ഗ്രന്ഥരത്നാകരം നമ്പർ

# വൈദ്യമനോരമ

വാചസ്പതി ടി. സി. പരമേശ്വരൻമൂസ്സത്
എഴുതിയ ഭാഷാവ്യാഖ്യാനത്തോടുകൂടിയത്.

തൃശ്ശിവപേരൂർ
ഭാരതവിലാസം അച്ചുകൂടത്തിൽ അച്ചടിച്ചത്.

൧൦൮൩.

വില ഉറുപ്പിക ൧. അണ ൨|൪.

# വിഷയാനുക്രമണിക.

# മുഖവുര

നമ്മുടെ ശാസ്ത്രീയഗ്രന്ഥങ്ങൾ പൂട്ടറകളിൽ മുതുക്കപ്പെട്ടിയിലാക്കി സൂക്ഷിച്ചു ചിതലിന്റെ കുഡുംബം പുലർത്തിവരുന്ന പുണ്യപുരുഷന്മാരെ വഞ്ചിക്കുന്നതു വാസ്തവത്തിൽ മഹാപാപമായിരിക്കാം. എന്നാലും എനിക്കു പണ്ടേ അതിന്നു വളരെ മോഹമാണ്. മേൽപറഞ്ഞ തരത്തിലുള്ള ഒരാളുടെ പക്കൽ ഈ വൈദ്യമനോരമഗ്രന്ഥം ഇരിപ്പുണ്ടെന്നറിഞ്ഞതുമുതൽ ഞാൻ അദ്ദേഹത്തിന്റെ സേവക്കുകൂടി. ഒടുവിൽ എന്റെ തപശ്ശക്തികൊണ്ട് ആ പുണ്യപുരുഷൻ പ്രസാദിച്ചു വരം വരിക്കുവാൻ പറഞ്ഞപ്പോൾ ഞാനപേക്ഷിച്ചതു് ഈ ഗ്രന്ഥം ഒന്നു പകൎത്തുകുവാൻ സമ്മതിക്കണമെന്നായിരുന്നു. അദ്ദേഹം വിഷമിച്ചു. ഒടുവിൽ ഇതു് അച്ചടിപ്പിക്കില്ലെന്നൊരു വാക്കു പറഞ്ഞാൽ തരാമെന്നായി. ഞാൻ ഈ ശപഥത്തിന്നൊരുക്കമുണ്ടായിരുന്നില്ല. ഗ്രന്ഥം തരാതിരുന്നാൽ എന്റെ വിധം പകരും. അപ്പോൾ അദ്ദേഹത്തിന്നും ചില കുഴപ്പങ്ങൾ നേരിട്ടേക്കാൻമതി. ഇങ്ങിനെ മനസ്സില്ലാമനസ്സോടെ കൈവശം കിട്ടിയതാണ് ഈ ഗ്രന്ഥം. ഇതിൽ പാപമോ ശാപമോ ഗുരുത്വക്കേടോ വൈദ്യദോഷമോ ഉണ്ടെങ്കിൽ അതെല്ലാം ഇതിന്റെ പ്രസിദ്ധീകരണം നിമിത്തം ജനസമുദായത്തിന്നു സിദ്ധിക്കാവുന്ന ഗുണവും ഉപകാരവും കൂട്ടിത്തട്ടിക്കഴിച്ചു ബാക്കിയുള്ളതുമാത്രം എന്റെ പേരേടിൽ ചിത്രഗുപ്തൻ കണക്കെഴുതിക്കൊള്ളട്ടെ. ഇനിയും തരം കിട്ടുമ്പോഴെല്ലാം ഈ വക ദുഷ്കൃത്യം ചെയ്യാൻ ഞാൻ ഒരുക്കമുള്ളതും ഇതിന്നുമുമ്പും ഇതിലും വലുതും ചെറുതുമായ പല കയ്യും ചെയ്തുകഴിഞ്ഞിട്ടുള്ളതുമാകയാൽ ഗുപ്തൻ എന്റെ പേരേട് ഒരിക്കലും നശിപ്പിച്ചുകളകയില്ലെന്നെനിക്കു വിശ്വാസമുണ്ട്.

ഇങ്ങിനെ ഈ വൈദ്യമനോരമ എന്റെ കൈവശം കിട്ടീട്ടു കാലം കുറച്ചധികമായി. ഇതിന്നിടക്കാലത്താണ് തെ. നീലകണ്ഠശൎമ്മാ എന്നൊരു ചങ്ങാതി ഈ ഗ്രന്ഥം പകൎത്തയച്ചു ബോംബയിൽ മൂലമാത്രമായച്ചടിച്ചു പുറത്തു വന്നത്. പക്ഷേ എനി

ക്കു കിട്ടിയ ഗ്രന്ഥവും ഇതും തമ്മിൽ പലേ പാഠഭേദങ്ങളുണ്ടെന്നു മാത്രമല്ല, ഇതിലുള്ള സാരവത്തരങ്ങളായ പല യോഗങ്ങളും കറുമരുന്നുകളും അതിൽ തീരെകാണാതിരിക്കുന്നതിന്റെ യഥാൎത്ഥമായ സംഗതി മനസ്സിലാകുന്നില്ല. ഈ ഒരു ന്യൂനതനിമിത്തവും, ആ മുദ്രണം നാഗരാക്ഷരത്തിൽ മൂലംമാത്രമായതുകൊണ്ടും എന്റെ ഉപക്രമം ഉപസംഹൃതപ്രായമായിട്ടില്ലെന്നുകണ്ടു ഞാൻ വീണ്ടും ഇതിനെ പ്രസിദ്ധീകരിപ്പാൻ തുടങ്ങിയതാകുന്നു. പഴയ നാട്ടുവൈദ്യന്മാർ ഉപയോഗിച്ചുവരുന്നതായ പലപല കറുമരുന്നുകളും കൈകണ്ട യോഗങ്ങളും ഇതിലുള്ളതാണെന്നും, ഇതു മലയാളത്തിലെ പാരമ്പൎയ്യവൈദ്യന്മാരുടെ ദിവ്യനിധിയാണെന്നും പലരും കേട്ടറിഞ്ഞിട്ടുണ്ടായിരിക്കണം. കൂടാതെ ഇതിലെ സത്തായ പലതും ഞാൻ നേരിട്ടും ശിഷ്യന്മാർ മുഖേനയും പ്രയോഗിച്ചു വളരെ ഫലം കണ്ടിട്ടുണ്ടെന്നു പറയുന്നത് ഈ പുസ്തകപ്രകാരം ചികിത്സ നടത്തിനോക്കുവാനിടവരുന്ന നാട്ടുവൈദ്യന്മാൎക്കു ധാരാളം ബോദ്ധ്യപ്പെടുവാനിടവരുന്നതാണ്.

ഇതിൽ പ്രധാനമായി ചികിത്സഭാഗം മാത്രമാണ്. നിദാനം അതായതു രോഗലക്ഷണം ഇതിൽ അത്രമേൽ വിവരിച്ചിട്ടില്ല. ഈ ന്യൂനതയെ പരിഹരിപ്പാൻവേണ്ടി ഇതിന്റെ പൂരകമെന്നനിലയിൽ സാരവത്തരമായൊരു നിദാനഗ്രന്ഥം ഈ ഗ്രന്ഥരത്നാകരം വഴിയായിത്തന്നെ അടുത്തകാലത്തു പ്രസിദ്ധപ്പെടുത്തുവാൻ ഏൎപ്പാടു ചെയ്തിട്ടുണ്ട്. സാക്ഷാൽ അഗ്നിവേശമഹൎഷിയാൽ പ്രണീതമായ നിദാനഗ്രന്ഥത്തെക്കുറിച്ചാണ് ഈ പറഞ്ഞത്. ഇത്തരത്തിലുള്ള ദിവ്യഗ്രന്ഥങ്ങൾ കൈവശമുള്ള മാന്യന്മാർ ഒരു കടാക്ഷം ചെയ്യുന്നതായാൽ അത് ഈ ഗ്രന്ഥരത്നാകരമാസികയ്ക്കു ഭൂഷണമാക്കിത്തീൎക്കുവാൻ പ്രയത്നിച്ച് ഈ ലോകോപകാരമഹാപുണ്യത്തിൽ അവരെ ഭാഗഭാക്കുകളാക്കാൻ ശ്രമിക്കാമായിരുന്നു.

എന്ന് വാചസ്പതി ടി. സി. പരമേശ്വരൻമൂസ്സത്.

# ഗ്രന്ഥരത്നാകരം.

# വൈദ്യമനോരമ.

ഹരിഃ ശ്രീഗണപതയേ നമഃ

## പ്രഥമഃ പടലഃ.

൧. വന്ദേ മന്ദകപോലൽഭൃംഗവൃന്ദാനന്ദകരം മദൈഃ ।
ഹന്താരമന്തരായാണാമിന്ദുശേഖരനന്ദനം.

വ്യാഖ്യാനം — ശ്രീനീലകണ്ഠഗുരുപാദസരോജയുഗ്മം മൂർദ്ധ്നാ പ്രണമ്യ പരമേശ്വരഭൂസുരോയം । നിർമ്മാതി ഭാർഗ്ഗവഗിരീശ്വരഭാഷിതേന വ്യാഖ്യാനമദ്യ ഖലു വൈദ്യമനോരമായാഃ ॥ വന്ദേ ഇതി — തന്റെ കവിൾത്തടങ്ങളിൽ നിന്നൊലിക്കുന്ന മദജലത്തെ ആഗ്രഹിച്ചു മന്ദമായി ശബ്ദിച്ചുകൊണ്ടുറ്റുവരുന്ന വണ്ടുകളെ സന്തോഷിപ്പിക്കുന്നവനും പരമേശ്വരപുത്രനുമായ വിഘ്നരാജനെ ഞാൻ വന്ദിക്കുന്നു.

൨. ഇമാം മനോരമാം പാണൗ ഗൃഹീത്വാ രോഗപീഡിതാൻ । ചികിത്സയന്തോ ലോകേസ്മിൻ കീർത്തിമന്തോ ഭവന്തി തേ.

എതൊരു വൈദ്യന്മാരാണോ ഈ മനോരമയെ കയ്യിലെടുത്തുകൊണ്ടു രോഗികളെ ചികിത്സിക്കുന്നത് അവർ ലോകത്തിൽ കീർത്തിമാന്മാരായി ഭവിക്കും. അവർ ചെയ്യുന്ന ചികിത്സ ഒരിക്കലും പിഴതെ പോകയില്ലെന്നു സാരം.

൩. സുലഭസുഭഗഭേഷജാനി സിദ്ധാന്യമൃതസമാനഫലാനി യാനി യാനി ۔ സകലഗദഹരാണി മാനവാനാമിഹ കഥിതാനി ഭവന്തി താനി താനി.

മനുഷ്യർക്കുണ്ടാകുന്ന സകല രോഗങ്ങൾക്കും (അതാതുരോഗങ്ങൾക്കുതാതു മരുന്ന്) പരിചിതവും അമൃതതുല്യവും കൈകണ്ടതും സുലഭമായി കിട്ടുന്നതും ദുരവിഘ്നങ്ങളല്ലാത്തതുമായിട്ട് എതെല്ലാം മരുന്നുകളുണ്ടോ അതെല്ലാം ഈ ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ടു.

## ജ്വരാധികാരഃ.

൧. അത്യുഷ്ണഗജഭാരാദ്ധ്വ സ്ത്രീഭീക്രോധാദിജേ ജ്വരേ।
ലംഘനം ന ഹിതം തത്ര പയഃ പത്ഥ്യം യഥാമൃതം.

ജ്വരത്തിന്റെ പ്രധാനചികിത്സ ലംഘനംതന്നെയാണ്; എങ്കിലും തന്റെ ശക്തിക്കനുരൂപമല്ലാത്തവിധം കുതിര ആന ഇവയുടെ പുറത്തുകയറുക ചുമടെടുക്കുക വഴിനടക്കുക സ്ത്രീസേവ ചെയ്യുക ഭയപ്പെടുക ശുണ്ഠികടിക്കുക മുതലായതുനിമിത്തമുണ്ടാകുന്ന ജ്വരത്തിൽ ലംഘനം ഹിതമല്ല. അവിടെ പാൽ പത്ഥ്യവും അമൃതതുല്യവുമാകുന്നു. പയഃ എന്നു മാത്രം പറഞ്ഞതുകൊണ്ടു പശുവിൻപാൽ എന്നർത്ഥം ധരിക്കേണ്ടതാണ്. 'ക്ഷീരതക്രദധിമൂത്രസർപ്പിഷാം നാമമാത്രകഥനേ ഗവാം മതം। സർവ്വരോഗഹിതമുത്തമഞ്ച തൽ ഗവ്യമാവികമനുത്തമം മതം' എന്നു പ്രമാണമുണ്ട്.

൨. ദോഷജേഷു ബലം രക്ഷൻ ലംഘയേജ്ജ്വരിതാൻ ക്രമാൽ।
പേയാകഷായരസാന്നാദ്യൈഃ പത്ഥ്യൈസ്സാദ്ധ്യമുപക്രമേൽ.

ദോഷകോപംകൊണ്ടുണ്ടായ ജ്വരങ്ങളിൽ ശരീരബലത്തെ രക്ഷിച്ചുകൊണ്ടു ലംഘനം ചെയ്യേണ്ടതാകുന്നു. സാദ്ധ്യമായ എല്ലാ ജ്വരത്തേയും ജ്വരഘ്നങ്ങളായ ഔഷധങ്ങൾ ചേർത്തുണ്ടാക്കിയതും പത്ഥ്യവുമായ കഞ്ഞി കഷായം മാംസരസം അന്നം മുതലായതുകൊണ്ടു ചികിത്സിച്ചുകൊള്ളണം.

൩. ശൃതശീതം ശൃതോഷ്ണം വാ ജലം ദോഷാദ്യപേക്ഷയാ।
പേയം ഷഡംഗസിദ്ധം വാ തപ്തം വാ ഭൃഷ്ടലോഷ്ടകൈഃ.

പനിയുള്ളവനു ദാഹമുണ്ടെങ്കിൽ അവിടെ ഏതു ദോഷമാണ് അധികം മൂർച്ഛിച്ചിരിക്കുന്നതെന്നു സൂക്ഷിച്ചറിഞ്ഞ് തിളച്ചു ചൂടാറിയതോ ചൂടുള്ളതോ ആയ വെള്ളമേ കുടിപ്പാൻ കൊടുക്കാവൂ. പിത്താധികമാണെങ്കിൽ കാച്ചി തണിഞ്ഞതും വാതമോ കഫമോ അധികരിച്ചതായാൽ ശൃതോഷ്ണവുമായ വെള്ളമാണ് ഉപയോഗിക്കേണ്ടതെന്നു വിവേകം. ഷഡംഗംകൊണ്ടു സിദ്ധമായ ജലവും ഹിതമാണ്. 'ശുണ്ഠീമലയജോശീരഘനപർപ്പട വാരിഭിഃ। ഷഡംഗ ഇതി വിഖ്യാതോ യോഗോയം സൂരിഭിഃ സ്മൃതഃ'=ചുക്ക് ചന്ദനം രാമച്ചം മുത്തങ്ങ പർപ്പടകം ഇരുവേലി

ഇവ ൬-ം കൂടിയാൽ ഷഡംഗമെന്ന യോഗമായി എന്നിങ്ങിനെ വിദ്വാന്മാർ സമ്മതിച്ചിരിക്കുന്നു. ഈ മരുന്നുകളെക്കൊണ്ടുണ്ടാക്കിയ കഷായമാണ് ഷഡംഗകഷായം. മാട്ടോടോ പുറമണ്ണോ വറുത്തു വെള്ളം വീഴ്ത്തി ഊററിയെടുത്താൽ അതും ജ്വരത്തിൽ ഹിതമാണ്. എന്നാൽ ദോഷത്തെ അപേക്ഷിച്ചു ശൃതശീതം ശൃതോഷ്ണം എന്നുള്ള ഭേദത്തെ ഇവിടങ്ങളിലും കണ്ടുകൊള്ളേണ്ടതാകുന്നു.

൨. ദ്വിതയൈകാംശധാന്യാകനാഗരാഭ്യാം ശൃതം ജലം ।
പേയം പ്രാഗപി സപ്താഹാജ്ജ്വരിതസ്യാഗ്നിവൃദ്ധയേ.

'സപ്താഹാദൌഷധം കേചിദാഹുരന്യേ ദശാഹതഃ' ഇത്യാദി പ്രമാണത്താൽ പനി തുടങ്ങി ഒരാഴ്ച കഴിയുന്നതിനു മുമ്പ യാതൊരു മരുന്നും സേവിക്കരുത് എന്നാണ് വിധി എങ്കിലും കൊത്തമ്പാലരി രണ്ടുഭാഗം ചുക്ക് ഒരു ഭാഗം ഇങ്ങിനെ ചേർത്തുണ്ടാക്കിയ കഷായം ആദ്യമെ സേവിക്കുന്നതിനു വിരോധമില്ല. അത് അഗ്നിബലത്തെ ഉണ്ടാക്കുന്നതാകയാൽ പാചനമാകുന്നു.

൩. കേവലേന മരിചേന സാധിതം ക്വാഥലേപതില ജാലികം ക്വണാൽ । നാശയേത്തു ജലദോഷസംഭവം ശ്വാസകാസസഹിതം ജ്വരാമയം.

കേവലം നല്ല മുളകുകൊണ്ടുണ്ടാക്കിയ കഷായം (മുളകുചാറ്) നെററിയിൽ പുരവള നിറുകയിൽ കുഴമ്പ് (മുളകുകുഴമ്പ്) ഇവ നീർദോഷംനിമിത്തമുണ്ടാകുന്ന ഏക്കം ചുമ പനി ഇവയെ ക്ഷണത്തിൽ ശമിപ്പിക്കും.

൪. പാഠോശീരജലൈസ്സിദ്ധഃ കഷായഃ സ്യാൽ പാചനം ജ്വരേ । നാഗരാംബുയവാനൈശ്ച പൃഥക് സിദ്ധഃ സപര്‍പ്പടൈഃ.

പാടക്കിഴങ്ങ് രാമച്ചം ഇരുവേലി ഇവകൊണ്ടുള്ള കഷായം ജ്വരത്തിങ്കൽ പാചനമാകുന്നു. ചുക്ക് ഇരുവേലി കൊട്ടത്തൂവ്വവേര് ഇവയിൽ ഏതെങ്കിലുമൊന്നും പർപ്പടകവും കൂടിയുള്ള കഷായവും പാചനംതന്നെ.

൫. അജമോദാ സിതാമിശ്രാ കഫക്ഷയകരീ ജ്വരേ । കിരാതതിക്തകക്വാഥഃ സർവ്വജ്വരവിനാശനഃ.

അയമോദകവും പഞ്ചസാരയും കൂട്ടിക്കലൎന്ന് ഭക്ഷിച്ചാൽ

പനിക്കാർക്കു തൊണ്ടയിൽ കഫംകെട്ടുന്നതു മാറും. കിരിയാത്തകഷായം എല്ലാവിധം ജ്വരത്തേയും ശമിപ്പിക്കും.

൧൧. അമൃതാകണാമൂലനാഗരാണാമമൃതാനാഗരദ്വയസ്യഗം ബുദാനാം । അനിലജ്വരനാശനൌ കഷായൌ കഥിതാവാഗമ കോവിദൈർഭിഷഗ്ഭിഃ.

ചിററമൃത് കാട്ടുതിപ്പലിവേര് ചുക്ക് ഇവകൊണ്ടും, ചിററമൃത് ചുക്ക് കൊട്ടത്തൂവ്വവേര് മുത്തങ്ങ ഇവകൊണ്ടും, ഇങ്ങിനെ വാതജ്വരത്തിന്നു രണ്ടു കഷായങ്ങൾ പറയപ്പെട്ടിരിക്കുന്നു.

൧൨. ഗോപാംഗനാകമലചന്ദനസേവ്യമുസ്താ * യഷ്ടീജലോൽപലമധൂകശതാവരീഭിഃ । സിദ്ധം സുശീതമനുമാക്ഷികശർക്കരാഢ്യം പിത്തജ്വരം ജയതി ദാഹതൃഡാഢ്യമംബു.

നന്നാറിക്കിഴങ്ങ് താമരവളയം ചന്ദനം രാമച്ചം മുത്തങ്ങ എരട്ടിമധുരം ഇരുവേലി ചെങ്ങഴിനീർക്കിഴങ്ങ് ഇരിപ്പക്കാതൽ ശതാവരിക്കിഴങ്ങ് ഇവകൊണ്ടുള്ള കഷായം ആറി തേനും പഞ്ചസാരയും മേല്പൊടിചേർത്തു സേവിക്കുക. ചുട്ടുനീററൽ ദാഹം ഇവ അധികമുള്ളതായ പിത്തജ്വരത്തെ ശമിപ്പിക്കും.

൧൩. പർപ്പടന ദാഡിമഫലരസേന വാപി സക്തൂൻ പിബേൽ പ്രബലപിത്തജ്വരാർത്തഃ । തദ്വൽ ഷഡംഗശൃതമംബു പിബേത്സിതാഢ്യം തൃഡ്ദാഹമൂർച്ഛാശമനായ ച ദീപനായ.

ഉറമാമ്പഴം പിഴിഞ്ഞ നീരിൽ മലർപൊടി ചേർത്തു ഭക്ഷിക്കുക. പിത്തജ്വരം ശമിക്കും. അതുപോലെതന്നെ ഷഡംഗകഷായത്തിൽ പഞ്ചസാര ചേർത്തു സേവിക്കുക. ചുട്ടുനീററലും ദാഹവുമുള്ള പനിയും ശമിക്കും. ദീപനവുമുണ്ടാകും.

൧൪. പത്ഥ്യാകടുഫലനാഗരാംബുദവചാഭാർങ്ഗീനിംബധാന്യ ദ്രുമൈശ്ശാർങ്ഗീപർപ്പടകാന്വിതൈഃ ശൃതമിദം തോയം സുശീതം പുനഃ । മധ്വാഢ്യം പരമാണ്ഡരാമഠയുതം ശ്ലേഷ്മജ്വരം നാശയേൽ കോഷ്ഠാർത്തിശ്വാസനാഗ്നിസാദകസനശ്ച്യാസ്യശോഷാന്വിതം.

കടുക്ക കുമിഴിൻവേര് ചുക്ക് മുത്തങ്ങ വയമ്പ് കിരിയാത്ത കൊത്തമ്പാലരി ദേവതാരം ചെറുതേക്കിൻവേര് പപ്പടകം ഇവകൊണ്ടുള്ള കഷായം ആറി തേനും കായം വറുത്തുപൊടിച്ചതും

* ‘വിശ്വ’ എന്നു പാഠാന്തരം

മേല്പടി ചെയ്തുസേവിക്കുക. വയറുകടി ഏക്കം അഗ്നിമാന്ദ്യം ച്ഛർദ്ദി അരുചി വായുവരൾച്ച ഇവയോടുകൂടിയ കഫജ്വരം ശമിക്കും.

൰൨. കൂശ്മാണ്ഡപുഷ്പസ്വരസേന നസ്യം സവിശ്വസാരേണ കൃതം ജ്വരഘ്നം । വാതാത്മജേനാഹൃതമൌഷധം തല്ലക്ഷ്മണസ്യേവ നയേൽ പ്രബോധം.

കുമ്പളപ്പൂ പിഴിഞ്ഞ നീരിൽ ചുക്കരച്ചുചേർത്തു നസ്യം ചെയ്താൽ സന്നിപാതമിത്തം തന്റേടമില്ലാതായിക്കിടക്കുന്നവനു ബോധമുണ്ടാകും. ഇതു ജ്വരഘ്നവുമാണ്. ഇത് ഹനുമാൻ കൊണ്ടുവന്ന ഔഷധം ലക്ഷ്മണനെ ജീവിപ്പിച്ചതുപോലെ സന്നിക്കാരനെ ജീവിപ്പിക്കുന്നതാകുന്നു.

൰൩. പ്രലാപമൂർച്ഛാഭ്രമദാഹയുക്തേ തൃഷ്ണാന്വിതേ ദോഷസമൂഹജാതേ । പയോംഗനാനാം പിബതാം നരാണാം ദ്രാഗേവ ജൂർത്തിഃ പ്രശമം പ്രയാതി.

ചെയപാച്ഛക തന്റേടമില്ലായ്ക തലതിരിച്ചിൽ ചുട്ടുനീറൽ ദാഹം ഇവയോടുകൂടിയ സന്നിപാതജ്വരമുള്ളവൻ മുലപ്പാൽ സേവിക്കുന്നതായാൽ അവയെല്ലാം (പനിയും) ക്ഷണം മാറും.

൰൪. സ്തന്യേന സേകം ശിരസഃ ശ്രാണോ സ്തന്യകൃതാ തഥാ । കൂശ്മാണ്ഡപുഷ്പസ്വരസയുക്തം സ്തന്യഞ്ച തൽഗുണം.

മുലപ്പാൽകൊണ്ടു തലയ്ക്കുധാര. മുലപ്പാൽകൊണ്ടുള്ള കഞ്ഞി. കുമ്പളപ്പൂ പിഴിഞ്ഞ നീരും മുലപ്പാലും കൂട്ടി പലവട്ടമായി സേവിക്കുക. ഇവയ്ക്കും മേൽപറഞ്ഞ ഗുണം തന്നെ.

൰൫. സുനിഷണ്ണവേണപത്രശുണ്ഠീമുസ്താശൃതഃ കഷായഃ । ഹന്യാജ്ജ്വരമതിവേഗം ദോഷസമൂഹോത്ഭവം ത്രിദിനാൽ.

നീരാരൽ മുളംകൂമ്പ് ചുക്ക് മുത്തങ്ങ ഇവകൊണ്ടുള്ള കഷായം മൂന്നുദിവസം സേവിച്ചാൽ സന്നിപാതജ്വരം ശമിക്കും.

൰൬. കല്ലീതാമരനാളേന സച്ഛൂർണ്ണം രജനീം പിബൻ । നജ്ജു ദേശാന്തരാഗതോ ബാധ്യതേ ശീതികാദിഭിഃ.

വാട്ടുമഞ്ഞൾ തനിച്ചു കോതമ്പുകാടിയിൽ അരച്ചുകലക്കി തിളപ്പിച്ചു മുക്കുടിയാക്കി സേവിച്ചുകൊണ്ടിരുന്നാൽ വയറാട്ടമു

തലായ ദിക്കിൽ പോകുമ്പോഴും പനി പിടിക്കുന്നതല്ല. 'ആരനാളന്തു ഗോധൂമൈരാമൈഃ സ്യാന്നിസ്തുഷീകൃതൈഃ । പക്വൈർവ്വാ സപ്താരാത്രസ്ഥിതൈസ്സൗവീരസദൃശം ഗുണൈഃ'=പച്ച കോതമ്പരി ഏഴുദിവസം വെള്ളത്തിലിട്ട സൂക്ഷിക്കുക, പിന്നെ പിഴിഞ്ഞരിച്ചാൽ ആ വെള്ളമാണ് ആരനാളം (കോതമ്പുകാടി) എന്നു പറയുന്നത്. കോതമ്പുവേവിച്ചിട്ടും ആരനാളമുണ്ടാക്കാറുണ്ട്. ഇതിൻെറ ഗുണം സാക്ഷാൽ വെപ്പുകാടിക്കുള്ളതുതന്നെ.

൨൦. തുംഗദ്രുമസ്യ തരുണാനി ഫലാനി കിഞ്ചിദുഷ്ണാപനീയ ചതുരാണി ജലസ്യ കുംഭേ । പക്വാ ഗതേ തദുദകേ നിശിപീതമേകം സംസാധയത്യജ്വരമതീവ ചിരന്തനം ദ്രാക്.

തെങ്ങിൻെറ നല്ല ഇടമുള്ള നാല് ഇളന്നീർ തൊലികളഞ്ഞ് രണ്ടു ഇടങ്ങഴിവെള്ളത്തിൽ വേവിക്കുക. ആ വെള്ളംവററിയാൽ ഒരു ഇളന്നീർ രാത്രിസേവിക്കണം. എന്നാൽ ജീർണ്ണജ്വരം എത്രതന്നെ പഴക്കമുള്ളതായാലും വേഗം ശമിക്കും.

൨൧. പാഠാശിഫാകഷായഃ പീതഃ പ്രാതരേവ ദിനൈസ്ത്രിഭിഃ ശീതികം കമ്പബാഹുല്യം നാശയേല്ലൂനനാശിതം.

പാടക്കിഴങ്ങുകഷായം വെള്ളുള്ളിചേർത്തു മൂന്നു ദിവസം രാവിലെ സേവിക്കുക. വിറച്ചുപനി ശമിക്കും.

൨൨. വന്ദാകോ വില്വജഃ പുഷ്പേണ ഘൃതേന വാ പ്രപേപീതഃ । വിഷമജ്വരസ്യ വികൃതിം ജയേന്നിശ്ശേഷമഖിലവിഷമാം.

കൂവളത്തിന്മേലുണ്ടായ ഇത്തിക്കണ്ണി അരച്ചു മോരിലോ നെയ്യിലോ ചേർത്തു രാവിലെ സേവിക്കുക. വിഷമജ്വരം എത്രതന്നെ കലശലായിരുന്നാലും മാറും.

൨൩. ജീവന്തീമൂലനിര്യൂഹസ്സഘൃതോ ദാഹജ്വരജിൽ । തണ്ഡുല്യഗ്രന്ഥപാദസ്യ ബദരീപല്ലവസ്യ വാ.

അടപതിയൻകിഴങ്ങുകഷായം നെയ്യുചേർത്തു സേവിക്കുക. ദീനിപ്പനി ശമിക്കും. 'ചേരാൽവേട്ടുകൊണ്ടും ലന്തത്തളിരുകൊണ്ടും ഈവിധംതന്നെ കഷായമുണ്ടാക്കി സേവിക്കുന്നതും നല്ലതാണ്.

൨൪. സഹദേവീശിഫാ ബദ്ധാ ശ്വേതസൂത്രേണ കന്യയാ നിഹന്തി ഭക്തിനോ പുംസാം ജ്വരഭൂതഗ്രഹാദികാൻ.

പുവ്വാംകുറുന്തലവേര് ഒരു വെള്ളച്ചരടുകൊണ്ട് കെട്ടി അതിനെ കന്യകയെക്കൊണ്ടു തന്റെ വലത്തുകയ്യിന്മേൽ കെട്ടിക്കുക. ജ്വരം ഭൂതബാധ ഗ്രഹബാധ ഇവ ശമിക്കും.

൨൭. ചൂർണ്ണേന കട്ഫലരോഹിണ്യാഃ പത്രൈർവാ ഛിന്നരോഹജൈഃ । സ്വരസേ സഹദേവ്യാ വാ സിദ്ധം തൈലം ജ്വരം ജയേൽ.

കട്ഫലരോഹിണിപ്പൊടികൊണ്ടൊ കൊട്ടത്തൂവ്വയുടെ ഇലകൊണ്ടൊ പുവ്വാംകുറുന്തലനീരുകൊണ്ടൊ കാച്ചിയുണ്ടാക്കിയ എണ്ണ ജ്വരഹരമാകുന്നു.

൨൮. നിർഗ്ഗുണ്ഡികാദലരസം ചരണായുധാണ്ഡം സ്തന്യം സപുഷ്കരസുമസ്വരസം സതൈലം । തജ്ജന്തു ശാംഭവമചേതസമസ്തദോഷം ദിവ്യാംബുസിദ്ധമഖിലജ്വരഹാരി തൈലം.

കരുനൊച്ചിയില പിഴിഞ്ഞ നീര് കോഴിമുട്ടവെള്ളം മുലപ്പാൽ കമ്പളപ്പൂനീര് എണ്ണ ഇവ സമം, മഴപെയ്യുമ്പോൾ ഭൂമിയിൽ തട്ടാതെ എടുത്തുവെച്ച വെള്ളത്തിൽ കാച്ചുക. കല്ക്കത്തിന്നു ശുദ്ധിചെയ്ത രസം ചേർക്കണം. ഈ തൈലം സകല ജ്വരത്തിന്നും കൊള്ളാം.

൨൯. ജ്വരേണ മുച്യമാനസ്യ മ്രിയമാണസ്യ ചോഭയോഃ । ദൃശ്യന്തേ യാനി ലിംഗാനി താനി തുല്യാനി വിദ്ദിശേൽ.

പനി മാറുമ്പോഴും പനിനിമിത്തം മരിക്കാൻ ഭാവിക്കുമ്പോഴും ഏതെല്ലാം ലക്ഷണങ്ങൾ കാണുമോ അതുകൾ തുല്യങ്ങളായിരിക്കുമെന്നും നിർദ്ദേശിക്കണം.

ഇതി വൈദ്യമനോരമായാം
പ്രഥമഃ പടലഃ.

## അഥ ദ്വിതീയഃ പടലഃ

### രക്തപിത്താസൃഗ്ദരാസ്ഥിസ്രാവസോമരോഗാധികാരഃ.

൧. മേഘനാദാമലകയോഃ പത്രകല്കൈഃ സാധിതം ജലം സക്ഷൌദ്രം രക്തപിത്തഘ്നം ബീജം വാ വാസ്തുകോത്ഭവം.

മുത്തങ്ങ കട്ടുക്ക താമരവല്ലി ഇവകൊണ്ടുള്ള കഷായം രക്തപിത്തഹരമാകുന്നു. ചീരവിത്തുകൊണ്ടുള്ള കഷായവും—അല്ലെങ്കിൽ ചീരവിത്തു വേറെവിധത്തിൽ ഉപയോഗിച്ചാലും ഇതുപ്രകാരം തന്നെ.

൨. ഇക്ഷുദൂർവ്വാമൃതാധാത്രീശാഡംഭ്രൂസസ്ഥികോത്ഭവേ । സ്വരസേ നാളികേരാംബുപയോയുക്തേ സ്വകല്ക്കിതൈഃ. (൧) ചാതുർജ്ജാത * പയോ വൃക്ഷമുകളാംബുപയോധരൈഃ । ശാരിബോശീരയഷ്ട്യാഹ്വസിതോത്പലഹിമാമ്മയൈഃ. (൨) സിദ്ധം ഘൃതം നവം തൂർണ്ണം രക്തപിത്തഹരം പരം । അസൃഗ്ദരസ്രാവണേ നാരീണാം തൃഡ്ദാഹൌ ച മഹാബലൌ (൩) ഉർദ്ധ്വായനമപ്യാശു രക്തപിത്തം ഹിതാശിനാം പിത്താമയാനി ചാന്യാനി പാനനാവനലേപനൈഃ.

കരിമ്പ് കറുക ചിററമൃത് നെല്ലിക്ക നാഴൂരണവേര് നീരാറൽ ഇവ ഇടിച്ചുപിഴിഞ്ഞ നീര് വരട്ടുനാളികേരവെള്ളം തേങ്ങാപ്പാൽ പുതിയ നെയ്യ്. കൽക്കത്തിന്ന്—ഏലത്തരി ഏലവങ്ങത്തൊലി പച്ചില നാഗപ്പൂവ് നാല്പാമരമൊട്ട് ഇരുവേലി മുത്തങ്ങ നന്നാറികിഴങ്ങ് രാമച്ചം ഇരട്ടിമധുരം കല്ലൂണ്ണം ചന്ദനം കൊട്ടം. ഈ നെയ്യ് രക്തപിത്തത്തിന്നു വളരെ വിശേഷം. സ്ത്രീകൾക്കുണ്ടാകുന്ന അസൃഗ്ദ്രസ്രാവം അതികലശലായ ദാഹം ചുട്ടുനീറൽ ഉർദ്ധ്വഗമായ രക്തപിത്തം മററു പിത്തരോഗങ്ങൾ ഇവയെ പാനം നസ്യം ലേപനം ഇവകൊണ്ടു ശമിപ്പിക്കും.

൩. ബഹുപ്രകാരൈരുപസേവ്യമാനാ ക്ഷൌദ്രാന്വിതാ രക്തജയായ വാശാ । സത്യം സമസ്താ ജഗതാം സവിത്രീ യഥൈവ സംസാരജയായ ഗൌരീ.

ആടലോടകം തനിച്ചുതന്നെ കഷായം നെയ്യുമുതലായി അനേകപ്രകാരത്തിൽ ഉപയോഗിച്ചാൽ രക്തപിത്തത്തെ ശമിപ്പിക്കും. 'വൃഷോസ്രപിത്തേ' എന്നു വേറെയും പറഞ്ഞിട്ടുണ്ട്.

* 'ത്വഗേലാപത്രകൈസ്തുല്യൈസ്ത്രിസുഗന്ധിത്രിജാതകം । നാഗകേസരസംയുക്തം ചാതുർജ്ജാതകമുച്യതേ' എന്നു പ്രമാണം.

൭. തൽക്ഷണം ക്ഷുണ്ണമാഘ്രാതം ശുഷ്കഗോമയമസ്യതി ।
നാസാസ്രുതമസൃക്സ്രാവം ചന്ദനസ്യോൽപലസ്യ വാ.

ഉണങ്ങിയ ചാണകം അപ്പപ്പോൾ പൊടിച്ചു മൂക്കിൽ വലിക്കുക. രക്തപിത്തരോഗിക്കു മൂക്കിൽക്കൂടെ രക്തം വരുന്നതു നില്ക്കും. ചന്ദനവും ചെങ്ങഴിനീർക്കിഴങ്ങും ഇതേമാതിരിതന്നെ ഉപയോഗിക്കാം.

൮. ഡാഡിമകുസുമസ്വരസഃ സ്തന്യം വാ ചൂതബീജസലിലം വാ । ദൂർവ്വാംഭോ വാ നസ്യം നാസാരക്തസ്രുതിം ജയതി.

ഉറുമാമ്പഴപ്പൂ പിഴിഞ്ഞ നീർ, മുലപ്പാൽ, മാങ്ങയണ്ടിനീർ, ചെറുകറുകനീർ ഇവയിൽ ഏതെങ്കിലും ഒന്നുകൊണ്ടു നസ്യം ചെയ്താലും മൂക്കിൽനിന്നു രക്തം വരുന്നതു നില്ക്കും.

൯. ധാത്ര്യസ്ഥി തണ്ഡുലജലൈഃ പീതം ഹന്ത്യാശ്വസൃഗ്ദരം । പീതാ ശീതാംബുനാ പിഷ്ടാ ധാത്രീ വോദുംബരാംബുനാ.

നെല്ലിക്കാക്കുരു അരിക്കാടിയിൽ അരച്ചുചേർത്തു സേവിച്ചാൽ അസൃഗ്ദരം ശമിക്കും. വരട്ടുമഞ്ഞൾ വെള്ളത്തിലോ, നെല്ലിക്ക അത്തിവെള്ളത്തിലോ ചേർത്തു സേവിച്ചാലും ഇതുതന്നെ ഫലം.

൧൦. ജീർണ്ണചേലഭസിതം പിബേദ്യാ പുഷ്പജാതരുധിരേണ പീഡിതാ । തക്രതൈലതരുണോഷ്ണവാരിഭിഃ പ്രാക്പ്രപുഷ്പസുഭഗാ ഭവിഷ്യതി.

അസൃഗ്ദരം നന്നെ കലശലായി എങ്കിൽ പഴന്തുണി ചുട്ട ഭസ്മം മോരിലോ എണ്ണയിലോ അല്പം ചൂടുള്ള വെള്ളത്തിലോ ചേർത്തു സേവിക്കുക. രക്തദോഷം ശമിക്കും.

൧൧. ഉൽപലപത്രസ്വരസഃ കിഞ്ചിത്തൈലേന സഹ പീതഃ । അസ്ഥിസ്രാവം സ്ത്രീണാം നാശയതി നരസ്യ സോമരോഗഞ്ച.

ചെങ്ങഴിനീരില പിഴിഞ്ഞ നീർ എണ്ണയുംചേർത്തു സേവിക്കുക. സ്ത്രീകളുടെ അസ്ഥിസ്രാവവും പുരുഷന്മാരുടെ സോമരോഗവും ശമിക്കും.

൧൨. അന്നാന്തയാ സാക്ഷതയാ കൃതാ തൈലേനാശഷ്കുലീ*। അസ്ഥിസ്രാവഹരീ തദ്വൽ കാർപ്പാസാക്ഷതജാ ച സാ.

നന്നാറിക്കിഴങ്ങും അരിയുംകൂട്ടി അരച്ച് എണ്ണയിൽ മുറുക്കുണ്ടാക്കിത്തിന്നുക. അസ്ഥിസ്രാവം ശമിക്കും. പരുത്തിക്കുരുവും അരിയുംകൂട്ടി ഇങ്ങിനെതന്നെ പലഹാരമുണ്ടാക്കാം. തുല്യഫലമാണ്.

൧൩. ആലോഡ്യ ചൂർണ്ണം സലിലേ തദച്ഛം ജലം സതൈലം പ്രപിബേൽ പ്രഭാതേ। ആരണ്യതൈലസ്വരസം സതൈലം നിഹന്തി കാന്താസ്ഥിവിനിസ്രുതിം ദ്രാക്.

ചുണ്ണാമ്പു വെള്ളത്തിൽ കലക്കി തെളിയിച്ച തെളിയും എണ്ണയും അല്ലെങ്കിൽ പറവെള്ള പിഴിഞ്ഞ നീരും എണ്ണയും, ഈ രണ്ടു യോഗവും അസ്ഥിസ്രാവത്തിന്നു നന്ന്.

൧൪. പൂർവ്വേ രാത്രൌ വാസരേ വാസിതാനാം ചിഞ്ചാസ്ഥീനാം ദുഗ്ദ്ധകല്കീകൃതാനാം। പീതൈസ്സ്യാതാം സുന്ദരീപൂരുഷൌ ദ്രാഗസ്ഥിസ്രാവാൽ സോമരോഗാച്ച മുക്തൌ.

പുളിങ്കുരുപ്പരിപ്പ് നാലേന്നു വെള്ളത്തിലിട്ടുവെച്ച പിറെറന്നെടുത്ത് പാലിൽ അരച്ചു ചേർത്തു സേവിക്കുക. സ്ത്രീകളുടെ അസ്ഥിസ്രാവവും പുരുഷന്മാരുടെ സോമരോഗവും ശമിക്കും.

ഇതി വൈദ്യമനോരമായാം
ദ്വിതീയഃ പടലഃ.

## തൃതീയഃ പടലഃ.

### കാസശ്വാസഹിക്കാധികാരഃ.

൧. ഇന്ദ്രയവപല്ലവയുതം മരിചം ഖാദേദ്ദിനത്രിതയം। കാസാൻ ജയതി സമൂലാൻ നാകുല്യാഃ പാവേല്ലമിവ.

* 'തിലശീകസംയുക്തൈഃ പിഷ്ടൈസ്തണ്ഡുലാദിഭിഃ। കൃതാ ഇക്ഷ്വാക്യന്ത്രാഭ്യാം സ്വിന്നാ ച തിലോദ്ഭവൈഃ। പാകമണ്ഡസങ്കരാ ശഷ്കുലീ സാ പ്രകീർത്തിതാ'.

കടുകപ്പാലയുടെ കുന്നും കുരുമുളകും കൂടെ മൂന്നുദിവസം തിന്നുക. ചുമ നിശ്ശേഷം മാറും. കണ്ടകാരിച്ചുണ്ടവേരിന്മേൽ തൊലിക്കും ഇതുതന്നെ ഗുണം.

൬. കേതകദലഭസിതം വാ ഭസ്മീകൃതശലലികാശലാകം വാ । മധുനാ ലീഢം സദ്യശ്ശമയതി കാസം ക്ഷയോത്ഭവമപി.

പൂക്കൈതയുടെ ഓല ചുട്ടുകരിച്ച ഭസ്മമോ, അല്ലെങ്കിൽ എയ്യൻമുള്ളു കരിച്ച ഭസ്മമോ, തേനിൽ ചാലിച്ചു നക്കുക. ക്ഷയരോഗത്താലുണ്ടായ ചുമയായാലും ശമിക്കും.

൭. മയൂരപിഞ്ഛനയനം ഘൃതാക്തം ഭസ്മസാൽകൃതം । സക്ഷൌദ്രഞ്ച സകർപ്പൂരം കാസസ്യ പരമൌഷധം.

മയിൽപീലിക്കണ്ണു നെയ്യുപുരട്ടി കത്തിച്ചു ഭസ്മമാക്കി ആ ഭസ്മവും പച്ചക്കർപ്പൂരവും കൂട്ടി തേനിൽ ചാലിച്ചു നക്കുക. ഏററവും കാസഹരമാകുന്നു.

൮. പിപ്പലീ പിപ്പലീമൂലം ചിത്രകോ ഹസ്തിപിപ്പലീ । സൈന്ധവം സയവക്ഷാരം ഹിംഗു സൌവർച്ചലം തഥാ. (൧) മരിചം നാഗരഞ്ചൈവ പലാംശൈരൈസ്സമാചരേൽ । ക്ഷീരേ ചതുർഗ്ഗുണേ പ്രസ്ഥം സർപ്പിസ്സിദ്ധം പിബേന്നരഃ. (൨) ഗുല്മോദരാർത്തിഹൃല്ലം ഹൃദ്രോഗക്ഷയരോഗനുൽ । ആനാഹപാണ്ഡുതാപ്ലീഹകാസശ്വാസവികാരനുൽ. (൩) പിപ്പല്യാദ്യമിദം സർപ്പിഃ പിത്തഗുന്മഹരം പരം । ധാന്യകാഞ്ജികേ രസേ പീതം സൈന്ധവം ശൂലശാന്തയേ.

തിപ്പലി കാട്ടുതിപ്പലിവേര് കൊടുവേലിക്കിഴങ്ങ് അത്തിത്തിപ്പലി ഇന്തുപ്പ് ചവൽക്കാരം കായം തുവർച്ചിലക്കാരം കുരുമുളക് ചുക്ക് ഇവ ഓരോപലം. നെയ്യ് ഇടങ്ങഴി ൧. പാൽ ഇടങ്ങഴി ൪. ഇങ്ങിനെ കാച്ചിയ പിപ്പല്യാദി എന്ന പേരായ ഈ നെയ്യ് ശൂലം ഗുന്മൻ വയറുവേദന ഹൃദ്രോഗം ക്ഷയം വയറുവീക്കുക പാണ്ഡുരോഗം പ്ലീഹരോഗം കാസം ശ്വാസം ഇവയെ ശമിപ്പിക്കും. പിത്തഗുന്മന്നു വളരെ വിശേഷം. ഇഞ്ചിയില പിഴിഞ്ഞ നീരിൽ ഇന്തുപ്പുചേർത്തു സേവിക്കുക. ശൂലശമനം.

൯. ത്രികടുകമജമോദം ചിത്രകോ ഹിംഗു ഭാർങ്ഗീ വിളമപി

സഹചവ്യം സൈന്ധവം യാവശൂകം । അമൃതമിതി ഭിഷഗ്ഭിഃ പൂജിതശ്ചൂർണ്ണരാജഃ കഫപവനനിഹന്താ ശൂലഗോ ദീപനശ്ച.

ചുക്ക മുളക തിപ്പലി അയമോദകം കൊട്ടവേലിക്കിഴങ്ങ് കായം ചെറുതേക്കിൻവേര് വിളയുപ്പ് കാട്ടുമുളകിൻവേര് ഇന്തുപ്പ് ചവൽകാരം ഇവയെല്ലാം കൂട്ടിപ്പൊടിച്ച പൊടിക്ക് അമൃതചൂർണ്ണം എന്നു പേരാകുന്നു. വാതകഫരോഗങ്ങളും ശൂലവേദന അഗ്നിമാന്ദ്യം ഇവയെ ശമിപ്പിക്കും.

൯. അമൃതാവിളംഗരാസ്നാദാരുവചാവ്യോഷചൂർണ്ണസമഗുലിതം । സഹസാ സദ്ധ്യാൻ കാസാൻ സിതാരജഃ പരിഹരേത്സമധു.

ചിററമൃതിൻ ഊറൽ വിഴാലരി അരത്ത ദേവതാരം ത്രിഫല ചുക്ക മുളക തിപ്പലി ഇവയെല്ലാം സമം കൂട്ടിപ്പൊടിച്ച പൊടിയോളം ഇക്കം പഞ്ചസാരയും ചേർത്തു തേനിൽ കുഴച്ചു സേവിക്കുക. എല്ലാത്തരം ചുമയും ശമിക്കും.



൧൦. ബ്രാഹ്മീവാസാഭാർഗ്ഗീസിംഹ്യാളികണാബലീ മൂലകാ സഹാ । അമൃതാളകൈകേ സർപ്പിഃ പിപ്പല്യാദ്യേന കാസജിൽ.

ബ്രഹ്മി ആടലോടകം ചെറുവഴുതിന വെള്ളോട്ടുവഴുതിന കണ്ടകാരിച്ചുണ്ട നായ്ക്കുരണവേര് പൊന്നാങ്കണ്ണി ചിററമൃത് കാട്ടുവെള്ളരി ഇവയും പിപ്പല്യാദിയോഗത്തിൽ (പടലം ൩. ശ്ലോ ൪.) ഉള്ള മരുന്നുകളും കൂട്ടി നെയ്യുകാച്ചുക. കാസഹരമാണ്.

൧൧. ഹിംഗുവചാഗ്നിമഹൌഷധദീപ്യകപത്ഥ്യാകണാത്രിവൃതാം । ക്രമവൃദ്ധ്യാ ജനിതരജഃ കാസം ശ്വാസം ജയേൽ സഘൃതം.

കായം ൧_ഭാഗം, വയമ്പ് ൨_ഭാഗം, കൊട്ടവേലിക്കിഴങ്ങ് ൩_ഭാഗം, ചുക്ക് ൪_ഭാഗം, അയമോദകം ൫_ഭാഗം, കടുക്ക ൬_ഭാഗം, തിപ്പലി ൭_ഭാഗം, ത്രികോല്പക്കൊന്ന ൮_ഭാഗം. ഈ പൊടി നെയ്യിൽ കുഴച്ചു സേവിക്കുക. കാസശ്വാസങ്ങളും ശമിക്കും.

൧൨. വിഡംഗലീദളഹരിതാലവ്യോഷശിലാമനൂകരജരസപിഷ്ടാഃ । ഗുളികീകൃതാ നിഹന്ത്യുഃ കാസരുജം ധൂമപാനേന.

ചമ്മലത്തയില അരിതാരം ചുക്ക മുളക തിപ്പലി മനയോല ഇവ സമം കണ്ടകാരിച്ചുണ്ടനീററിലരച്ചു വില്ലയാക്കി പുകവലിക്കുക. ചുമ ശമിക്കും.

൫൩. ഉന്മത്തപത്രാംഗരജോവർത്തിർഘൃതസമാപ്ലുതാ । കല്പ്യതാം ധൂമപാനായ കാസശ്വാസാമയാപഹാ.

ഉമ്മത്തിന്റെ കായ പൂവ്വ് ഇല തൊൽ വേര് ഇവ പൊടിച്ചു ശീലയിൽ തിരിതെരച്ചു നെയ്യിൽ നനച്ചു കത്തിച്ചു പുക വലിക്കുക. കാസശ്വാസങ്ങളും ശമിക്കും.

൫൪. നിർഗ്ഗുണ്ഡീ കണ്ടകാരീ പത്ഥ്യാമരിചൈസ്സമഭാഗികൈഃ । കഷായോ ലവണസമ്മിശ്രഃ കാസശ്വാസവികാരഹാ.

കരുനൊച്ചിവേര് ചിററരത്ത് കടുക്ക കരുമുളക് ഇവ കഷായം. ഇന്തുപ്പു മേപ്പടി. ഏക്കവും ചുമയും ശമിക്കും.

൫൫. ചിഞ്ചാതപഗതൌ ദ്വിനിശാ ത്രിസർജ്ജൈകപുന്നാഗാ । താവജ്ജാതീദളാ വർത്തിഃ കാസജിദ്ധൂമപായിതാ.

രണ്ടുഭാഗം വരട്ടുമഞ്ഞൾ മൂന്നുഭാഗം ചെഞ്ചില്യം ഒരു ഭാഗം തമിഴാമ ഇതെല്ലാം കൂടിയേടത്തോളം ജാതിപത്രി. ഈ മരുന്നെല്ലാം കൂട്ടിപ്പൊടിച്ചു വില്ലയാക്കി ചുമയുള്ളവൻ കിടക്കുന്ന മുറിയിൽ പുളിന്തൊലി കത്തിച്ചു കനലിലിട്ടു പുകക്കുക, ചുമ ശമിക്കും.

൫൬. ശിലാപൃഷ്ഠേ സമേ സ്യാതാം തസ്യാർദ്ധം വിശ്വഭേഷജം । തസ്യാർദ്ധം മരിചഞ്ചൈവ തസ്യാർദ്ധന്തു ഹരീതകീ. (൫൭) ഭൃംഗസാരേണ സംപേഷ്യ വർത്തിം കുര്യാൽ പടോലകേ । തയാ ധൂമം പിബേദ്രാത്രൌ മുക്ത്വാ താംബൂലചർവ്വണം * (൫൮) ക്ഷപാത്രിവാരം മതിമാൻ കാസശ്വാസനിവൃത്തയേ । അജാപയോഭോജനോ പിബേൽ പക്വമസ്ഥൂലഗുണോംഭസി.

മനോല തിപ്പലി ഇവ രണ്ടും സമം. അതിന് പകുതി ചുക്ക്. അതിൽ പകുതി കുരുമുളക്. അതിൽ പകുതി കടുക്ക. ഇവയെല്ലാം കൂട്ടി കയ്യുണ്ണിനീരിലരച്ചു ശീലയിൽ തിരിതിരയ്ക്കുക. വെററില മുറുക്കിയതിന്നുശേഷം ഇതുകൊണ്ടു പുക വലിക്കണം. ഇങ്ങിനെ മൂന്നുദിവസം ചെയ്താൽ കാസശ്വാസങ്ങളും ശമിക്കും.

* ശ്രേണീഗന്ധവിപാണ്ഡുനാഗലതികാപർണ്ണാ സപൂഗീഫലാ സൌധക്ഷാരപരാഗലേശബഹുലാ കർപ്പൂരപാളീപൂർണ്ണാ । യോഗോയം മദനപ്രഭാവവിഭവസ്താംബൂലനാമാ മുഖശ്രീകാന്തിപ്രദഃ സുരസൌരഭനിധിഃ പീയൂഷയൂഷോൽഗമഃ, എന്നു താംബൂലവിധി.

ധൂമപാനം ചെയ്യാൽ പിന്നെ എട്ടിരട്ടി വെള്ളംചേൎത്തു കുറുക്കി പാലൊളമാക്കിയ ആട്ടിൻപാൽ ദീപനത്തിന്നു തക്കവണ്ണം സേവിക്കുകയും വേണം.

൫൯. തഥാ ക്ഷൌദ്രയുതം നൂതനം നവനീതം സിതായുതം । ദ്രാക്ഷാമരിചവൈദേഹീചൂൎണ്ണം മധുവിമിശ്രിതം.

തേനും പുതിയ വെണ്ണയും പഞ്ചസാരയും കൂട്ടിക്കുഴച്ചു നക്കുക. മുന്തിരിങ്ങ കുരുമുളക് തിപ്പലി കൽക്കണ്ടം ഇവ തേനിൽ കുഴച്ചു നക്കുക. കാസശ്വാസങ്ങൾ ശമിക്കും.

൬൦. പലാശോദുംബരഫലം മരിചൈസ്സഹ ഭക്ഷിതം । കാസം ഹരേത്ത്രിഭിൎവ്വാരൈഃ കാസശ്ലേഷ്മകരം നിശി.

പ്ലാശിൻകായ അത്തിപ്പഴം കുരുമുളക് ഇവ ചേൎത്തു ഭക്ഷിക്കുക. രാത്രിസമയത്തിൽ അധികമായി ക്ലേശിപ്പിക്കുന്നതായ കാസത്തെ ശമിപ്പിക്കും.

൬൧. ശ്വാസകാസവിനാശാൎത്ഥമാശയേൽ കദളീഫലം । ശൃതം മൂത്രേഥവാ ഭൃഷ്ടമഥവാംഗാരപാചിതം.

ഗോമൂത്രത്തിൽ വേവിച്ചതോ വറുത്തതോ കനലിൽ പാകം ചെയ്തതോ ആയ കദളിപ്പഴം ഭക്ഷിക്കുക. ഏറ്റം നിമിത്തമുള്ള വിഷമം തീരും.

൬൨. കണോഷണനിശാപഥ്യാഗുഡഗോസ്തനജം രജഃ । ലീഢം തൈലേന കാസാനാം ശ്വാസാനാഞ്ച നിവൃത്തയേ.

തിപ്പലി കുരുമുളക് വരട്ടുമഞ്ഞൾ കടുക്ക ശൎക്കര മുന്തിരിങ്ങ ഇവ എണ്ണയിൽ പൊടിച്ചു ചേൎത്തു ലേഹമാക്കി ഭക്ഷിക്കുക. കാസശ്വാസങ്ങൾ ശമിക്കും.

൬൩. നിൎഗ്ഗുണ്ഡീസ്വരസേ ശൃതം തിലഭവം ഭൃംഗാരചൂൎണ്ണാന്വിതേ പാത്രേ നിഃസ്രുതമന്വഹം ദിനമുഖേ തന്മാത്രയാ യഃ പിബേൽ । കാസശ്വാസമശേഷമസ്തിതനതാം ശീഘ്രം ജയേന്മാസതോ യക്ഷ്മാണഞ്ച സമസ്തരോഗനിലയം രാമോ യഥാ രാവണം.

കരിനൊച്ചിനീരും എണ്ണയും കൂട്ടിക്കാച്ചുക. അരിക്കുന്ന പാത്രത്തിൽ എലമഞ്ഞപ്പു പൊടിച്ചിടേണം. ഈ തൈലം മാത്രയെ അനുസരിച്ചു രാവിലെ സേവിക്കുക. ഒരു മാസകാലംകൊണ്ട് കാ

സം ഏക്കം അഗ്നിമാന്ദ്യം അനേകരോഗങ്ങളോടുകൂടിച്ചേൎന്നിരി
ക്കുന്ന ക്ഷയരോഗം ഇവയെ എല്ലാം ശമിപ്പിക്കും.

൨൪. കണ്ഡൂല്യത്ഥമകന്യകാമധുകരവ്യാഘ്രീക്കനിൎഗ്ഗുണ്ഡി
കാ കാസഘ്നീവൃഷകണ്ടകീഫലരസേ ക്ഷീരേ ക്രമാൽ ഭാവിതാം । കൃ
ഷ്ണാം ക്ഷൌദ്രസമന്വിതാം ദിനമുഖേ ലീഢ്വാ ജയേദ്ദുസ്ഥിതം കാ
സം ശ്വാസമരോചകം ക്ഷയമപി പ്രാജ്ഞോ യഥാ പാതകം.

ചിററമൃത് പുഷ്കരമൂല കണ്ടകാരി ചെറുവഴുതിന എരി
ക്ക് കരിനൊച്ചി പൊന്നാന്തകര ആടലോടകം മഞ്ഞനാറി ഇവ
ഇടിച്ചുപിഴിഞ്ഞ നീരിലും പാലിലും ക്രമേണ വെവ്വേറെ ഭാവനം
ചെയ്യുന്നക്കിയ തിപ്പലി തേനിൽചേൎത്തു രാവിലെ സേവിക്കുക.
ചുമ ഏക്കം അരുചി ക്ഷയം ഇവ ശമിക്കും.

൨൫. പരിണതതരകൈഡൎയ്യമൂലകലീകൃത്യാജ്യകുംഭേപുടേ
ദ്ധാൽ । തൈലം നിഃസൃതമസ്യതി കാസം ശ്വാസം പ്രമേഹഞ്ച.

കമിഴിൻകാതൽ വെട്ടിനുറുക്കി നെയ്പുരട്ടിയ കുടത്തിലിട്ടു
ശീലമണ്ണുചെയ്തു തീക്കത്തിച്ചു തൈലമെടുക്കുക. ആ തൈലം
കാസം ശ്വാസം പ്രമേഹം ഇവയെ ശമിപ്പിക്കും.

൨൬. പ്ലക്ഷോദുംബര*പല്ലവം ശകലിതം ദുഗ്ദ്ധേ ഗവാം
പാചിതം കിഞ്ചിന്മൂലാധിതമാഗധം ദിനമുഖേ പീതം പയസ്യാ
ദൃശം കാസശ്വാസമശേഷമാശു ശമയേദ്രോഗപ്രസൂനാന്വിതം
ക്ഷീരം തദ്വദിദം പ്രയോജ്യ ഭിഷജാം കീൎത്തിപ്രദം കീൎത്തിതം.

അത്തിയുടെ തളിർ നുറുക്കി പാലിലിട്ടു കുറുക്കി ആ പാ
ലിൽ കുറച്ചു തിപ്പലിപ്പൊടി ചേൎത്തു സേവിക്കുക. മലങ്കാരപ്പൂവി
ട്ടു പാൽ കുറുക്കിയും ഈവിധംതന്നെ സേവിക്കാം. ഈ രണ്ടു
യോഗവും കാസശ്വാസഹരവും വൈദ്യന്മാൎക്കു യശസ്സുണ്ടാക്കു
ന്നതുമാണെന്നു പറയപ്പെട്ടിരിക്കുന്നു.

൨൭. മധുകരരസകംസേ മാണിമന്ഥാഷ്ടവില്വം മരിചതി
ലജത്രൂണ്യേ സൎപ്പിഷാമഞ്ജലി ദ്വേ । ശ്രുതതരദിനമധ്യേ സാധു സം
യോജ്യ പക്വം ശ്വസനകസനശാന്ത്യൈ ഭക്ഷയേൽ ഭോജനേ വാ.

* ചിലർ 'കാകോദുംബരപല്ലവം' എന്നു പഠിക്കുന്നു. കാകോദുംബരം = കാട്ടത്തി.

നാലിടങ്ങഴി കണ്ടകാരിനീരിൽ എട്ടുപലം ഇന്തുപ്പുകലക്കി അതിൽ കുരുമുളക് എണ്ണ ചുക്ക് നെയ്യ് ഇവ നന്നാലുപലവും ചേൎത്തു സ്വൎണ്ണപാത്രത്തിൽ പാകംചെയ്യുക. ഇതു ചോററിൽകൂട്ടി ഉണ്ടാൽ കാസശ്വാസങ്ങൾ ശമിക്കും.

൨൮. സാദ്ധ്യേ ശ്വാസേ ദോഷകാലാഗ്നിസത്വാൻ സമ്യഗ്വീക്ഷ്യ പ്രാതരേവ പ്രദീതം । കൃഷ്ണാശുണ്ഠീസൈന്ധവക്ഷൌദ്രയുക്തം രാത്രൌ പ്ലീഹദ്ധോൎദ്ധൃതസാരം പ്രശസ്തം.

സാദ്ധ്യാസാദ്ധ്യലക്ഷണങ്ങളെ സൂക്ഷ്മം നോക്കി അറിഞ്ഞ് സാദ്ധ്യമായ ഏക്കത്തിൽ ദോഷകോപം കാലം അഗ്നിബലം ശരീരബലം ഇവയെ ആലോചിച്ച് തദനുരൂപമായ വിധത്തിൽ തിപ്പലി ചുക്ക് ഇന്തുപ്പ് തേൻ ഇവയോടുകൂടെ ഉള്ളിനീർ പുലൎച്ചെ സേവിക്കുന്നതു വളരെ വിശേഷമാകുന്നു.

൨൯. ശുണ്ഠീകണാസിതാധാത്രീരേണുഃ ക്ഷൌദ്രേണ മിശ്രിതഃ । ഹിക്കാം ഹന്തി സമാലീഢഃ സക്ഷൌദ്രം പിഞ്ഛഭസ്മ വാ.

ചുക്ക് തിപ്പലി പഞ്ചസാര നെല്ലിക്ക ഇവ പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുക. ഇക്കിട്ടം ശമിക്കും. മയിൽപീലി ചുട്ട ഭസ്മം തേനിൽ ചാലിച്ചു നക്കുന്നതും കൊള്ളാം.

൩൦. കപിത്ഥപത്രാണി വികൎത്തിതാനി ഹിക്കാസു ജിഘ്രേദഥവാ ക്ഷതപ്തം । മൃൽപിണ്ഡമത്യന്തസുശീതതോയൈസ്സിക്തം ഇടിവാലുകവാരിണാ കതം.

വിളാമരത്തിന്റെ ഇല തിരുമ്മി നാറുക. ഇക്കിട്ടം ശമിക്കും. അല്ലെങ്കിൽ വെയിലത്തു കിടന്ന ചുട്ടുപഴുത്ത മൺകട്ട വളരെ തണുത്ത വെള്ളത്തിൽ മുക്കുമ്പോളുണ്ടാകുന്ന ഗന്ധത്തെ നാറുക. ഏലത്തരിയും ഇരുവേലിയും ഇട്ടു വെച്ച വെള്ളത്തിലായാലും കൊള്ളാം. ഇതും ഹിക്കയെ ശമിപ്പിക്കുന്നതാകുന്നു.

൩൧. ഹിക്കായാമതിവൃദ്ധായാം ഭ്രുവോൎമ്മദ്ധ്യേ നിഷേചയേൽ । ശീതളേനാംബുനാ ശീഘ്രം ധൂമം വാ ഗുൽഗുലോഃ പിബേൽ.

ഇക്കിട്ട് അധികമായി വൎദ്ധിച്ചാൽ പിരികക്കൊടിയുടെ മദ്ധ്യത്തിൽ തണുത്ത വെള്ളംകൊണ്ടു പെട്ടന്നൊഴിക്കുക. ഗുൽഗുലു കൊണ്ടുള്ള ധൂമപാനവും ഹിതമാകുന്നു.

൩൨. അവിചാരിതസന്ത്രാസോ വാചാ ബുദ്ധ്യാപ്തിചാലനം । ഹിക്കായാമന്നജാതായാം സദ്യശ്ശമനകാരി തത്.

രൂക്ഷതീക്ഷ്ണാദികളായ അന്നപാനങ്ങൾ നിമിത്തം ഉണ്ടാകുന്ന ഹിക്കയിൽ പെട്ടന്ന് കാക്കാറിരിക്കുമ്പോൾ ഞെട്ടിക്കുകയും മറക്കാത്ത സംഗതി പറഞ്ഞു ബുദ്ധിയെ പരിശ്രമിപ്പിക്കുകയും ചെയ്യുന്നതു സദ്യസ്സിദ്ധികരമാകുന്നു.

ഇതി വൈദ്യമനോരമായാം
തൃതീയഃ പടലഃ.

## അഥ ചതുർത്ഥഃ പടലഃ.

### അരോചകഗുല്മച്ഛർദ്ദിതൃഷ്ണാധികാരഃ.



൧. ആജം മാംസരസക്ഷീരം ഗണ്ഡീരം ശോഷിണാം ഹിതം । ബലാശ്വഗന്ധാ ലാക്ഷാദ്യം തൈലമഭ്യഞ്ജനേ ഹിതം.

ആട്ടിൻമാംസരസവും ആട്ടിൻപാലും മാങ്ങനാറിയും ശോഷികൾക്ക ഹിതമാകുന്നു. ബലാശ്വഗന്ധാദി തൈലവും ലാക്ഷാദി തൈലവും തേച്ചു കുളിക്കുന്നതും നന്ന്. ബലാശ്വഗന്ധാദി തൈലം— ബലാശ്വഗന്ധാലാക്ഷാണാം കഷായേ പാദശേഷിതേ । തൈലപ്രസ്ഥം പചേദ്ധീമാൻ ദധിമസ്തുചതുർഗ്ഗുണം । രാസ്നാചന്ദനമഞ്ജിഷ്ഠാദ്രാക്ഷാമധുകചോരകൈഃ । ശാരിബോശീരജലദകുഷ്ഠാഗരുസുരദ്രുമൈഃ । ഹരിദ്രാകുമുദാകൌന്തീശതാഹ്വാപത്മകേസരൈഃ । കല്ക്കാനാംസംയുതൈരേഭിഃ കാർഷികൈശ്ച സുപേഷിതൈഃ । ശനൈർമ്മൃദ്വഗ്നിനാ പക്വം ഗാളയേദ്ഭാജനേ ശുഭേ । പ്രശസ്തേ തിഥിനക്ഷത്രേ തത്തൈലം ശീലയേന്നരഃ । തേന സർവ്വജ്വരോന്മാദക്ഷയകാസാദയോ ഗദാഃ । നശ്യന്തി വിവിധാശ്ചൈവ വാതരോഗാ ന സംശയഃ । അശപിത്ര്യാം വിഹിതം തൈലമേതൽ പുഷ്ടികരം പരം=കുറുന്തോട്ടിവേര് അമുക്കുരംകൂടി പലം ൧൨. പന്ത്രണ്ടിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ച്, ൪ പലം കോലരക്ക നാലിടങ്ങഴി വെള്ളത്തിൽ കഷായംവെച്ചു നാനാഴിയാക്കി ഊററിക്കൂട്ടി എ-

ണ്ണ നാഴി ൮. തൈർവെള്ളം നാഴി ൧൬. കൂട്ടി കൽക്കത്തിന്ന് — അരത്ത ചന്ദനം മഞ്ചട്ടി കറക ഏരട്ടിമധുരം കച്ചൂരിക്കിഴങ്ങ് നന്നാറി രാമച്ചം മുത്തങ്ങ കൊട്ടം അകിൽ ദേവതാരം വരട്ടുമഞ്ഞൾ ആമ്പൽകിഴങ്ങ് അരേണുകം ശതകുപ്പ താമരവല്ലി ഇവ മുമ്മൂന്നുകഴഞ്ച് അരച്ചുകലക്കി അരക്ക പാകത്തിൽ കാച്ചി അരിക്കുക. ജ്വരാദികൾ ശമിക്കും.

ലാക്ഷാദിതൈലം — ലാക്ഷാരസസമം തൈലം തൈലാന്മസ്തു ചതുൎഗ്ഗുണം । അശ്വഗന്ധാനിശാദാരുകൌന്തീകുഷ്ഠാബ്ദചന്ദനൈഃ । സമൂൎവ്വാരോഹിണീരാസ്നാശതാഹ്വാമധുകൈസ്സമൈഃ । സിദ്ധം ലാക്ഷാദികം നാമ തൈലമഭ്യഞ്ജനാദിദം । സൎവ്വജ്വരക്ഷയോന്മാദശ്വാസാപസ്മാരവാപ്മജിൽ । യക്ഷരാക്ഷസഭൂതഘ്നം ഗൎഭിണീനാഞ്ച ശസ്യതേ=കോലരക്ക കഷായവും എണ്ണയും സമം. എണ്ണയിൽ നാലിരട്ടി തൈർവെള്ളം. അമുക്കരം വരട്ടുമഞ്ഞൾ ദേവതാരം അരേണുകം കൊട്ടം മുത്തങ്ങ ചന്ദനം പെരുങ്കുരുമ്പ കടുകരോഹിണി അരത്ത ശതകുപ്പ ഏരട്ടിമധുരം ഇവ കല്ക്കം. സൎവ്വജ്വരാദികൾ ശമിക്കും. ഗൎഭിണികൾക്ക വിശേഷം.

൯. അശ്വഗന്ധാരജോ ലിഹ്യാൽ ഉളേന ഹവിഷാഥവാ । പയസാ വാ പിബേൽ ശസ്ത്രക്ഷതക്ഷീണോ രസാശനഃ.

ആയുധം തട്ടി മുറിയേററവനും എന്തെങ്കിലും സംഗതികൊണ്ടു ക്ഷീണിച്ചവനും അമുക്കരംപൊടിച്ച പൊടി, ശക്കര നെയ്യ് പാൽ ഇവയിലേതെങ്കിലും ഒന്നിൽ ചേൎത്തു ഭക്ഷിക്കുക. മാംസരസം അന്നപാനമായിരിക്കണം.

൰. പക്വാം സംസ്കാരസംഭ്രഷ്ടാം ബൃഹതീഫലസഞ്ചയഃ । ദഗ്ദ്ധി പ്രക്വഥിതേ പശ്ചാൽ ക്ഷിപ്തഃ പത്ഥ്യോ ഹ്യരോചകേ.

പഴുത്ത വഴുതിനിങ്ങ വേവിച്ചു വറുത്ത് പിന്നെ തിളച്ച തൈരിലിട്ടു കറിയാക്കി ഉപയോഗിക്കുന്നത് അരോചകത്തിന്നു ഹിതമാകുന്നു.

൮. പ്രാസകശമനീ പത്ഥ്യാ ഭുക്തസ്യോപരി ചവിതാ । പ്രാഗ്ഭക്തം നിംബകുസുമം പടോലീ ധരസീ തഥാ.

ഊൺകഴിഞ്ഞ ഉടനെ കടുക്ക വായിലിട്ടു കടിച്ചു ചവച്ചുക. ഉണ്ണുന്നതിന്നുമുമ്പെ വേപ്പിൻപട്ട് വായിലിട്ടു കടിച്ചു ചവച്ചുക. കച്ചൻ പാടോലമോ കിലുകിലുപ്പയോ മേൽപ്രകാരം കടിച്ചു ചവച്ചുക. പ്രസേകം ശമിക്കും. പ്രസേകം=വായിൽ വെള്ളം പൊടിഞ്ഞുകൊണ്ടിരിക്കുക.

൮. ദ്രോണാതപങ്ങ്നാഗകുസുമഗുളശുണ്ഠീം ക്രമാധികാം ।
പ്രസേകശൂലക്രിമിമാനദ്യാത്തേഷാം നിവൃത്തയേ.

ഇന്തുപ്പ് ഒരു ഭാഗം. ഏലമത്തൊലി രണ്ടുഭാഗം. നാഗപ്പൂവ് മൂന്നുഭാഗം. ശർക്കര നാലുഭാഗം. ചുക്ക് അഞ്ചുഭാഗം. ഇങ്ങിനെ ചേർത്തുണ്ടാക്കിയതു പ്രസേകം ശൂലം ക്രിമിരോഗം ഇവയെ ശമിപ്പിക്കും.

൯. പ്രസേകകാസാരുചികണ്ഠരോധകഫാമമേദോശ്വാസനാശിതഃ । ലിഹ്യാൽ ഗുളാർദ്രം തിലശേഷകമേവ സനാഗരം നാഗരികാരസത്തഃ.

എള്ളും ചുക്കുപൊടിയും കൂടി ശർക്കരയിൽ ചേർത്തു ഭക്ഷിച്ചാൽ പ്രസേകാദികൾ ശമിക്കും. 'ചുക്കിലിരട്ടി വറുത്ത തിലം തദ്വിഗുണഞ്ച ഉറച്ചഗുളം । കൂട്ടിയുരുട്ടിട്ടുദിനം തിന്നിലവൻ കുരയാ ചുമയാ' എന്നു പ്രമാണാന്തരം. ചുക്ക് ഒരു ഭാഗം. എള്ളു വറുത്തതു രണ്ടുഭാഗം. ശർക്കര നാലുഭാഗം ഇങ്ങിനെ ക്രമം. ഇതിന്നു ഗുളശുണ്ഠി എന്നാണ് പേർ.

൰. പ്രയാന്തി തൽ ഭക്ഷയതാം പ്രഭാതേ കബോരനേത്രാപ്രഭവം പ്രവാളം । ഹൃദ്ദാമ്പാം ശമം ഛർദ്ദിരുചിപ്രസേകാസ്സസൈന്ധവം നാഗരഭാമരം വാ.

കഴിഞ്ഞിതളിര് ഇന്തുപ്പുകൂട്ടി രാവിലെ ഭക്ഷിക്കുക. ഇന്തുപ്പും ചുക്കും കായവുംകൂട്ടി ഭക്ഷിക്കുക. ഛർദ്ദി അരോചകം പ്രസേകം ഇവ ശമിക്കും.

൰൧. കിഞ്ചിൽ ഭൃഷ്ടാം മൃത്തികാംഗ്രീഷ്മതപ്താം ശീതേ തോയേ മജ്ജയിത്വാ പ്രസാദ്യ । ശീതേ ക്ഷൌദ്രം തുല്യമാലോഡ്യ പീത്വാ തൃഷ്ണാം ഛർദ്ദിഞ്ചോഗ്രാം തന്ന്യക്കരോതി.

വെയിൽക്കൊണ്ടു ചുട്ടുകിടക്കുന്ന മൺകട്ട വറുത്തു തണുത്ത വെള്ളത്തിലിട്ടു തെളിഞ്ഞാൽ ആ വെള്ളം ഊററിയെടുത്ത് ആറി സമം തേനും ചേർത്തു സേവിക്കുക. ദാഹവും ഛർദ്ദിയും മാറും. പുറമണ്ണുവറുത്തു വെള്ളമൊഴിച്ചും ഈവിധം സേവിക്കാം.

൯. വിജയാ ഹവിഷാ സുഭർജ്ജിതാ സസിതാ മാക്ഷികയോഗപേഷിതാ । വമിശൂലഗദാരുചിക്രിമിപ്രതിഹന്ത്രീ പരമൌഷധം ഹി സാ.

കഞ്ചാവു നെയ്യിൽവറുത്തു പഞ്ചസാരയും ചേർത്തു തേനിൽ അരച്ചു ലേഹമാക്കി സേവിക്കുക. ഛർദ്ദി വയററിൽവേദന അരോചകം കൃമിരോഗം ഇവയെ ശമിപ്പിക്കും. ഇതൊരു സിദ്ധൌഷധമാണ്.

൧൦. മുൽഗവിദളൈർവ്വിപക്വൈഃ കേവലൈഃക്ഷീരേണ ഭക്ഷിതൈർവ്വ്യൂഹശഃ । ഛർദ്ദിർന്നശ്യതി സഹസാ തന്മോദ്യൂല്യോംബുഭിഃ പീതൈഃ.

ചെറുപയററിൻപരിപ്പ് സമം തേങ്ങാപ്പാലും രണ്ടുംകൂടിയേടത്തോളം വെള്ളവും ചേർത്തു വേവിച്ചു ഭക്ഷിക്കുക. ഛർദ്ദി നശിക്കും.

൧൧. ഏലാലവംഗവല്ക്കലതമാലദളജം രജോ മധുവിമിശ്രം । ലീഢം വമിം നിഹന്ത്യുൽപലവരാവ്യോഷചൂർണ്ണം വാ.

ഏലത്തരി ഇലവങ്ങത്തൊലി പച്ചില ഇവ പൊടിച്ചു പൊടി തേനിൽ കുഴച്ചു നക്കുക. കൂവളത്തിൻവേര് ത്രിഫല* ചുക്ക് മുളക് തിപ്പലി ഇവയുടെ പൊടി തേനിൽ ചാലിച്ചുമാം. ഛർദ്ദി ശമിക്കും.

൧൨. ദഗ്ദ്ധാ വരാടികാ ഗേഹമംഗാരാഭം തദംഭസി । നിർവ്വാപിതം തതഃ പീതം തജ്ജലം നാശയേദ്വമിം.

കവിടി തീയ്യിലിട്ടു ചുട്ട് തീക്കനൽനിറമായാൽ എടുത്തു വെള്ളത്തിൽ മുക്കുക. ആ വെള്ളം കുടിച്ചാൽ ഛർദ്ദി നില്ക്കും.

൧൩. അതീവ രൂക്ഷം ലവണം തിലോത്ഥേ പ്രക്ഷിപ്യ തൈ

* 'പത്ഥ്യാവിഭീതധാത്രീണാം ഫലൈഃ സ്യാത്ത്രിഫലാസമൈഃ ഫലത്രികഞ്ച ത്രിഫലാ സാ വരാ ച പ്രകീർത്തിതാ' എന്നു പ്രമാണം. കടുക്ക നെല്ലിക്ക താന്നിക്ക ഇവ സമം ചേർന്നാൽ ത്രിഫലയായി. അതുതന്നെ വരാ.

നോത്ഥിതമസ്തു തൈലം । ആദായ ലിപ്ത്വാ ഹൃദയേ തദ്ദർപ്പം ഉ
ഞ്ചൊദല്ലാസ്യപ്പ്യ ഹൃൽഗദാത്തു.

ഉപ്പു നല്ലവണ്ണം വറത്ത് എണ്ണയിൽ ചൊരിയുക. ആ എണ്ണ മാറിൽ പുരട്ടി മീതെ കുന്നിയില പതിക്കണം. ഹൃദ്രോഗം ശമിക്കും.

൨൪. അംസയോരപി മൂലേ ഉ ഗ്രദ്വേദ്യാദി വേഗിനീ ।
നിശാശംഖുകസംയുക്താ പ്രലേപാച്ഛമയേദ്രുജം.

കക്ഷത്തിൽ കലശലായ വേദനയുണ്ടെങ്കിൽ മഞ്ഞളും ശംഖുംകൂടി അരച്ചു പുരട്ടുക. വേഗം മാറും.

൨൫. ന്യഗ്രോധശുംഗോത്പലകന്ദമൂലൈർഗ്ഗമാക്ഷൈശ്ച ശൃതം
തോയമതീവ ശീതം । ക്ഷൌദ്രാന്വിതം പീതമപാകരോതി ഉ
ഷ്ണാമയപശ്ചാത്പ്ലുജലാദിലാഷാം.

പേരാൽമൊട്ട് ചെങ്ങഴിനീർക്കിഴങ്ങ് ചെറുപയറ് ഇവയിട്ടു തിളപ്പിച്ചു പുടാറിയ വെള്ളത്തിൽ തേനും ചേർത്തു കുടിക്കുക. ദാഹം എത്ര കലശലായിരുന്നാലും മാറും.

൨൬. ഉഷ്ണരോഗാതിവൃദ്ധ്യാംസ്ത്യൈരൌഷധൈർയദി ന ശാ
മ്യതി । ആജ്യപ്ലുതൈലപാനേന പ്രശാമ്യതി ന സംശയഃ.

ഉഷ്ണരോഗം അതികലശലായി മററു മരുന്നുകൊണ്ടൊന്നും ഭേദപ്പെടാതിരിക്കുന്നപക്ഷം തൃപ്തിവരുന്നതുവരെ നല്ലെണ്ണ കുടിപ്പാൻ കൊടുക്കുക. ശമിക്കും നിശ്ചയം. ഇങ്ങിനെ കൊടുക്കുന്നത് രോഗി അറിയാതെ വേണം. എണ്ണയാണെന്നു നടിക്കാതെ വെള്ളമാണെന്നുള്ള നിലയിൽ കൊടുക്കുകയും 'എന്താണ് ഈ വെള്ളത്തിന്ന് ഒരു എണ്ണസ്വാദം' എന്നു ചോദിച്ചാൽ തൽക്ഷണം കിണ്ടി കയ്യിൽനിന്നു വാങ്ങി മറച്ചുവെക്കണമെന്നും പറഞ്ഞുകേൾക്കുന്നു. അറിഞ്ഞാൽ അജീർണ്ണരോഗമുണ്ടാകുമത്രെ.

൨൭. ആർദ്രപൂഗഫലചർവ്വണാത്ഥിതം സ്വേദനം വല്ലശകലേ
ന ചർവ്വയേൽ । തന്മദം ഹരതി തത്തഥാ കൃതം സ്വാഭിമാനമിവ
വേദവി..

പൈങ്ങയടക്ക തിന്നു ചൊരുക്കിയാൽ ഒരു അടക്കയുടെ തൊ

ട്ടു കടിച്ചു ചവയ്ക്കുക. എന്നാൽ ആ ചൊറികൾ മാറും. ഇതിൽ കട്ടവിലുള്ള പാഠം 'വേദവിത്തമഃ' എന്നായിരിക്കണം.

൧൮. താംബൂലേ സതി ഭക്ഷിതേ ഭവതി ചേൽ കാസാന്വിതം വിസ്തരം നിഷ്ഠീവനേ സഹൈവ തച്ഛിരമംബുജഘ്രായ ശീഘ്രം പിബേൽ । ആഹോസ്വിദ്വിവൃതാസ്യവാൻ പവനമാശ്വേവോൽഗിരേന്നാസികാം തദ്വാ പാർശ്വഗതോ ജനഃ പരിമൃജേൽ പാർശ്വദ്വയം വാ സമം.

മുറുക്കിയ ഉടനെ ചുമ വന്നു കല്ലച്ചിടച്ചു തട്ടി ഇരുമുകയോ ഇപ്പുകയോ ചെയ്യു എങ്കിൽ വേഗം തണുത്ത വെള്ളംകൊണ്ടു കുലുക്കഴിഞ്ഞ് തണുത്ത വെള്ളം കുടിക്കുക. അല്ലെങ്കിൽ മൂക്കിരണ്ടും അടച്ചുപിടിച്ച് വായ തുറന്ന് അതേമാറ്റത്തിൽക്കൂടെ ശ്വാസത്തെ വേഗം വേഗം വിടുക. അതല്ലെങ്കിൽ അടുത്തുള്ളവർ രണ്ടു വാരിഭാഗവും കപ്പം തലോടുക.

൧൯. പിത്തജ്വരൽകമ്പതൃണ്മൂർച്ഛാഭ്രമാദീൻ ഘ്നന്തി ദാരുണാൻ । നാളികേരാംബുനാ പീതാഃ സക്തവഃ സമശർക്കരാഃ.

ഇളനീർ വെള്ളത്തിൽ പഞ്ചസാരയും മലർപ്പൊടിയും ചേർത്തു കഴിക്കുക. പിത്തരോഗം ജ്വരൽകമ്പം ദാഹം മോഹാലസ്യം തലതിരിച്ചൽ ഇവ ശമിക്കും.

ഇതി വൈദ്യമനോരമായാം

ചതുർത്ഥഃ പടലഃ

## അഥ പഞ്ചമഃ പടലഃ

### അർശോദാവർത്താധികാരഃ.

൧. സിതാസിതാവിശ്വഭവാക്ഷുണ്ണാഃ പഥ്യാരജസ്സമാഃ ഗുഡപ്രലീഢാ ഗുദജാൻ ഘ്നന്തി ശ്ലേഷ്മമരുദ്ഭവാൻ.

കച്ചപ്പൊടി പഞ്ചസാര ചുക്കുപൊടി ഇവ മൂന്നും കൂടിയേടത്തോളം കടുക്കപ്പൊടി. ഇവയെല്ലാം കൂട്ടി ശർക്കരയിൽചേർത്തു ലേഹമാക്കി ഭക്ഷിക്കുക. കഫവാതജമായ മൂലക്കുരു ശമിക്കും.

൬. മാസമേകമനന്നാശീ സൂരണം ഭക്ഷയേൽ സുഖം । ത ക്രാനുപാനമാശ_ശ്ശോ നിർമ്മൂലോന്മൂലനോൽസുകഃ.

ഒരുമാസം മുഴുവൻ അന്നം ഭക്ഷിക്കാതെ മോര് അനുപാന മായിട്ടു ചേനതന്നെ വെച്ചതിന്നുകഴിക്കണം. മൂലക്കുരു നിശ്ശേഷം ശമിക്കും. 'വനസൂരണകന്ദസ്തു വിശേഷാദശ്സാം ഹിതഃ' എ ന്നു ഹൃദയപ്രിയത്തിൽ പറഞ്ഞിട്ടുള്ളതുകൊണ്ട് കാട്ടുചേനയാ ണ് അധികം നല്ലതെന്നു സിദ്ധം. കാട്ടുചേന മൂന്നു പ്രാവശ്യം വെച്ചൂറ്റുകയും പിന്നെ തൈരു ചേക്കുകയും ചെയ്യാൽ ചൊറി യുന്നതല്ല.

൭. സപിണ്ണം നിഷ്പീഡിതം സ്നുഹ്യാഃ പത്രം പാദയോ നി ധാപയേൽ । ദുർന്നാമക്രിമികണ്ഡൂതിശോഫരുക്ശാന്തികൃൽ പരം.

കള്ളിയില വാട്ടി ചതച്ച് ഗുദത്തിൽ വെക്കുക. മൂലക്കുരു ക്രിമിക്കടി നീര് വേദന ഇവയെല്ലാം മാറും.

൮. കിംശുകബീജചരാഗൈല്ലജ്ഞനപുനർപ്രവാളസം യുക്തൈഃ । പോട്ടലകസ്വിലജാതഃ സേ_ദാദശ്ശാംസി നാശയതി.

മുരിക്കിൻകുരു പൊടിച്ച പൊടി വെള്ളുള്ളി വെളുത്ത ത മിഴാമയുടെ തളിര് ഇവ അരച്ച് എണ്ണചേർത്തു പൊട്ടിസ്സുവെ ച്ചു കെട്ടുക. അശ്ശസ്സ മാറും.

൯. കാലശാകമരിചാജ്യസൈന്ധവൈർഭ്രഷ്ടഷഷ്ടികഹിതോ ഷ്ണഭോജനഃ । തൈലയുക്തമരിശഃക്രമീൻ ജയേദ്ദച്ച്യമഗ്നിജന നം സരഞ്ച തൽ.

നവരനെല്ലിൻെറ അരി വറുത്തു ചോറുണ്ടാക്കി ആ ചോ റ് കരുവേപ്പില കുരുമുളക് പുളിച്ച മോര് ഇന്തുപ്പ് ഇവ കൂട്ടി സുഖോഷ്ണമായ പാകത്തിൽ ഭക്ഷിക്കുക. ഇതിൽ എണ്ണയും ചേ ക്കാം. മൂലക്കുരുവും ക്രിമിരോഗവും ശമിക്കും. ഈ പത്ഥ്യഭക്ഷണം രുച്യവും അഗ്നിബലമുണ്ടാക്കുന്നതും മലശോധനയെ ചെയ്യുന്ന തുമാകുന്നു.

൰. ഹരസ്യ കൈഡര്യദളസ്യ ചാപി രജഃ സുസൂക്ഷ്മം മ ധുനാവലീഢം । ഗുദാങ്കുരോന്മൂലവിനാശനായ പഥ്യോത്തമിത്യാഹ ഭിഷഗ്വരിഷ്ഠഃ.

കടമ്പുണ്ടിയും കരുവേപ്പിലയും അരച്ചുണക്കിപ്പൊടിച്ച പൊടി തേനിൽ കുഴച്ചു സേവിക്കുക. മൂലക്കുരു ശമിക്കും.

൬. പഥ്യാരസോനയോർഭാഗൌ ഭാഗൌ ദ്വൌ വജ്രവല്ലികാൽ । ഈഷല്ലവണതൈലാക്തമേതദശ്ശാംസി നാശയേൽ.

കടുക്ക വെള്ളുള്ളി കൂടി ഒരു ഭാഗം. ചങ്ങലമ്പരണ്ട രണ്ടു ഭാഗം. അല്പം ഇന്തുപ്പും എണ്ണയും ചേൎക്കുക. ഇതു് അശ്ശോരോഗത്തെ നാശിപ്പിക്കും.

൭. മജ്ജരവല്ലകിജ്ഞല്പവരീവാശ്രാതം ജലം । രക്താശ്ശസാം പ്രശമനം സ്യാൽ പലാണ്ഡുരിവാശിതഃ.

വലിയ കടലാടിവേരു് പാച്ചോററിത്തൊലി താമരയല്ലി ശതാവരി ആടലോടകം. ഇവ കഷായം. ഇതു രക്താശ്ശസ്സുകളെ ശമിപ്പിക്കും. ചുകന്ന ഉള്ളി തനിച്ചു തിന്നുന്നതും രക്താശ്ശസ്സിന്നു വളരെ ഹിതമാകുന്നു.

അഭയാത്രിവൃൽകുലത്ഥഃ ശൃതമുദകം പിപ്പലീരജോയുക്തം । ചിത്രാതൈലവിമിശ്രം പിതമുദാവൎത്തമസ്യതി ത്രിദിനാൽ.

കടുക്ക ത്രികോല്പക്കൊന്ന മുതിരപ്പരിപ്പ് ഇവ കഷായംവെച്ചു് തിപ്പലിപ്പൊടിയും നാഗദന്തിതൈലവും മേല്പടി ചേൎത്തു സേവിക്കുക. ഉദാവൎത്തം ശമിക്കും.

ഇതി വൈദ്യമനോരമായാം

പഞ്ചമഃ പടലഃ.

## അഥ ഷഷ്ഠഃ പടലഃ

### അതിസാരഗ്രഹണീവിഷൂചികാധികാരഃ.

൧. പാഠാനാഗരദുസ്പൃശബിലാഗ്നിവൃഷാബ്ദസംശൃതഃ ക്വാഥഃ । ആമാതിസാരമസ്യേൽ സ്രാവം സകഫം സശ്ശൂലഞ്ച.

പാടക്കിഴങ്ങു് ചുക്കു് കൊട്ടത്തൂവ്വവേരു് കൂവളവേരു് കൊടുവേലിക്കിഴങ്ങു് ആടലോടകവേരു് മുത്തങ്ങ ഇവകൊണ്ടുള്ള കഷായം ആമാതിസാരം വേദനയോടുകൂടിയ കഫാതിസാരം ഇവയെ നാശിപ്പിക്കും.

൫. പല്ലവം ചവികായാശ്ച ശ്വേതപുലാസസംഭവം । പല്ലവം ക്ഷീരിവൃക്ഷസ്യ പിഷ്ട്വാ തൈലേന പായയേൽ. (ന)സർവ്വാതിസാരാൻ സഹസാ ജയേദ്വൈദ്യഃ കിമൌഷധൈഃ തഥാഹി ഫേനം ക്ഷൌദ്രേണ തുല്യകാരസ്ക്കരതാപചം.

കാട്ടുമുളകിൻതളിര് ശ്വേതപുലാസത്തിൻതളിര് (?) നാല്പാമരത്തളിര് ഇവ എണ്ണയിൽ അരച്ചുസേവിക്കുക. സകലവിധ അതിസാരവും ശമിക്കും. അതുപോലെതന്നെ അവീൻ സമം കാഞ്ഞിരത്തൊലിയുടെ മൊരിയുംചേൎത്തു തേനിലരച്ചു സേവിക്കുക. (മാത്ര വായുഗുളികാപ്രമാണം) ഈ ഗുളിക പ്രമേഹത്തിന്നു കൈകണ്ട മരുന്നാണ്.

൬. ഐരാവത്യുഗ്രപുലാസധാതകീതചകിശൃതം ജലം । സുശീതം ക്ഷൌദ്രസംയുക്തം സർവ്വാതിസാരനാശനം.

ആലിലകല്ലുർവ്വഞ്ഞി അല്ലപുലാസം (?)താതിരിപ്പൂവ്വ് എലമണ്ടത്തൊലി ഇവകൊണ്ടുള്ള കഷായം ആറി തേൻ മേമ്പൊടി ചേൎത്തു സേവിക്കുക. എല്ലാവിധ അതിസാരവും ശമിക്കും.

൭. ഐരാവതീപത്രസ്യശാലൂകാനി ക്ഷുണ്ണാനി നിഷ്പീഡ്യ രസഃ പ്രപീതഃ । വലാസരക്തപ്രസവാതിസാരം വിനാശയേദപി ത്രിദിനാൽ പ്രയുക്തം.

ആലിലകല്ലുർവ്വഞ്ഞിയിലയും (കല്ലാലിൻ ഇലയും) താമരക്കിഴങ്ങുംകൂടെ ചതച്ചുപിഴിഞ്ഞ നീർ സേവിക്കുക. കഫരക്താതിസാരം പ്രസവാതിസാരം ഇവ ശമിക്കും.

൮. ചിഞ്ചാബീജതചം വിശ്വം സൈന്ധവം ദീപ്യകം തഥാ। പിബേദാമേന തക്രേണ സോതിസാരം ജയേൽ ക്ഷണാൽ.

പുളിങ്കുരുത്തൊട് ചുക്ക് ഇന്തുപ്പ് അയമോദകം ഇവ അരച്ചു പച്ചമോരിൽ സേവിക്കുക. അതിസാരശമനം.

൯. യക്ഷലോചനമഞ്ജനം കാഞ്ചികേന പിബേൽ പ്രഗേ। സ ശ്ലേഷ്മപിത്താതിസാരം കോഷ്ഠശൂലം ജയേൽ ധ്രുവം.

കഴഞ്ചിക്കുരുപ്പരിപ്പു കാടിയിൽ അരച്ചു പുലൎച്ചെ സേവിക്കുക. കഫപിത്താതിസാരവും വയറുകടിയും ശമിക്കും.

൮. രസോ നിഹന്ത്യതിസാരമാമ്രത്വക്പുടപാകജഃ । തൈലേന യുക്തോ രക്താഢ്യം സവലാസം സവിസ്രവം.

മാവിൻതൊലി (അമ്പഴത്തൊലി) മണ്ണിൽ പൊതിഞ്ഞുചുട്ട് പിഴിഞ്ഞെടുത്ത നീര് എണ്ണയും ചേർത്തു സേവിക്കുക. രക്താതിസാരവും കഫാതിസാരവും രണ്ടും ചേർന്ന അവസ്ഥയും ശമിക്കും.

൯. ബദര്യ്യാഃ പല്ലവം തോയാ പിബേദ്രക്താതിസാരവാൻ ശുണ്ഠീകദംബത്വക്ക്വാഥം പിബേദ്രാത്രൗ ദിനത്രയം.

ലന്തയുടെ തളിരോ തൊലിയോ അരച്ചു സേവിക്കുക. ചുക്കും കടമ്പിൻതൊലിയുംകൂടി കഷായംവെച്ചു മൂന്നുദിവസം സേവിക്കുക. രക്താതിസാരം ശമിക്കും.

൰. മുസ്താം സംക്ഷുദ്യ ശുദ്ധാമഥ പയസി ദൃഢം മർദ്ദയിത്വാ വസ്ത്രപൂതാം പക്ത്വാ പാദാവശിഷ്ടാം ദൃഢതരശിഖിനാ ശീതളീകൃത്യ പശ്ചാൽ । പീത്വാ ക്ഷൌദ്രാന്വിതാം താം ജയതി സകലരക്താന്വിതാമാമശൂലാം വിഡ്ഭ്രംശം പൂർവ്വവ സദ്യശ്ശമയതി ദുരിതം പൂർവ്വജന്മാർജ്ജിതം ച.

മുത്തങ്ങ മൊരികളഞ്ഞു ചതച്ച് വെള്ളത്തിലിട്ട് മർദ്ദിച്ച് അരിച്ചുകുറുക്കി നാലൊന്നാക്കി ആറി തേൻ ചേർത്തു സേവിക്കുക. ആമദോഷവും വയറുകടിയുമുള്ളതായ കഫരക്താതിസാരം ശമിക്കും.

൰൧. ജംബൂക്ഷീരിദ്രുമാമ്രാതളുകകകുഭകരഞ്ജാശിനാന്യേകശംഖ കാഥോ വിലോജമോജാഘലനാതരകണ്ടുതിക്തദ്ദൃളയുക്തഃ । ശീതീഭൂതഃ പ്രപീതോ മധുരമധുയുതോ നാശയത്യാശു നൂനം രക്താതീസാരമുഗ്രാമകമഖിലാം തൽക്ഷണാദേവ നൂനം.

ഞാവൽത്തൊലി നാല്പാമരത്തൊലി അമ്പഴത്തൊലി പയ്യാനിത്തൊലി നീർമരുതിൻതൊലി ഉങ്ങിൻതൊലി കൂവളവേര് അയമോദകം മുത്തങ്ങ കൊട്ടത്തൂവവേര് ഇവകൊണ്ടുള്ള കഷായം ആറി തേൻ മേമ്പൊടിചേർത്തു സേവിക്കുക. രക്താതിസാരവും മൂലക്കുരുവും ശമിക്കും.

൰൨. ലികുചഫലസാരസാപം ചാംഗേരിപയഃ പലമപി പ്രഗേ പീതം । ജയതി സരക്തശ്ലേഷ്മപ്രവാഹണം ഉദ്രേക ജാതഞ്ച.

പഴുത്ത അയനിച്ചക്ക പിഴിഞ്ഞ നീര് ഉഴക്ക്. സമം ആ

കത്തിവെച്ചു കുടിക്കുക. അല്ലെങ്കിൽ ഇവകൊണ്ടുതന്നെ എണ്ണയിൽ അപ്പമുണ്ടാക്കിത്തിന്നുക. രക്താതിസാരം ശമിക്കും.

൮. കേദാരസീമോത്ഭവമൂഷികസ്യ മാംസം ഗതാന്ത്രം പയസി പ്രപിഷ്ടം । തൈലം പചേത്തദ്വിധിനാ പ്രലിമ്പേൽ പിബേൽ ഗുദഭ്രംശവിനാശനായ.

വരമ്പത്തുള്ള മൂഷികനെ പിടിച്ചു കുടലു നീക്കി മാംസമെടുത്തു വെള്ളത്തിൽ അരച്ചുചേർത്തു വിധിപ്രകാരം എണ്ണ കാച്ചുക. ഈ എണ്ണ ഗുദത്തിൽ പുരട്ടുകയും സേവിക്കുകയും ചെയ്താൽ ഗുദഭ്രംശം മാറും.

൯. ഗോകണ്ടകൈരണ്ഡമുസ്താനാമസ്തുരീധാതകീകുടജസിദ്ധം ജ്വരാതിസാരമുഗ്രം ജലം ജയേൽ പഞ്ചഭിർദ്ദിവസൈഃ.

പെരുംകുരുമ്പത്തൊലി മുത്തങ്ങ മുക്കുററി താതിരിപ്പൂവ്വ് കുടകപ്പാലവേരിന്മേൽതൊലി ഇവകൊണ്ടുള്ള കഷായം അഞ്ചു ദിവസം സേവിച്ചാൽ ജ്വരാതിസാരം (പനിയുടെ മദ്ധ്യത്തിലുണ്ടാകുന്ന അതിസാരം) ശമിക്കും.

൧൦. പയഃപ്രസ്ഥം സമ്യങ്നവമുദകമാസിച്യ ജലദാൻ ശതാംശാൻ ക്ഷുണ്ണാനപി സപദി നിക്ഷിപ്യ വിപചേൽ । പയശ്ശിഷ്ടം ദൃഷ്ട്വാ ജലദശകലാനി പ്രതിപദം ചോദ്ധൃത്യ ജാതം ദധിജഠരരോഗാപഹമയേൽ.

ഒരിടങ്ങഴി പാലിൽ നാലിരട്ടി ദിവ്യജലം ചേർത്ത് ൧൦൦ മുത്തങ്ങ മൊരികളഞ്ഞു ചതച്ചിട്ടു കുറുക്കി പാലോളമാക്കി മുത്തങ്ങ കളഞ്ഞ് ഉറവീഴ്ത്തി തൈരാക്കുക. ആ തൈര് വയററിലുണ്ടാകുന്ന സകലരോഗങ്ങൾക്കും കൊള്ളാം.

൧൧. തഥാ ഘോഷസ്ഥിൻ ദ്വിഗുണശൃതമുദകമാസിച്യ ശനകൈഃ ക്വഥിതാ തൽസ്നേഹം മഥിതമപി പഥ്യൌഷധയുതം । സമാ പാനേ പാനേ കരചരണയോശ്ശോജിതമിദം തഥാതിസാരം ഹന്യാൽ ബഹുവിധരുജാകാരമചിരാൽ.

മുൻയോഗത്തിൽ പറഞ്ഞപ്രകാരം തൈരുണ്ടാക്കി ആ തൈരിൽ കൊട്ടത്തൂവ്വവേരുകഷായം ചേർത്തു കടഞ്ഞു നെയ്യെടുക്കുക. ആ നെയ്യും ആ മോരും മററു വിധിക്കപ്പെട്ട ഔഷധങ്ങളും

ചേൎത്തു് തനിയെ സേവിക്കുകയും ചോററിൽ കൂട്ടി ഉണ്ണുകയും ചെയ്യാം. ആ നെയ്യ് കൈകാലുകളിൽ പുരട്ടുവാനും കൊള്ളാം. അതിസാരം ശമിക്കും.

൨൨. തക്രദ്രോണേ സക്തുകേ ലവണാദശപലൈർവിശ്വപഥ്യാസമാംശൈഃ ശുണ്ഠ്യാരിംശൽപ്രകുഞ്ചം ഘൃതമഥ തിലജഞ്ചാഷ്ടസംയോജ്യ പശ്ചാൽ । പക്ത്വാ പാകേസ്ഥചൂൎണ്ണ * ത്രിഫലമപി സമായോജ്യ ധാന്യേ സ്ഥിതാന്തൽ ഭാഗേദ്വേഗൈഃ പ്രദീപ്തിം ജനയതി ജയതി പ്ലീഹഗുല്മോദരാദീൻ.

പാറിനാറിടങ്ങഴി മോരിൽ അത്ര കാടിയും ചേൎത്തു് ഇന്തുപ്പ് ചുക്കുപൊടി കടുക്കപ്പൊടി ഇവ മൂന്നും പണ്ടുപലം വീതം. നെയ്യ് പലം ൨൦. എണ്ണ പലം ൫. കൂട്ടിക്കാച്ചി അരിച്ച് മൂന്നു പലം അഷ്ടചൂൎണ്ണം ചേൎത്തു ധാന്യസ്ഥം ചെയ്യുക. ഇതു് അഗ്നിദീപ്തികരവും പ്ലീഹഗുല്മോദരാദി രോഗങ്ങളെ ശമിപ്പിക്കുന്നതുമാകുന്നു. കാച്ചി അരിക്കേണ്ട എന്നും ഒരു പക്ഷമുണ്ട്. കല്ക്കവും അതിൽ ചേൎന്നുകിടക്കട്ടെ.

൨൩. പുരാണശാല്യോദനമുഗ്ദ്ധശാലീൻ സഹ്യാൽച്ഛിയാ സഹ പഞ്ചകോലൌഷധിഭിർവ്വിപക്വൈർല്ലഘ്വീമനാം ഭജന്തി തേ.

പുന്നെല്ലു ഉള്ളു. പഴനെല്ലില്ലാ എങ്കിൽ പുന്നെല്ലു കൊട്ടുവേലിക്കിഴങ്ങോ അതുപോലെ ദീപനകരങ്ങളായ മററു് എതെങ്കിലും ഔഷധങ്ങളോ കൂട്ടി പുഴുങ്ങുക. എന്നാൽ അതു കുത്തിയുണ്ടാവുന്ന അരി ലഘുവായിരിക്കും.

൨൪. അവിതജോപദംശേന പക്വേനാന്നേന മാത്രയാ । ഭക്ഷിതം മരിചം പൂൎവ്വം ഭസ്മ ദുൎജ്ജരാന്നം ജരയേൽ.

കുരുമുളക് വറുത്തു പിന്നെ പൊടിച്ചു് ചോററിൽ കൂട്ടി ഉണ്ണുക. ഇവിടെ വിഷങ്ങളായ മററു കറികളും ഉണ്ടായിരിക്കരുത്. ഈവിധം ചെയ്താൽ ദഹനക്ഷയം തീരും.

൨൫. കാളശാക വിജയാമഹൌഷധൈൎദ്ധസ്സാധിതം രസയുഗാക്ഷികാഗദഃ । വാരി വാരയതി ശൂലതൂൎഞ്ജനാൻ ഷോഡിതീമപി വിഷൂചികാം ക്രമാൽ.

* 'ഊഷണത്രയസിന്ധൂത്ഥസ്സാനമോദകചിത്രകൈഃ । ഹിംഗുളല്യൈർഭേരിതാളേളതൈരഷ്ടചൂൎണ്ണം മനീഷിണഃ' എന്നു് ഒരുതരം അഷ്ടചൂൎണ്ണവിധി.

കറിവേപ്പില കഴഞ്ച് ൩. കടുക്ക കഴഞ്ച് ൪. ചുക്ക കഴഞ്ചു ൨. ഈ കഷായം ശൂലവേദന ദാഹം പനി പേരിന്നീരോഗം വിഷൂചിക ഇവയെ ശമിപ്പിക്കും.

൨൩. തണ്ഡുലോദകപിഷ്ടേന താലമൂലേന ലേപനം । നാഭൌ പ്രകല്പിതം സദ്യോ ജയത്യേവ വിഷൂചികാം.

കരിമ്പനവേർ അരികാടിയിലരച്ചു നാഭിപ്രദേശത്തു പുരട്ടിയാൽ വിഷൂചിക ക്ഷണത്തിൽ ശമിക്കും.

൨൪. ആമേ വിദഗ്ദ്ധേ വിഷ്ടബ്ധേ വിഷൂച്യാഞ്ച വമേൽ ദ്രുതം । അശക്തശ്ചേൽ പിബേൽ കോഷ്ണസലിലൈസ്സപ്രഗന്ധികാം.

ആമദോഷം വിദഗ്ദ്ധം വിഷ്ടബ്ധം (ഇതു രണ്ടും അജീൎണ്ണരോഗഭേദങ്ങളാണ്) വിഷൂചിക ഇവയിൽ വമനൌഷധങ്ങൾ സേവിച്ചു ഛൎദ്ദിപ്പിക്കുന്നതു നന്നായിരിക്കും. അതിന്നു കഴിവില്ലെങ്കിൽ ചിററരത്ത അരച്ചു കാഞ്ഞ വെള്ളത്തിൽ കലക്കി സേവിച്ചാലും മതി.

൨൫. മാണിമന്ഥജീരകാജമോജമാഗധൌഷധൈർവ്വർദ്ധിതൈഃ ക്രമേണ തൈസ്സമം ഹരീതകീരജഃ । പാചനം വിരേചനം പ്രദീപനം പ്രരോചനം പായുകീലനാശനം ഹുതാശനാഹ്വയന്തു തൽ.

ഇന്തുപ്പു കഴഞ്ച് ൧. ജീരകം കഴഞ്ച് ൨. അയമോദകം കഴഞ്ച് ൩. തിപ്പലി കഴഞ്ച് ൪. ചുക്ക കഴഞ്ച് ൫. കടുക്ക കഴഞ്ച് ൧൫. ഈ പൊടി പാചനവും വിരേചനവും ദീപനവും രുചികരവും മൂലക്കുരുവിന്നു നല്ലതുമാകുന്നു. ഇതിന്നു ഹുതാശനചൂൎണ്ണമെന്നാണ് പേർ.

൨൬. നിംബം പൌനൎന്നവം പത്രം തസ്യാൎദ്ധേന ശതാഹ്വയാ । സിന്ധൂത്ഥം രക്തലശുനം ശുണ്ഠീ ഹരിതമഞ്ജരീ (൨൬) മരിചാംശ്ച പൃഥക് പാദാൻ ചൂൎണ്ണമേതത്തു മസ്തുനാ । പീത്വാ പ്രാശക്തമഗ്നീയാദിച്ഛൻ വഹ്നേർബലം മഹൽ.

തഴുതാമയില പലം ൧. ചെമ്മരത്തൊലി കഴഞ്ച് ൩. ഇന്തുപ്പ് ചുകന്ന ഉള്ളി ചുക്ക രാമത്തുളസിക്കതിര് കുരുമുളക് ഇവ മുമ്മൂന്നു കഴഞ്ച്. ഇവ അരച്ചു ഉണ്ണുന്നതിന്നുമുമ്പെ തൈരുവെള്ളത്തിൽ സേവിക്കുക. അഗ്നിബലം വർദ്ധിക്കും.

൨൭. കാളശാകസഹാശുണ്ഠീ രസാംശോമ്ലവൃക്ഷികാഗദഃ । കഷായിതാ തല്പാല്പം വിഷൂച്യാം പായയേത്ഭിഷക്.

വിഷൂചികയുള്ളപ്പോൾ ദാഹം കലശലായി എങ്കിൽ കറിവേപ്പില കഴഞ്ച് ൩. രാമച്ചവേര് കഴഞ്ച് ൨. ചുക്ക കഴഞ്ച് ൧. ഈ കഷായം പലവട്ടമായി സേവിക്കുന്നതു നല്ലതാകുന്നു.

൧൭. ശ്വേതപര്‍ണ്ണാസമൂലേന സവിശ്വേന ശൃതം ജലം । അജീര്‍ണ്ണം ശമയേത്തൂര്‍ണ്ണം കര്‍ണ്ണഃ കാര്‍ശ്യമിവാര്‍ത്ഥിനാം.

വെളുത്ത ചെറുതുളസിവേരും ചുക്കുംകൂടെ കഷായംവെച്ചു സേവിക്കുക. അജീര്‍ണ്ണം ക്ഷണത്തിൽ ശമിക്കും.

൧൮. യക്ഷാക്ഷ്യാസ്തുരണാഗ്രകാണ്ഡമഞ്ജരഃ ക്വഥിതാ ജലേ പാചയേത്താസാം തദ്വിഗുണേ തദംഭസി ഗതേ പ്രസ്ഥമുക്തം പാടേഃ । ദധിപ്രസ്ഥമജസ്യ തേന വിപചേത്തസ്മിൻ രസോനോഷണം തൈലാജ്യഞ്ച പലദ്വയം പ്രതിവാപേത്തദ്ദീപനം സ്യാൽ പരം.

കഴഞ്ഞിക്കുരു പലം ൨. നാലിടങ്ങഴിവെള്ളത്തിൽ കഷായം വെച്ചു രണ്ടിടങ്ങഴിയാക്കി പിഴിഞ്ഞരിച്ച് ൧ പലം ഇന്തുപ്പ് അതിൽ കലക്കി ഒരിടങ്ങഴി ആട്ടിൻപാലും ചേര്‍ത്തു പിന്നെ ഈരണ്ടു പലം വെള്ളുള്ളിയും കുരുമുളകും അരച്ചുകലക്കി കുറുക്കി പാകമായാൽ എണ്ണയും നെയ്യും ഇരിവീതം അതിൽ പകന്ന് ഇളക്കി ചേര്‍ത്തു സൂക്ഷിക്കുക. ഇത് അത്യന്തം അഗ്നിദീപനമാകുന്നു.

൧൯. അളർക്കകുസുമഞ്ചലില്ലിശുനമാനികാ സൈന്ധവാൽ പലാഷ്ടകമഥോഷണാനലപുനർന്നവാനാം പലം । സനാഗരകബേരകൾ സുരഭിജിഹ്വികാനാം പിചു തിലോത്ഥഘൃതഷൾപലം പയസി പാചിതം മന്ദ്യഹൃൽ.

വെളുത്ത എരിക്കിൻറെ പൂവ് പലം൨. വെള്ളുള്ളി പലം ൮. ഇന്തുപ്പ് പലം ൮. കുരുമുളക് കൊടുവേലിക്കിഴങ്ങ് തമിഴാമവേര് ഇവ ഓരോ പലം. ചുക്ക് കഴഞ്ചിക്കുരുപ്പരിപ്പ് കൊഴപ്പ ഇവ ആറാറു കഴഞ്ച്. എണ്ണ നെയ്യ് ഇവ ആറാറു പലം. സമം പാലും ചേര്‍ത്തു കാച്ചുക. അഗ്നിമാന്ദ്യഹരം.

൨൦. ചരമൂത്രപൂഗതൈലപേഷിതൈഃ പൃഥഗാര്‍ദ്രൈരപി ചൂര്‍ണ്ണിതൈസ്സഹ । പരിലോഢ്യ പിബേത്തു മാത്രയാ ദിവസാദൌ പ്രബലാഗ്നിമാൻ ഭവേൽ.

മുൻപറഞ്ഞ മരുന്നുകൾതന്നെ ആവണക്കെണ്ണയിൽ അരെച്ചു കലക്കിച്ചേൎത്തു മാത്രയെ അനുസരിച്ചു സേവിക്കുക. അഗ്നിബലം ധാരാളമുണ്ടാകും.

൧൫. കാളശാകവിജയാമഹൌഷധൈസ്സാധിതം ജലമജീൎണ്ണനാശനം। പുണ്ഡരീകനയനാംഘ്രിപങ്കജക്ഷാളനോദകമിവാശു കില്ബിഷം.

കറുവേപ്പില കടുക്ക ചുക്ക (൩-ം ൪-ം ൨-ം കഴഞ്ച്) ഇവകൊണ്ടുള്ള കഷായം അജീൎണ്ണരോഗത്തെ ശമിപ്പിക്കും.

൧൬. അൎദ്ധാവശിഷ്ടം ജലമാഢകാൎദ്ധം മഹൌഷധം കേവലമേവ പീതം। പ്രദീപയേജ്ജാഠരപാവകം ദ്രാക് തദ്ദീപ്തികൃദ്ഭിഃ കിമുതാന്യഭേഷജൈഃ.

ചുക്ക തനിച്ചു കഷായംവെച്ചു സേവിക്കുക.

൧൭. പഥ്യാഷിതാന്നം ഭുക്ത്വാ മാഹിഷദധ്നാ ശീതളംവ്യപിബേൽ। അത്യഗ്നിം ജയതി നരോ പക്ഷീരസസിദ്ധമന്നഞ്ച.

വെള്ളച്ചോറ് എരുമത്തൈരുകൂട്ടി ഉണ്ട് തണുത്തവെള്ളം അനുപാനം ചെയ്യുക. അത്യഗ്നി ശമിക്കും. തിരുതാളിക്കഷായത്തിൽവെച്ച ചോറായാലും തരക്കേടില്ല.

ഇതി വൈദ്യമനോരമായാം
ഷഷ്ഠഃ പടലഃ

## അഥ സപ്തമഃ പടലഃ.

### മൂത്രകൃച്ഛ്രപ്രമേഹസോമരോഗാധികാരഃ.

൧. ചിരജലധരഭാണ്ഡാൽസ്രുതപങ്കം ഗൃഹീത്വാ ജഠരവൃഷണനാഭൌ നിക്ഷിപേന്മൂത്രകൃച്ഛ്രീ। തപനകിരണതാപോത്ഭൂതമൂത്രോഗ്രവാതേഷ്വതിഹിമസികതാനാം രാശിമത്ര പ്രദദ്യാൽ.

വളരെ ദിവസം വെള്ളം നിറച്ചുവെച്ച പാത്രത്തിൻെറ അടിയിൽ ഊറിയ ചളിയെടുത്തു വയററത്തും വൃഷണത്തിന്മേലും നാഭിയിലും ഇടുക. മൂത്രകൃച്ഛ്രം ശമിക്കും. വെയിൽ അധികം

കൊണ്ടുണ്ടാകുന്ന മൂത്രകൃച്ഛ്രം ഉഷ്ണവാതം ഇവകളിൽ തണുത്ത മണൽ കിഴികെട്ടി മേല്പറഞ്ഞ സ്ഥലങ്ങളിൽ വെക്കുക.

൨. യഷ്ട്യാഹ്വൈലാലോദ്ധ്രാബ്ദബീജേക്ഷുകാണ്ഡൈഃ ശീതകഷായോ നാളികേരാംബുനാ വാ । പൈത്തം കൃച്ഛ്രം ദാഹതൃഷ്ണോഷ്ണവാതം രക്തസ്രാവം മൂത്രസാദം ഹിനസ്തി.

ഏരട്ടിമധുരം ഏലത്തരി വെള്ളരിക്കക്കുരു കരിമ്പ് ഇവ ചതച്ച് ഇളന്നീർവെള്ളത്തിലിട്ട ശീതകഷായമായി സേവിക്കുക. പിത്തജമായ മൂത്രകൃച്ഛ്രം ചുട്ടുനീറൽ ദാഹം ഉഷ്ണവാതം രക്തസ്രാവം മൂത്രസാദം ഇവ ശമിക്കും.

൩. സ്ഥലശൃംഗാടകൈലെല്ലാ കല്കഃ കേരീഫലാംബുനാ പീതഃ । കൃച്ഛ്രം മൂത്രസ്യ ജയേൽ ക്ലേശമിവൈശോ നമസ്കാരഃ.

ചെറിയ ഞെരിഞ്ഞിൽ അരച്ച നാളികേരവെള്ളത്തിൽ സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

൪. മൂത്രകൃച്ഛ്രം ജയേൽ പീതാ ക്ഷീരേണ ശിഫൈർവിദാ । അജാക്ഷീരേണ സംപേഷ്യ പീതാ നീലജടാ തഥാ.

വലിയ കടലാടിവേർ പാലിലരച്ച സേവിക്കുക. ശതാവരിക്കിഴങ്ങ് ആട്ടിൻപാലിലരച്ച സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

൫. കേതകീസ്വരസേ സിദ്ധം തൽപ്രരോഹാഗ്രകല്കിതം । സർപ്പിഃ പീതം ദിനസ്യാദൗ മൂത്രകൃച്ഛ്രം ജയേദ് ധ്രുവം.

കൈതത്തല ഇടിച്ചുപിഴിഞ്ഞ നീരിൽ കൈതവേട്ട കല്കമായി കാച്ചിയ നെയ്യ് രാവിലെ സേവിക്കുക. മൂത്രകൃച്ഛ്രം ശമനം.

൬. ജലേന നാളികേരസ്യ പിബേൽ പ്രാതഃ പ്രസാരണീം । മൂത്രകൃച്ഛ്രവിനാശായ ശർക്കരാപാതനായ ച.

നാളികേരജലത്തിൽ പ്രസാരണി അരച്ച രാവിലെ സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും. കല്ലടപ്പും മാറും.

൭. പ്രഭാതേ പയസാ പീതം ക്ഷുദ്രചൂർണപല്ലവം । മൂത്രകൃച്ഛ്രം ജയേദ്യദ്വൽ പാപം ഭാരതകീർത്തനം.

പാവുട്ടത്തളിരരച്ച പാലിൽചേർത്ത രാവിലെ സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

൮. പുഷ്യദളസ്യ സ്വരസഃ സശർക്കരഃ പ്രാതരേവ പരിപീതഃ । കൃച്ഛ്രം മൂത്രസ്യ ജയേൽ സ്രാവമസഹ്യം ച സഹസൈവ.

കമ്പളത്തിന്നില പിഴിഞ്ഞ നീർ പഞ്ചസാരചേൎത്തു കാലത്തുതന്നെ സേവിക്കുക. മൂത്രകൃച്ഛ്രം മൂത്രസ്രാവം ഇവ ശമിക്കും.

൯. ക്ഷുദ്രകരമൎദ്ദമൂലം പയസാ പീതം പ്രഭാതകാലേഷു ।
നിഹന്തി മൂത്രകൃച്ഛ്രം സന്തമസം ഭാനുബിംബമിവ.

ചെറുക്ലാമരത്തിൻവേർ പാലിലരച്ചു സേവിക്കുക. മൂത്രകൃച്ഛ്രം ശമിക്കും.

൧൦. ജ്വരേഷു മൂത്രകൃച്ഛ്രം ചേൽ കുമാരീസ്വരസം പിബേൽ । കനീയഃ പഞ്ചമൂലം വാ ഗുഹ്യമേതച്ചികിത്സിതം.

പനിയുടെ ഉപദ്രവരോഗമായിട്ടുമൂത്രകൃച്ഛ്രമുണ്ടായിഎങ്കിൽ കററവാഴനീർ സേവിച്ചാൽ മതി. ചെറുപഞ്ചമൂലകഷായവും കൊള്ളാം. ഇതു ഗുഢമാകുന്നു. 'ശാലിപൎണ്ണീ പൃശ്നിപൎണ്ണീ ബൃഹതീ കണ്ടകാരികാ । ഗോക്ഷുരഃ പഞ്ചഭിരേതൈഃ പഞ്ചമൂലമിദം ലഘു' എന്നിങ്ങിനെ ഗ്രന്ഥാന്തരത്തിൽ ചെറുപഞ്ചമൂലത്തെക്കുറിച്ചു വിവരിച്ചിരിക്കുന്നു.

൧൧. കഷായോ വരുണമൂലസ്യ തൽകല്ക്കേന സമന്വിതഃ ।
പീതോ നിപാതയത്യാശു ശൎക്കരാമശ്മരീമപി.

നീർമാതളവേർ കഷായം. അതുതന്നെ അരച്ചു മേമ്പൊടി. കല്ലടപ്പും അശ്മരിയും ശമിക്കും.

൧൨. വ്യാഘ്രീമൂലകലത്ഥാഭ്യാം ശൃതഃ കഷായോ ജയത്യലം ശൎക്കരാം മൂത്രകൃച്ഛ്രഞ്ച ഗുഹ്യമേതച്ചികിത്സിതം.

കറമുഴിവേരും മുതിരപ്പരിപ്പുംകൂടി വെച്ച കഷായം കല്ലടപ്പിന്നും മൂത്രകൃച്ഛ്രത്തിന്നും വിശേഷം.

൧൩. നാഭേരധസ്താദാരനാളസേകോ ജയതി നിശ്ചിതം ।
മൂത്രകൃച്ഛ്രം ശരീരസ്യ സേകസ്സൎവ്വാംഗദാഹഹാ.

നാഭിയുടെ താഴെ വെപ്പുകാടികൊണ്ടു ധാരയിടുക. മൂത്രകൃച്ഛ്രം ശമിക്കും. ഇതുകൊണ്ടുതന്നെ മേലാസകലം ധാരചെയ്താൽ ശരീരത്തിലുള്ള ചുട്ടുനീറൽ ശമിക്കും.

൧൪. ചമ്പകശിഫാകഷായഃ പീതോ നിഹന്തി മൂത്രമവശ്രുതം । നീചതലപതിതമംഭശ്ചതുരജനോൽപാദിതോ യഥാ സേതുഃ.

ചമ്പകമൊട്ടുകൊണ്ടുള്ള കഷായം അവശപ്രവൃത്തമൂത്രത്തെ

ശമിപ്പിക്കും. മൂത്രം അറിയാതെ പോകുക. മൂത്രവേഗം വന്നാൽ കുട്ടം നിറുത്തുവാൻ ശക്തിയില്ലാഴ്ക ഇതുതന്നെ അവശപ്രവൃത്തമൂത്രമെന്നു പറയുന്നത്.

൬൫. നിസ്തുഷീകൃതമുൽഗാനാം കഷായോ മൂത്രദോഷഹാ । ഗജതാലശിഫാകഷായസ്സൎവ്വമൂത്രവികാരഹാ.

ചെറുപയററിൻപരിപ്പുകഷായവും ആനപ്പനവേരുകൊണ്ടുള്ള കഷായവും മൂത്രദോഷങ്ങളെ ശമിപ്പിക്കും.

൬൬. ഉൎവ്വാരുകാസ്ഥി ശൈവാലമാഖുവിൾക്കടോസ്ഥികം। കല്പ്യച്ചൂൎണ്ണസ്യ ലേപോയം മൂത്രകൃച്ഛ്രമപോഹതി.

വെള്ളരിക്കാക്കുരട് കൊത്തച്ചണ്ടി എലിക്കാഷ്ഠം കോഴിമുട്ടക്കുപ്പിപ്പൊടി ഇവ അരച്ചു നാഭിക്കു താഴെ പുരട്ടുക. മൂത്രകൃച്ഛ്രം ശമിക്കും.

൬൭. കാൎപ്പാസമൂലനിഷ്പ്പാകസ്സദ്യോ മൂത്രം പ്രവൎത്തയേൽ । ശിലാജതുവിമിശ്രശ്ചേൽ കിഷശിഃ കിം പ്രയോജനം.

പരുത്തിവേർകഷായം. കന്മദം മേമ്പൊടി. മൂത്രത്തിൻെറ സകല തടസ്ഥങ്ങളും തീരും.

൬൮. മൂത്രകൃച്ഛ്രേഷു സൎവ്വേഷു പൂജിതഃ സ്യാച്ഛിലാജതുഃ (ഉത്തരാൎദ്ധം കാണ്മാനില്ല).

മൂത്രകൃച്ഛ്രരോഗങ്ങളിൽ കന്മദം ബഹുവിശേഷമാണ്.

൬൯. പ്രാതരേവ രജനീ സുഭക്ഷിതാ മേഹവിംശതിവിനാശിനീ ധ്രുവം । ആകുലീകുളപാദസംയുതാ കിം പുനൎമ്മധുമതീ സുചൂൎണ്ണിതാ.

പതിവായി കാലത്ത് മഞ്ഞൾ സേവിച്ചാൽ അത് ഇരുപതുതരം പ്രമേഹത്തെയും തീൎച്ചയായും ശമിപ്പിക്കും. മഞ്ഞളിൽ നാലിലൊന്ന് ആവിരക്കുരുന്നും ചേൎത്ത് ഉണക്കിപ്പൊടിച്ചു തേനിൽ കുഴച്ചു സേവിച്ചാൽ പിന്നെ പറയേണ്ടതുണ്ടോ.

൭൦. ധാത്രീരാത്രീരസം സാൎദ്ധം മധുനാ യോ നിഷേവതേ । ജഹാതി മേഹിനാം മേഹാ വിനീതമിവ ചാപലഃ.

പച്ചനെല്ലിക്കയും പച്ചമഞ്ഞളും ചതച്ചുപിഴിഞ്ഞ നീര് സമം തേൻചേൎത്തു സേവിച്ചാൽ വിനയമുള്ളവനെ ചാപല്യങ്ങളെന്നപോലെ പ്രമേഹം വിട്ടൊഴിയും.

൨൧. അശ്വത്ഥബീജം ഹരിണസ്യ ശൃംഗം തക്രേണ പീതം മധുനാ സഹൈവ । പ്രമേഹരോഗം സകലം നിഹന്തി രാവണം ദാശരഥിശ്ചൈവ.

അരയാലിൻവിത്തും കലമാൻകൊമ്പുംകൂടി തേനിലരച്ചു മോരിൽ കലക്കി സേവിച്ചാൽ അതു ശ്രീരാമൻ രാവണനെ എന്നപോലെ പ്രമേഹരോഗത്തെ നിശ്ശേഷം ഹനിക്കും.

൨൨. പുഷ്കരാബ്ധിജലവൈരിശാകിനീ നഗ്നജിജ്ജനിതബീജമംബുദം । ശർക്കരായുതം സുചൂർണ്ണിതം മേഹവിംശതിഹരം ഹ്യശേഷിതാ.

എരിക്കിൻവേർ ഇരുവേലി ഏകനായകം ചെറുചീരവേർ അരയാലിൻവിത്ത് മുത്തങ്ങ ഞാവൽക്കുരു ഇവ സമം പൊടിച്ചു മോരിൽ കലക്കി സേവിക്കുക. ൨൦ തരം പ്രമേഹവും ശമിക്കും. നഗ്നജിജ്ജനിതബീജം — നഗ്നജിത്ത് എന്ന പേരായി കോസലരാജ്യത്തിൽ ഒരു രാജാവുണ്ടായിരുന്നു എന്നും അദ്ദേഹത്തിന്നു സത്യാ എന്ന പേരായി ഒരു പുത്രിയുണ്ടായിരുന്നു എന്നും ഭാഗവതത്തിൽ പറഞ്ഞിട്ടുണ്ട്. സത്യയുടെ പുല്ലിംഗം സത്യഃ എന്നാണ്. സത്യശബ്ദം അരയാലിന്റെ പര്യായവുമാണ്. 'പിപ്പലഃ കേശവാവാസശ്ചലപത്രഃ പവിത്രകഃ । മംഗല്യഃ ശ്യാമലശ്ചാശ്വത്ഥോ ബോധിവൃക്ഷോ ഗജാശനഃ । ശ്രീമാൻ ക്ഷീരദ്രുമോ വിപ്രഃ സുഭഗഃ ശ്യാമലച്ഛദഃ । പിപ്പലോ ഗുഹ്യപത്രശ്ച സേവ്യസ്സത്യശ്ശുചിദ്രുമഃ' എന്ന് ധന്വന്തരിനിഘണ്ടു.

൨൩. ക്ഷുദ്രാരിമേദപുലാസജംബൂദുംബരകിംശുകം । ധാതകീലോധ്രവിഡംഗമേഷശൃംഗ്യസ്ഥികോരകാഃ (൨൪) ത്രികല്യാണം ശ്രീകണ്ഠം പാഠാ ഖദിരചൂർണ്ണിതം । മധുനാ മാത്രയാ ലീഢം പ്രമേഹാന്നാശയേദ്ധ്രുവം.

കരിവേലം പഞ്ഞിക്കുരു ഞാവൽത്തൊലി അത്തിത്തൊലി കരിമുരുക്കിൻതൊലി താതിരിപ്പൂവ് പാച്ചോറ്റിത്തൊലി ആറ്റുവഞ്ചിത്തൊലി മുട്ടക്കൊട്ടപ്പാല കടലാടി ആവിരക്കുരു അമുക്കുരം ചോനകപ്പുല്ല് പാടക്കിഴങ്ങ് വരട്ടുമഞ്ഞൾ ഇവ സമം പൊടിച്ചു തേനിൽ കുഴച്ചു സേവിക്കുക. പ്രമേഹം ക്ഷണത്തിൽ ശമിക്കും.

൨൪. ഗ്രാഹം ഗജേന്ദ്രോ വിഷ്ണുശ്ചൈവ പ്രസാദേന യഥാ പുരാ । തദ്വൽ ക്ഷൌദ്രാന്വിതാ ദാർവീ പീതമാമലകീരസഃ.

മരമഞ്ഞൾത്തൊലി തേനിലരച്ചു സേവിക്കുക. പച്ചനെല്ലിക്കനീർ തേനുംചേൎത്തു കഴിക്കുക. പ്രമേഹം ശമിക്കും.

൨൬. സാഗരാങ്കോലപൂരാണാവേണ പത്രശൃതം ജലം । രാത്രൌ പിബേൽ പ്രമേഹാണാം പ്രണാശായ സശർക്കരം.

സമുദ്രപ്പച്ച അങ്കോലക്കുരു പഞ്ചികരെ മുള്ളൻതുമ്പ് ഇവ സമം കഷായംവെച്ച് ആറി തേൻ മേല്പടിചേൎത്തു രാത്രി സേവിക്കുക. പ്രമേഹം ശമിക്കും.

൨൭. ആകുലീനളകിങ്കിണിബീജോൽഭേദചൂൎണ്ണമഥ തക്രമധ്യാം । പീതമാശു മധുമേഹനിഹന്തി പൂവാഃ കഫസമുത്ഭവമേഹാൻ.

ആവീരക്കുരു രാമച്ചത്തിൻവേര് ആറാക്കൊവൽക്കുരു ഇവ സമംപൊടിച്ചു മോരും തേനുംകൂട്ടി സേവിക്കുക. മധുമേഹം ശമിക്കും. പിന്നെ കഫപ്രമേഹത്തെക്കുറിച്ചു പറയേണ്ടതുണ്ടോ.

൨൮. നിശാദാരുയരാഗോധകിംശുകൈകൈഃ കൈഡര്യജംബൂകതകാരിഷ്ടകൈഃ । വരാബ്ജകോരൈഃ ശൃതമംബു ശീതം ക്ഷൌദ്രാന്വിതം മേഹഗണം നിഹന്യാൽ.

പാട്ടമഞ്ഞൾ മരമഞ്ഞൾത്തൊലി കൊന്നവേരിന്മേൽതൊലി കരിങ്ങാലിൻതൊലി കറിവേപ്പിൻതൊലി ഞാവൽത്തൊലി തേറാമ്പരൽ കരിവേലം ത്രിഫല കടൽനര ഇവ സമം കഷായം വെച്ച് ആറി തേൻ മേല്പടിചേൎത്തു സേവിക്കുക. പ്രമേഹമെല്ലാം ശമിക്കും.

൨൯. നന്ദ്യാവൎത്തദളൈഃ പിഷ്ടൈരീഷത്തണ്ഡുലസംയുതൈഃ । തൈലേ വിപാചിതാപൂപോ മേഹവിംശതിനാശനഃ.

നന്ത്യാർവട്ടത്തിന്റെ ഇല കുറച്ചുണങ്ങല്ലരികൂട്ടി അരച്ച് എണ്ണയിൽ പലഹാരമുണ്ടാക്കിത്തിന്നുക. ൨൦ തരം പ്രമേഹവും നശിക്കും.

൩൦. ഉദുംബരക്ഷീരസുപിഷ്ടപിണ്ഡാ വിനിൎമ്മിതോ നിഷ്ക്കസമാനപിണ്ഡഃ । സശൎക്കരോ മധുതക്രപീതഃ പ്രമേഹമാതങ്ഗവിനാശസിംഹഃ.

പുളിങ്കുരുപ്പരിപ്പ് അല്പം വെളുത്ത കുന്നിക്കുരുപ്പരിപ്പുംകൂട്ടി അ

ത്തിവെള്ളത്തിലരച്ച് മൂന്നാകഴഞ്ച് തേനും മോരുംകൂട്ടി അതിൽ കലക്കി സേവിക്കുക. ഇതു പ്രമേഹമാകുന്ന ആനയെ കൊല്ലുന്ന സിംഹമാകുന്നു. വിഡ്ഢശബ്ദത്തിന്നു കർഷം (മുക്കഴഞ്ച്) എന്നുള്ള അർത്ഥം മേദിനിയിൽ പറയപ്പെട്ടിരിക്കുന്നു.

൧൫. ആകല്യബ്ദ്യഫലത്രയദാർവിരജനീജംബോത്ഥനാഭീജതാകപാഠാകതകാഗ്നിമന്ഥഖദിരാംബഷ്ഠാസനേന്ദ്രദ്രുമൈഃ । കഥാ വാരിധികോകിംശുകസപൈവൈരേഭിഃ കൃതസ്ത്രീതളസ്ഥക്ഷൌദ്രോദ്രിജതുമഥചൂർണ്ണസഹിതസ്സർവ്വപ്രമേഹാപഹഃ.

ആവീരം മുത്തങ്ങ ത്രിഫല മഞ്ഞൾ മരമഞ്ഞൾ ഞാവൽത്തൊലി നീർമരുതിൻതൊലി ചെല്ലുമരത്തൊലി പാടക്കിഴങ്ങ് തേറാമ്പരൽ മുഞ്ഞവേർ കരിങ്ങാലിക്കാതൽ വെളുത്ത അമ്പഴത്തിൻതൊലി വേലിക്കാതൽ ദേവതാരം കടുനാരകത്തിൻ കരിമുരുക്കിൻതൊലി ഇവ സമം കഷായംവെച്ച് അതിൽ മോരും തേനും മേമ്പൊടിചേർത്തു സേവിക്കുക. സർവ്വപ്രമേഹങ്ങളും ശമിക്കും.

൧൬. കതകഖദിരധാത്രീവൈരിദാർവ്വീസമംഗാ വിഡ്ഢലരജനിപാഠാചൂതബീജാഭയാഭ്യൈഃ । പ്രസവരസസനാഥം തോയമേഭിഃ പ്രസിദ്ധം ഹരതി സകലമേഹാൻ സപ്തരാത്രപ്രയോഗാൽ.

തേറാമ്പരൽ കരിങ്ങാലിക്കാതൽ നെല്ലിക്ക എട്ടുനായകം മരമഞ്ഞൾത്തൊലി പടർച്ചുണ്ടവേർ കാനാഞ്ഞിവരട്ടുമഞ്ഞൾ പാടക്കിഴങ്ങ് മാങ്ങയണ്ടി കടുക്ക മുത്തങ്ങ ഇവ കഷായം. തേൻ മേമ്പൊടി. ഏഴുദിവസം സേവിച്ചാൽ സകല മേഹവും ശമിക്കും.

൧൭. ഔദുംബരാംഘ്രിസ്രുതമാത്തു നീരമാദായ ധാന്യേ നിഖനേത്ത്രിരാത്രം । തന്മാക്ഷികാഢ്യം പ്രപിബേൽ പ്രഭാതേ യദി പ്രമേഹാൽ പരിമോക്തുകാമഃ.

അത്തിവേർ മുറിച്ച് അതിന്റെ അഗ്രത്തിൽ ഒരു കുടം വെച്ച് അതിൽ വാർന്നുകിട്ടുന്ന നീർ ഒരു പാത്രത്തിലാക്കി അടച്ച് മൂന്നുദിവസം ധാന്യപുടം ചെയ്തതിന്റെശേഷം അതിൽനിന്നു കുറേശ്ശ എടുത്ത് തേനുംചേർത്തു രാവിലെ സേവിക്കുക. പ്രമേഹം ശമിക്കും.

൧൮. നീരാരിവൈരികതകത്രിഫലാഫലാഖ്ബീജതാപാകുമുദകേസരകാന്തശീതൈഃ । രാത്രിദ്വയേന വിളസാരകഷായയു

ലി കരിവേലപ്പട്ട ഇവ കഷായംവെച്ച് അതിൽ കുന്നിക്കുരു കൂവളകവേർ മുഞ്ഞപ്പുല്ല് മഞ്ഞൾ മരമഞ്ഞൾ ഇവ കല്ക്കമായി കാച്ചിയ എണ്ണ ശീലിച്ചാൽ ശിവഭജനംകൊണ്ടു പാപമെന്നപോലെ പ്രമേഹമാസകലം നശിക്കും.

൬൦. സുപക്വപത്രസ്ഥകദളീഫലം ഭക്ഷയതാം നൃണാം । ന ഭവേൽ സോമരോഗശ്ച മൂത്രകൃഛ്റശ്ച പിത്തജം.

മൂത്തുപഴുത്ത കദളിപ്പഴം പതിവായി ശീലിച്ചാൽ സോമരോഗവും പിത്തജമായ മൂത്രകൃഛ്റവുമുണ്ടാകയില്ല.

൬൧. കൂപാരാമപ്രപാവാപീനിർമ്മാണം ദീനരക്ഷണം । ദേവോത്സവവിധാനഞ്ച മേഹാമയവിനാശനം.

കിണറും കുളവും കുഴിപ്പിക്കുക നടക്കാവുവെച്ചു പിടിപ്പിക്കുക തണ്ണീർപ്പന്തൽ സ്ഥാപിക്കുക സാധുക്കളെ രക്ഷിക്കുക കഞ്ഞി പകർച്ച ഇവയെല്ലാം ഉത്തമമായ മേഹചികിത്സയാകുന്നു.

ഇതി വൈദ്യമനോരമായാം

സപ്തമഃ പടലഃ.

## അഥാഷ്ടമഃ പടലഃ.

### വിദ്രധി-വൃദ്ധി-ഗ്രന്ഥി-ശൂലാധികാരഃ.

൧. കരഞ്ജബീജവിശ്വാഹ്വാഃ കരഞ്ജക്വാഥപേഷിതാഃ പീതാഃ പ്രഭാതേ നിശ്ശേഷം ഘ്നന്ത്യാഭ്യന്തരവിദ്രധിം.

ഉങ്ങിൻകുരു ചുക്ക് വയമ്പ് ഇവ സമം ഉങ്ങിൻതൊലി കഷായത്തിലരച്ചു സേവിക്കുക. ആഭ്യന്തരവിദ്രധി ശമിക്കും.

൨. നീരജം ബഹളപല്ലവമേകം പ്രാതരേവ പരിമൃദ്യ രസം തം । യഃ പിബേത്സമധു വിദ്രധിരോഗീ സപ്തഭിസ്സ ദിവസൈസ്സുഖമീയാൽ.

പുനർമുരിങ്ങത്തളിരൊന്നുമാത്രം ചതച്ചു പിഴിഞ്ഞുനീരെടുത്ത് ആ നീരും തേനുംകൂടെ രാവിലെ സേവിക്കുക. വിദ്രധി ശമിക്കും.

൬. കർണ്ണാസ്രുതിസ്സി സംശോധ്യ വിശുഷ്കീകൃത്യ ചൂർണ്ണയേൽ । സ്നിഗ്ദ്ധസപരാഗസൈനെവ മുദിതം രവിസന്നിധൌ.(൪) തൈലംഗൃഹീതം തത്തൈലം ബാഹ്യാന്തഃപ്രയോജയേൽ । അന്തർവ്വിദ്രധിമാശ്വേവ നാശയേൽ ബാഹ്യജം തഥാ.

ഉങ്ങിൻകുരുപ്പരിപ്പ് ഉമിനീക്കി പൊടിച്ച് കള്ളിനില പിഴിഞ്ഞ നീരിൽ മർദ്ദിച്ചു വെയിലത്തുവെച്ചു വററിച്ചു എണ്ണ എടുക്കുക. ഈ തൈലം അകത്തും പുറത്തും പരിമാറുക. രണ്ടുതരം വിദ്രധിയും ശമിക്കും.

൭. വരുണാദിഗണസ്യാത്ര പരിഷേകാവഗാഹനേ । പാനേ ച തൈലപാകേ ച പ്രദേഹേ ച പ്രശസ്യതേ.

വിദ്രധിയുള്ളപ്പോൾ ധാരയ്ക്കും അവഗാഹത്തിന്നും സേവിപ്പാനും എണ്ണ കാച്ചുവാനും അരച്ചു പുരട്ടുവാനും വരുണാദിഗണം വിശേഷമാകുന്നു. ഇനി ആ വരുണാദിഗണത്തെ വിവരിക്കുന്നു:—'വരുണസൈര്യകയുഗശതാവരീദഹനമോരടവില്വവിഷാണികാഃ । ദ്വിബൃഹതീദ്വികരഞ്ജജയാദ്വയം ബഹളപല്ലവദർഭരുജാകരാഃ । വരുണാദിഃ കഫം മേദോ മന്ദാഗ്നിത്വം നിയച്ഛതി। ആഢ്യവാതം ശിരഃശൂലം ഹന്യാച്ചാന്തസ്സവിദ്രധിം'=നീർമാതളത്തിൻവേർ കരിങ്കുറിഞ്ഞിവേർ വെൺകുറിഞ്ഞിവേർ ശതാവരിക്കിഴങ്ങ് കൊടുവേലിക്കിഴങ്ങ് ചെറുകുറുമ്പവേർ കൂവളവേർ ആട്ടുകൊട്ടപ്പാലവേർ ചെറുവഴുതിനവേർ വെള്ളോട്ടുവഴുതിനവേർ ഉങ്ങിൻതൊലി ആവൽതൊലി മുഞ്ഞവേർ കടുക പുനർമുരിങ്ങത്തളിര് ദർഭവേർ ചേർന്നതു. ഈ വരുണാദിഗണം കഫം മേദസ്സ് അഗ്നിമാന്ദ്യം ആഢ്യവാതം തലവേദന ആന്തരമായ ഉന്മൻ വിദ്രധി ഇവയെ നശിപ്പിക്കും.

൮. നിംബതാർക്ഷ്യമൃതാവിശ്വനിശാവാസാഫലത്രയൈഃ । വ്യാഘ്രീപടോലസംയുക്തൈർന്നിഷ്ക്വാഥഃ പിടകാപഹഃ.

വേപ്പിൻതൊലി ചിററമൃത് ചുക്ക് വരട്ടുമഞ്ഞൾ ആടലോടകവേർ ത്രിഫല ചെറുവഴുതിനവേർ പടോലവള്ളി. ഈ നിംബാദികഷായം സകലവിധ കുരുക്കൾക്കും കൊള്ളാം.

൯. അപക്വം വിദ്രധിം ശോഫമിവോപക്രമയേൽ ഭിഷക് । പക്വന്തു പാടയേൽ ഭിന്നം വ്രണവത്സമുപാചരേൽ.

വിദ്രധിക്ക പാകംവരുന്നതുവരെ നീരിന്നുള്ള ചികിത്സ ചെയ്യണം. അതു പഴുത്താൽ കീറാം. അങ്ങിനെ കീറിയതിന്നശേഷം, അല്ലെങ്കിൽ താനെ പൊട്ടിയതിന്നശേഷം വ്രണത്തിന്നുള്ള ചികിത്സയാണ് ചെയ്യേണ്ടത്.

വൃ. ആരയാ ശ്രുവസി ഭ്രസ്രമാചരേദന്യപാൎശ്വമവലോക്യ ബുദ്ധിമാൻ । ആന്ത്രവൃദ്ധിശമനായ കിംശുകത്വക്കഷായമപി പായയേൽ ക്രിയം.

ഇനി വൃദ്ധിചികിത്സയെ വിവരിക്കുന്നു:—ബുദ്ധിമാനായ വൈദ്യൻ ഏതുഭാഗത്താണ് ആന്ത്രവൃദ്ധി എന്നറിഞ്ഞ് അതിന്റെ മറുപുറത്തെ മേക്കൊതു തുളക്കണം. കുട്ടികൾക്ക വൃദ്ധിരോഗമുണ്ടായാൽ കരിമുതക്കിൻതൊലികൊണ്ടു കഷായംകൊടുക്കുക.

൯. ലശുനബില്വശുണ്ഠീ ദേവദാരുപുഷ്കരമൂലധാന്യകൈഃ കഷായമേധയേൽ । സഹപുനൎന്നവമോദകൈൎഗ്ഗൃഹീതം തതി വൃദ്ധ്യര രാണി ഹന്തും ജലം.

വെള്ളുള്ളി കൂവളത്തിൻവേർ ഉഴിഞ്ഞ കടുക്ക ആടലോടകം നിലവിൻവേർ കഴഞ്ചിക്കുരുപ്പരിപ്പ് കൊട്ടം കിഴികിഴങ്ങ് തിപ്പിലി ചുക്ക് തഴുതാമവേർ ചെറുവഴുതിനവേർ ദേവതാരം ഇവകൊണ്ടുള്ള കഷായം വൃദ്ധിഹരം.

൧൦. ആഖ്വേടവിശാലശൂലസഹസ്രാക്ഷപലാശവ്യോഷ । സൈന്ധവമൂലഹപുഷ്കരസൈലരണ്ഡസ്നേഹസൈന്ധവാൾ..............

വെട്ടുകിൻവേർ ചുക്ക് വെള്ളുള്ളി ഉഴിഞ്ഞ കടുക്ക ആവണക്കിൻവേർ ആടലോടകത്തിൻവേർ ഇവ കഷായം. ആവണക്കെണ്ണയും ഇന്തുപ്പും മേപ്പടി. വൃദ്ധിശമനം.

൧൧. സൈന്ധവേന്ദ്രലതാപത്രം യഷ്ടിഗ്ബീജചൂൎണ്ണം । തക്രേണ പീതം സഹസാ വൃദ്ധിം ശൂലഞ്ച നാശയേൽ.

ഇന്തുപ്പ് ഉഴിഞ്ഞയില കഴഞ്ചിക്കുരുപ്പരിപ്പ് പാവുട്ടത്തളിര് ഇവ സമം അരച്ചു കാച്ചിയ മോരിൽ കലക്കി സേവിക്കുക. വൃദ്ധിയും ശൂലവേദനയും ശമിക്കും.

൧൨. ഊഷണേന്ദ്രലതാശുണ്ഠീരസോനൈരണ്ഡജം തഥാ । തുംഗതൈലവിലിപ്തേന രവിപത്രേണ ബന്ധനം.

കുരുമുളക് ഉഴിഞ്ഞ ചുക്ക് വെള്ളുള്ളി ആവണക്കെണ്ണ ഇവയും വൃദ്ധിഹരമാകുന്നു. വെളിച്ചെണ്ണ പുരട്ടിയ എരിക്കിലകൊണ്ടു വൃദ്ധി വെച്ചുകെട്ടുന്നതും നല്ലതാണ്.

൫൬. ആന്ത്രവൃദ്ധിജനിതാം വിനാശയേച്ഛൂലമിന്ദ്രവപത്രജോ രസഃ । തൈലചന്ദ്രസഹിതോ യഥാ തഥാ കാമമീശനയനാത്മജന്മനഃ.

കടകപ്പാലയുടെ ഇല പിഴിഞ്ഞ നീരും എണ്ണയും ചേൎത്ത് അതിൽ പൂതൻകൎപ്പൂരം പൊടിച്ചിട്ട് ഉരസിച്ചേൎത്തു പുരട്ടിയാൽ വൃദ്ധിനിമിത്തമുള്ള വേദന ശമിക്കും.

൫൭. പീതബൎബ്ബരനിശ്വാസഃ പീതോ വൃദ്ധിം വിനാശയേൽ । വൃദ്ധിനാം പീതമാത്രേണ കല്ലും മൂത്രേണ പാതയേൽ.

മഞ്ഞക്കടമ്പിലയും ചെറുതേക്കിലയും വാട്ടിപ്പിഴിഞ്ഞ നീർ സേവിക്കുക. വൃദ്ധിഹരം. ദേവതാരം അരച്ചു ഗോമൂത്രത്തിൽ കലക്കി സേവിക്കുന്നതും നന്ന്.



൫൮. വൃശ്ചികാലിംഗിതലതാ വഹ്നിസന്നിഭാംഗയാഥ സ്വളിതയാ । ഉൽപാദിതോ രസോ യസ്സു സേവ്യതേ സോ വൃദ്ധിശൂലഹരണായ.

തുടിയൻവള്ളി വാട്ടിപ്പിഴിഞ്ഞ നീരിൽ ഇന്തുപ്പു ചേൎത്തു സേവിക്കുക. വൃദ്ധിവേദന ശമിക്കും.

൫൯. ലശുനൈരണ്ഡയക്ഷാരവിശ്വാഗ്നിഹരാപൃഥ്വീകാഭൈഃ । കഥിതം ഹിംഗുമദ്വൃദ്ധിഘ്നമന്യോദരാപഹം.

വെള്ളുള്ളി ആവണക്കിൻവേർ കഴഞ്ചിക്കുരുപ്പരിപ്പ് തഴുതാമവേർ അടപ്പൂമണിയൻവേർ ചുക്ക് ഇവ കഷായം. കായം മേമ്പൊടി. വൃദ്ധി ഗുന്മൻ മേൽവയറുവീപ്പ് മഹോദരം ഇവ ശമിക്കും.

൬൦. ക്ഷുദ്രകരവന്ദവരണാനലസുവൎണ്ണം ദധിസഹിതം പിബതി യോ ജയതി ശൂലം । ആന്ത്രജനിതം ലശുനനാഗരകബേരാക്ഷീന്ദ്രലതികാശ്രുതജലഞ്ച നിശി പീതം.

ചെറുള്ളാവ് നീർമാതളം കൊട്ടവേലിക്കിഴങ്ങ് കൊന്നാവരിന്മേൽ തൊലി ഇവ പാലിലരച്ചു സേവിക്കുക. ആന്ത്രശൂലം ശമിക്കും. വെള്ളുള്ളി ചുക്ക് കഴഞ്ചിവേര് ഉഴിഞ്ഞ ഇവകൊണ്ടുള്ള കഷായം രാത്രി സേവിക്കുക. ശൂലഹരം.

൯൮. വസ്താൎക്കണമൂലചഃഹിചവികാവ്യോഷോത്തമാനാം രജഃ പ്രത്യേകം കഡബം ദ്വേ വദേ പാടോഃ സ്യാൽ കണ്ഡലീചല്ലൂവാൻ । പ്രത്യേകം ശാഗജലേനാപിതാം ച സഹിതാം പക്വം പുനസ്സൂത് പാ. കംസാദ്ധ്യാം ച സമസ്തഗുന്മഹരണം സ്യാദഗ്നിഹിം ഗപനാഠിതം.

[illegible]മവേര്‍ കാട്ടുതിപ്പലിവേര്‍ കൊട്ടുവേലിക്കിഴങ്ങ് കാട്ടുമുളകിന്‍വേര്‍ ചുക്ക് മുളക് തിപ്പലി ത്രിഫല ഇവ പൊടിച്ചു പൊടി നാഴിവീതം. ഇന്തുപ്പു കലക്കിയ വെള്ളം കൊന്നത്തളിര്‍ ഇടിച്ചുപിഴിഞ്ഞ നീര്‍ ഇവ രണ്ടും ൧ നാലിടങ്ങഴിവീതം. ആട്ടിന്‍മൂത്രം ആട്ടിന്‍പാല്‍ ഇവയെല്ലാംകൂട്ടി കുറുക്കി ലേഹമാക്കി ഉപയോഗിക്കുക. കടലനരയും കായവുംകൂടെ ചേര്‍ക്കണം. ഇതു സകലവിധഗുന്മനേയും ശമിപ്പിക്കും.

൯൯. സൈന്ധവാമലകരജോനവനീതഗുടീ ജയേൽ । പിത്തഗുന്മവികാരാണാം ദോഷാണാം സംഹതിം ദ്രുതം.

ഇന്തുപ്പ് നെല്ലിക്കാപ്പൊടി ഇവ സമം വെണ്ണനെയ്യില്‍ചേര്‍ത്തു സേവിക്കുക. പിത്തഗുന്മന്‍ ശമിക്കും.

൱൦. പിണ്യാകസൈന്ധവപുനര്‍ന്നവചൂര്‍ണ്ണഭാസത്സാരാജമൂത്രപയസാം സമഭാഗമാജം । ഹിംഗൂഷണാജ്യസഹിതാ ഗുളികാഗ്നിതപ്താ ഗുന്മോദരാഗ്നിസദനാരുചിശൂലഹന്ത്രീ.

പിണ്ണാക്ക് ഇന്തുപ്പ് തമിഴാമവേര്‍ അരച്ചുണക്കി പൊടിച്ചത് എരിക്കിന്‍വേര്‍ ഉണക്കിപ്പൊടിച്ചത് ആട്ടിന്‍മൂത്രം ആട്ടിന്‍പാല്‍ കായം മുളക് നെയ്യ് ഇവ സമം കുറുക്കി ഗുളികയാക്കി സേവിക്കുക. ഗുന്മന്‍ മഹോദരം അഗ്നിമാന്ദ്യം അരോചകം ശൂലാവദന ഇവയെ ശമിപ്പിക്കും.

൱൧. അഭ്രകഗന്ധകസൂതൈസ്ത്ര്യൂഷണകാന്തയുതൈഃ കൃതചൂര്‍ണ്ണം । പാചനദീപനരോചനമേതല്‍ ഗുന്മവികാരമപോഹതി സദ്യഃ.

അഭ്രം ഗന്ധകം ഇത്ത് ചുക്കുമുളകുതിപ്പലി അയസ്കാന്തം ഇവ പൊടിച്ച പൊടി പാചനവും ദീപനവും രുചികരവും ഗുന്മഹരവുമാകുന്നു.

രാത്രി ഉണ്ണുമ്പോൾ കറിവേപ്പിലയും ഉപ്പും ചുക്കും അരച്ചു കൂട്ടി ഉണ്ണുക. നെയ്യും ചേർക്കണം. ഇതിൽ കറിവേപ്പിലയുടെ സ്ഥാനത്തു തമിഴാമവേരായാലും തരക്കേടില്ല. ഗുന്മനിമിത്തമുള്ള കുത്തിനോവു ക്ഷണത്തിൽ ശമിക്കും.

൮൮. അർക്കപത്രം സലവണമന്തർദ്ധൂമം വിപാചിതം । ഭസ്മ സംജായതേ തത്തു ഗുന്മശൂലഹരം പരം.

ഏരിക്കില ഇന്തുപ്പുംകൂട്ടി കുടത്തിലിട്ട ശീലമണ്ണുചെയ്തു തീക്കത്തിച്ചു ഭസ്മമാക്കുക. ഈ ഭസ്മം ഗുന്മശൂലഹരമാണ്.

൮൯. തിന്ത്രിണീവല്ക്കലം ദഗ്ധം പുടപാകേന കേവലം । തൽഭസ്മ തക്രേണ പിബേൽ ഗുന്മശൂലനിവൃത്തയേ.

പുളിമരത്തൊലി മേൽപ്രകാരം ഭസ്മമാക്കി മോരിൽ കലക്കി സേവിക്കുക. ഗുന്മവേദന ശമിക്കും.

൯൦. ആരണ്യതുളസീപത്രം കല്ക്കീകൃതം ഭിഷക് । പായയേൽ ഗുന്മിനം സദ്യസ്സുഖമാനമധിഗച്ഛതി.

കാട്ടുതുളസിയില പിഴിഞ്ഞ നീർ ഗുന്മരോഗിക്കു കൊടുക്കുക. വൈദ്യനു സമ്മാനം കിട്ടും.

൯൧. കിട്ടം ഗോമൂത്രസംശുദ്ധം ചൂർണ്ണിതം ഗുളസംയുതം । ഘൃതേന ലേഹ്യതാം പ്രാപ്തം സദ്യോ ഗുന്മമപോഹതി.

പുരാണകിട്ടം വളരെ പ്രാവശ്യം ഗോമൂത്രത്തിൽ കാച്ചി ശുദ്ധിവരുത്തിപ്പൊടിച്ച പൊടിയും ശർക്കരയും നെയ്യുംകൂടി ലേഹമാക്കി ഭക്ഷിക്കുക. ഗുന്മഹരം.

൯൨. സൈന്ധവേന സമായുക്തം ഹിംഗു ഭംഗ്യാ സുഭഞ്ജിതം । ഹരീതകീരസോയുക്തം ഘൃതം ശൂലഭിഷഗ്ഘിയാം.

ഇന്തുപ്പും കായവുംകൂടി വറുത്തു പൊടിച്ചു കടുക്കപ്പൊടിയും ചേർത്തു സേവിക്കുക. ശൂലഹരം.

൯൩. അയസ്കാന്തമയശ്ചൂർണ്ണമയോമലരജാംസി ച । ഭല്ലാതകരസോയുക്തം ഗുന്മമഷ്ടവിധം ജയേൽ.

അയസ്കാന്തം ഇരിമ്പുപൊടി പുരാണകിട്ടപ്പൊടി ചേർത്തു പൊടിച്ചത് ഇവയെല്ലാം കൂട്ടിച്ചേർത്തു സേവിക്കുക. എട്ടുവിധം ഗുന്മനും ശമിക്കും.

൩൪. സൈന്ധവം സ്നുഹിമധ്യസ്ഥം ദഗ്ധമംഗാരവഹ്നിനാ । സലിലേന കവോഷ്ണേന പിബേച്ഛൂലനിപീഡിതഃ.

കള്ളിത്തല തുരന്ന് അതിൽ ഇന്തുപ്പു നിറച്ചു കനലിൽ ചുട്ടു ഭസ്മമാക്കുക. ഈ ഭസ്മം കാഞ്ഞവെള്ളത്തിൽ കലക്കി ശൂലവേദനക്കാരൻ സേവിക്കട്ടെ.

൩൫. നാഗരൈരണ്ഡയോഃ ക്വാഥഃ ശൂലം വിനാശയേത്ത്രിദിനാൽ । മുനിതരുവല്ക്കക്വാഥസ്സദ്യോബാഹ്ലീകരാമഠപ്രതീവാപഃ.

ചുക്കും മുരിങ്ങത്തൊലിയും കൂടിയ കഷായം മൂന്നുദിവസം കൊണ്ടു ശൂലവേദനയെ ശമിപ്പിക്കും. അകത്തിൻതൊലിക്കഷായം ഇന്തുപ്പു മേമ്പൊടിയായി സേവിക്കുന്നതും കൊള്ളാം.

൩൬. കേവലവാതസമുത്ഥേ ശൂലേ മഹതി പ്രലേപയേന്മതിമാൻ । തുംഗദ്രുമതരുണജലേ രസോനകല്ക്കം വയോ ബലം വീക്ഷ്യ.

കേവലവാതജമാണ് ശൂലമെങ്കിൽ ഇളന്നീർവെള്ളത്തിൽ വെളുത്തുള്ളി അരച്ചു വയറ്റത്തു പുരട്ടുക. ഇതു പ്രായവും ശരീരബലവും നോക്കിയേ ചെയ്യാവൂ.

൩൭. ശൂലം തദാശു ശമയേദചിരേണ മൂത്രേ ച്യാവയേന്നിയതം । സൂര്യാനിലൈര്യുഷ്ടം മരിചം നസി നിഹിതം നാശയേച്ഛൂലം.

മുൻപറഞ്ഞ പ്രലേപം വസ്തിപ്രദേശത്താണെങ്കിൽ ശൂലവേദന ശമിക്കുന്നതിനു പുറമെ മലമൂത്രങ്ങൾ കഴിഞ്ഞുപോകുകയും ചെയ്യും. കുരുമുളക് മുലപ്പാലിലരച്ചു നസ്യം ചെയ്ക. ശൂലവേദന ശമിക്കും.

൩൮. ഗുളമരിചവിഹിതകല്കഃ ഛാഗജമൂത്രൈഃ പീത ആശു നാശയതി । ശൂലം ബഹുവിധരൂപം ദേവീ മായാവിനം യഥാ സ്കന്ദഃ.

ശർക്കരയും കുരുമുളകും കൂടെ അരച്ച് ആട്ടിൻമൂത്രത്തിൽ കലക്കി സേവിക്കുക. അനേകവിധ ശൂലവേദന ശമിക്കും.

൩൯. ക്ഷുമയാഃ കംബളത്രപാഃ ശൂലം പ്രാവർത്തയേദ്യതിമാത്രം । ശൂലചികിത്സാ തസ്മിൻ നിഷ്ഫലതാം യാതി കാശീഷാക് പ്രോക്താ. (൪൦) പലമാത്രമസൃക് തത്ര ജീവിതോ വൃഷഭസ്യ യത് । ദിഷ്ടകതമഃ സമുഷ്ണന്തു പായയേദാതുരം കൃതീ. (൪൧) മത്താസൃ

ദാനീം ക്രമശഃ പ്രയാന്തി ബഹിരാതുരാഃ। ശൂലഞ്ച ശമനം യാതി ചിത്രാ വൈദ്യകലാ ഭുവി.

ചിലേടത്തു ശൂലവേദന യാതൊരു ചികിത്സകൊണ്ടും സുഖപ്പെടാതിരിക്കും. കരിമ്പടപ്പുഴുവിന്റെ ആകൃതിയിൽ ചില ക്രിമികൾ വയററിൽകിടന്നു വേദനയുണ്ടാക്കുമാറുണ്ട്. അവിടെ മററു ചികിത്സകളൊന്നും ഫലിക്കില്ല. ഒരു കാളയെ കൊല്ലാതെ അതിന്റെ ഉഴക്ക ചോരയെടുത്തു് ഒട്ടും ആറിയാതെ മിടുക്കനായ വൈദ്യൻ ശൂലരോഗിയെ സേവിപ്പിക്കുക. ക്രിമികൾ രക്തസമ്പർക്കം നിമിത്തം മരിച്ചു വിവശപ്പെട്ടു പുറത്തു ചാടും. അപ്പോൾ വേദനയും ശമിക്കും. ഇതു സിദ്ധോപദേശമാണ്.

ഇതി വൈദ്യമനോരമായാം

അഷ്ടമഃ പടലഃ.



## അഥ നവമഃ പടലഃ.

### മഹോദര-പാണ്ഡുരോഗാധികാരഃ.

൧. ദശേധ്മ സ്നുക്ക്ഷീരപാകേ ദധി ജഠരമാഹരോത്ക്രുതാ സ്വന്മഥിത്വാ സാരം പൃത്വാ പിബേൽത്ത മഥിതമുദരരോഗീ വിരേകായ മർത്ത്യഃ। തൈസ്സർപ്പിർഭൃംഗസൂത്രച്ഛഗണരസദധിസ്വർണ്ണദൈശമ്ശ്ച യുക്തം പക്ത്വാ പാകേ സുജാതേ ഗളിതമുദരശാന്ത്യൈ പിബേദല്പമല്പം.

പശുവിൻപാലും കള്ളിപ്പാലും കൂട്ടിക്കാച്ചി ഉറവീഴ്ത്തി ഒരു രാപ്പകൽ ഇരുന്നതിന്റെ ശേഷം നന്നു കടഞ്ഞു വെണ്ണ നീക്കി ആ മോര് സേവിച്ചു വയറിളക്കുക. പാൽ ഗോമൂത്രം ആട്ടിൻമൂത്രം തൈർ കള്ളിപ്പാൽ ഇവയോടു ചേർത്ത് ആ നെയ്തന്നെ പാകത്തിലരിച്ച് അതു് അല്പാല്പം സേവിക്കുക. മഹോദരം ശമിക്കും.

൨. പീത്വാ ധാരോഷ്ണം പ്രാതരേവാഗ്നിമദ്ധ്യേ ക്ഷീരം തോയാഢ്യം സാധു പക്ത്വാ സുഖോഷ്ണം। സാന്ദ്രം പഥ്യായാഃ കഥപഃ പഞ്ചമിതഥം കൃത്വാ രിക്തകോദരീ സ്യാച്ഛുതയുഃ.

രാവിലെ കറന്ന ചൂടോടെ പാലിൽ വെള്ളമൊഴിച്ച കാച്ചി സുഖോഷ്ണപാകത്തിൽ സേവിക്കുക. രാത്രി കടുക്കക്കഷായവും സേവിക്കണം. ഇങ്ങിനെ ഒരുപക്ഷം കഴിഞ്ഞാൽ മഹോദരിക്ക് വിരേകംവന്നു വയറൊട്ടി സുഖപ്പെടുകയും അവൻ നൂറുകൊല്ലം ജീവിക്കുകയും ചെയ്യും.

൮. മജ്ജയിതപാ സ്ത്രൂഹീക്ഷീരേ പിപ്പലീനാം സഹസ്രകം । സംശോഷ്യൈവം സപ്തവാരമേകൈകാം ക്രമവർദ്ധിതാം । പക്തിസംഖ്യാപരിമിതാം ക്രമന്യൂനാം ക്രമോത്തരാം (൪) ഏവം സഹസ്രേ സമ്പൂർണ്ണേ നിത്യം ക്ഷീരാന്നഭക്ഷണഃ । രിക്തോദരഃ സുന്ദരാംഗോ ജായതേ നാത്ര സംശയഃ.

ഒരായിരം തിപ്പലി എണ്ണിയെടുത്ത് അതു മുങ്ങത്തക്കവിധം കള്ളിപ്പാൽ ഒരു പാത്രത്തിലൊഴിച്ച തിപ്പലി അതിലിട്ടു വെയിലത്തുവെച്ച് ഉണക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം ചെയ്യണം. പിന്നെ അതിൽനിന്ന് ഇന്ന് ഒരു തിപ്പലി നാളെ രണ്ടു തിപ്പലി ഇങ്ങിനെ പത്തുവരെ വൎദ്ധിപ്പിച്ച കാഞ്ഞവെള്ളത്തിലരച്ചു കലക്കി സേവിക്കുക. പത്തു തികഞ്ഞാൽ പിന്നെ ഓരോന്നായി കുറച്ച് ഒന്നിലെത്തിക്കുക. വീണ്ടും ക്രമത്തിൽ വൎദ്ധിപ്പിക്കുക, ക്രമത്തിൽ താഴ്ത്തുക. ഇതു സേവിക്കുന്നകാലത്തു പാലും അരിയും കൂട്ടി വെവിച്ചുണ്ടാക്കിയ പായസമേ ഭക്ഷിക്കാവു. തിപ്പലി അവസാനിക്കുമ്പോഴേയ്ക്കു മഹോദരവും ശമിക്കും.

൯. ദശമൂലപഞ്ചകോലത്രിഫലാദന്തീത്രിവൃത്സിദ്ധം । തോയമശേഷം കഷായേജ്ജഠരാണ്യപി ജാതപാഥാംസി.

ദശമൂലം പഞ്ചകോലം ത്രിഫല നാഗദന്തിവേർ ത്രികോല്പക്കൊന്ന ഇവകൊണ്ടുള്ള കഷായം വെള്ളംനിറഞ്ഞ മഹോദരത്തെക്കൂടെ ശമിപ്പിക്കും.

൰. പിപ്പലീ നാഗരം ദന്തീ ഭാഗാൎദ്ധഞ്ച വിളം സ്മൃതം । സൎവ്വഭാഗദ്വിഗുണികാ പത്ഥ്യാ ചൈതൽസുചൂൎണ്ണിതം. (൫) പ്രഗേ പ്രഗേ കോഷ്ണജലേന പീതം വിരേചനം മാസമുപാസിതം സൽ । സൎവ്വോദരാനാഹകൃമ്യഷ്ഠവൃദ്ധിശോഫാദികം മൂലത ഉച്ഛിനത്തി.

തിപ്പലി ചുക്ക് നാഗദന്തിവേർ ഇവ ഓരോ ഭാഗം. വിളയുപ്പ്

4 *

അര ഭാഗം. എല്ലാം കൂടിയതിലിരട്ടി കട്ടക്കം. ഒക്കെ കൂട്ടി പൊടിച്ച പൊടി കാഞ്ഞവെള്ളത്തിൽ കലക്കി രാവിലെ സേവിക്കുക. കുന്ന മാസകാലംകൊണ്ടു സകലവിധമഹോദരം മേൽവയറുവീക്കുക വൃദ്ധിരോഗം ശോഫം ഇവ നിശ്ശേഷം ശമിക്കും.

൮൭. സപ്തകൃത്വഃ സ്നുഹീക്ഷീരഭാവിതം പിപ്പലീരജഃ । ഗോമൂത്രേ കോഷ്ണതോയേ വാ പീതം ജഠരനാശനം.

തിപ്പലി പൊടിച്ചപൊടി ഏഴുപ്രാവശ്യം കള്ളിപ്പാലിലിട്ടു വെച്ചുണക്കുക. ഇതു ഗോമൂത്രത്തിലൊ കാഞ്ഞവെള്ളത്തിലൊ സേവിക്കുക. ഉദരഹരം.

൮൮. സിന്ധൂത്ഥം ജീരകം ദീപ്യം പിപ്പലീമരിചൌഷധം । പത്ഥ്യാ ചൈതത് ക്രമാദ്വൃദ്ധം ചൂർണ്ണമുഷ്ണോദകപ്ലുതം. (൮൦) തക്രേണാജ്യേന വാ സേവ്യമുദരാണാം പ്രശാന്തയേ കേതകീദലജസ്യാപി സഗുളം മരിചം തഥാ.

ഇന്തുപ്പ് ജീരകം അയമോദകം തിപ്പലി കുരുമുളക് ചുക്ക് കടുക്ക ഇവ ഏറ്റം ക്രമവൃദ്ധമായെടുക്കുക, ഇന്തുപ്പ് ഒരുഭാഗം ജീരകം രണ്ടുഭാഗം ഇത്യാദി. എല്ലാം കൂട്ടിപ്പൊടിച്ച പൊടി കാഞ്ഞവെള്ളത്തിലൊ മോരിലൊ നെയ്യിൽകൂട്ടിയൊ സേവിക്കുക. മഹോദരം ശമിക്കും. കൈതയോല ചുട്ട ഭസ്മം കുരുമുളക് ശക്കര ഇവയും നന്ന്.

---

൮൯. ശതകരാജരസൈഃ സുഭാവിതലോഹയുക്തവരാരജസ്സു ഘൃതഭാഗവടസ്പുടോള്ളവശസ്സ ചാവ്യഭയാരജഃ । ഷാഡ്മാക്ഷികോത്ഥരസേന പോഷിതകക്ഷമാത്രവിനിർമ്മിതം പിണ്ഡമസ്യതി പാണ്ഡുരോഗമുദഗ്രിതാ സഹ സേവിതം.

ത്രിഫലപ്പൊടി കയ്യുണ്ണിനീർ ചേർത്ത് ഇരിമ്പുപാത്രത്തിലിട്ടുവെക്കുക. അതു തന്നെ പേരാൽമൊട്ടാലി ചുട്ടഭസ്മവും കടുക്കപ്പൊടിയുംകൂട്ടി കയ്യുണ്ണിനീരിലരച്ചു താന്നിക്കാപ്രമാണം ഗുളികയുരുട്ടി ഓരോ ഗുളിക മോരിൽകലക്കി സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

൯൦. നവായസമപ്രതിവാപം ലിഹന്മൂത്രശ്രുതം ഗുളം । പാണ്ഡുരോഗാതുരോ മർത്ത്യഃ സുഖീ സ്യാന്മധുമിശ്രിതം.

ഗോമൂത്രത്തിൽ ശക്കരകലക്കി നവായസവും ചേർത്തു കുറുക്കി

ലേഹമാക്കി ആറി തേൻചേൎത്തുവെക്കുക. ഈ ലേഹം സേവിച്ചാൽ പാണ്ഡുരോഗി സുഖപ്പെടും.

൬൩. അയോമലരജഃപത്ഥ്യാ ഗൃഷ്ടിമൂത്രേണ പേഷിതേ । തൈലയുക്തേ പിബേൽ പ്രാതഃ പാണ്ഡുരോഗാപനുത്തയേ.

പുരാണകിട്ടം ശുദ്ധിചെയ്തു പൊടിച്ച് സമം കടുക്കയുംചേൎത്ത് കടിഞ്ഞൂൽപെറാ പശുവിന്റെ മൂത്രത്തിലരച്ച് എണ്ണചേൎത്തു രാവിലെ സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

൬൪. വ്യോഷാഗ്നിവേല്ലത്രിഫലാമുസ്തൈസ്തുല്യമയോരജഃ । ചൂൎണ്ണിതം തക്രമധ്വാജ്യകോഷ്ണാംഭോഭിഃ പ്രയോജിതം. (൬൪) കാമിലാപാണ്ഡുഹൃദ്രോഗകുഷ്ഠാൎശോമേഹനാശനം । നവായസമിദം നാമ്നാ പിത്തവ്യാധിനിബൎഹണം.

ചുക്ക് മുളക് തിപ്പലി കൊടുവേലിക്കിഴങ്ങ് വിഴാലരി ത്രിഫല മുത്തങ്ങ ഇവ എല്ലാം കൂടിയേടത്തോളം ഉരുക്കുപൊടിച്ച പൊടി ശുദ്ധിചെയ്ത് ചെറുനാരങ്ങനീരിലും ഞാറത്തൊലിക്കഷായത്തിലും അരച്ചുണക്കി പൊടിച്ച്, കാച്ചിയ മോര് തേൻ നെയ്യ് കഞ്ഞിവെള്ളം ഇവയിലൊന്നിൽ സേവിക്കുക. കാമില പാണ്ഡുരോഗം ഹൃദ്രോഗം കുഷ്ഠം അൎശ്ശസ്സ് പ്രമേഹം ഇവ ശമിക്കും. നവായസമെന്ന പേരായ ഈ പൊടി സകലവിധപിത്തരോഗങ്ങൾക്കും കൊള്ളാം.

൬൫. ജംബീരസാരസേ പിഷ്ട്വാ ജംബൂമൂലത്വചം । അയഃപാത്രേ സ്ഥാലിവേഷ്ട്യാവൽ കൃഷ്ണതാമാവ്രജേൽ (൬൫) തച്ചൂൎണ്ണം തക്രജംബീരസാരസാത്മ്യം ഗുളേന വാ । പീതമാസം പാണ്ഡുരോഗീ നീരോഗീ സ്യാദസംശയം.

ഞാറവേരിന്മേൽതൊലി ചെറുനാരങ്ങനീരിലരച്ച് ഇരിമ്പിന്മേൽ തേച്ചുണക്കുക. പിന്നെയും മേൽപ്രകാരം അരച്ചുണക്കുക. കറുത്തനിറമായിത്തീരും. ഇതു പൊടിച്ച് മോരും ചെറുനാരങ്ങനീരും കൂട്ടിയതിലൊ ശൎക്കര ചേൎത്തൊ സേവിക്കുക. ഒരു മാസംകൊണ്ടു പാണ്ഡുരോഗം ശമിക്കും നിശ്ചയം.

൬൬. വാശാഗുളൂചീത്രിഫലാകടുകീഭൂനിംബനിംബജഃ । കാഥഃ ക്ഷൌദ്രയുതോ ഹന്തി പാണ്ഡുപിത്താസ്രകാമിലാഃ.

ആടലോടകവേർ ചിററമൃത് ത്രിഫല ഏലത്തരി കിരിയാത്ത വേപ്പിൻതൊലി ഇവ സമം കഷായം പാണ്ഡുരോഗം രക്തപിത്തം കാമില ഇവയെ ശമിപ്പിക്കും.

൫൯. പുനർന്നവാനിംബപടോലശുണ്ഠീതിക്താമൃതാദാർവ്വിഭയാകഷായഃ । സർവ്വാംഗശോഫോദരകാസശൂലശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി.

തഴുതാമവേർ വേപ്പിൻതൊലി പടോലവള്ളി ചുക്ക് കിരിയാത്ത ചിററമൃത് മരമഞ്ഞൾത്തൊലി കടുക്ക ഇവകൊണ്ടുള്ള കഷായം ശോഫാദിയുക്തമായ പാണ്ഡുരോഗത്തെ ശമിപ്പിക്കും.

൬൦. ഈശ്വരപ്രതിമാശേഷം ചന്ദനം സസിതം പ്രഗേ നവനീതയുതം ലിഹ്യാൽ പാണ്ഡുരോഗപ്രശാന്തയേ.

ദേവന്നു ചാർത്തിയ ചന്ദനപ്രസാദം വെണ്ണ നെയ്യും പഞ്ചസാരയും ചേർത്തു രാവിലെ സേവിക്കുക. പാണ്ഡുരോഗം ശമിക്കും.

ഇതി വൈദ്യമനോരമായാം
നവമഃ പടലഃ.

## അഥ ദശമഃ പടലഃ.

### കാമിലാധികാരഃ.

൬൧. ശംഖം വിഘൃഷ്യ സഹസാ പ്രാതഃ പീതഞ്ച സപ്താഹാൽ । അപഹരതി കാമിലാർത്തിം ബാണോ രാമസ്യ താടകാം യദ്വൽ.

ശംഖ് അരച്ച് ഏഴുദിവസം മുട്ടാതെ രാവിലെ സേവിക്കുക. രാമബാണം താടകയെ എന്നപോലെ കാമിലരോഗത്തെ ക്ഷണത്തിൽ ശമിപ്പിക്കും.

൬൨. നിംബപ്രസൂനം കൃമിജിത് പാഠാ മൂർവ്വാ ഝടാ തഥാ ഏകൈകമഥവാ സർവ്വം പഞ്ചാക്ഷരമിദോത്തമം.

വേപ്പിൻപൂവ് വിഴാലരി പാടക്കിഴങ്ങ് പെരുങ്കുരുമ്പവേർ കിഴാനെല്ലി ഇവ ഓരോന്നായിട്ടോ എല്ലാംകൂടിയോ ഉപയോഗിക്കുക. കാമിലയ്ക്കു വിശേഷം.

൩. പിഷ്ട്വാ ചൂതാങ്കുരം സമ്യങ്ങ്നാളികേരജലേ പിബേൽ । ത്രിവൃച്ചൂൎണ്ണം ത്രൈഫലേന കഷായേണ പിബേച്ച വാ.

മാവിൻതളിരരച്ച് ഇളനീർവെള്ളത്തിൽ സേവിക്കുക. ത്രിഫലകഷായത്തിൽ ത്രികോല്പക്കൊന്നപ്പൊടി ചേൎത്തു സേവിക്കുന്നതും നന്ന്.

൪. പുനൎന്നവാമൂലകല്കം പിബേൽ കേരജലേഥവാ । ദ്രാക്ഷാമൃതേക്ഷുകാണ്ഡാനാം കഷായശ്ച പരമോ ഹിതഃ.

തമിഴാമയോരരച്ച് ഇളനീർവെള്ളത്തിൽ സേവിക്കുക. മുന്തിരിങ്ങ ചിററമൃത് കരിമ്പ് ഇവകൊണ്ടുള്ള കഷായവും കാമിലക്കു വിശേഷം.

൫. ഇക്ഷുകാണ്ഡരസക്ഷൌദ്രശൎക്കരാസഹിതം രജഃ । കൃഷ്ണലോഹോത്ഭവം ലിഹ്യാൽ കാമിലാരോഗശാന്തയേ.

ഇരിമ്പുപൊടി ശുദ്ധിചെയ്തു കരിമ്പിൻനീർ തേൻ പഞ്ചസാര ഇവ ചേൎത്തു സേവിക്കുക. കാമിലക്കു വളരെ നന്ന്.

൬. ഗായത്രീമധുകദ്രാക്ഷാതോയനിംബോടരൂഷകൈഃ । കണാമൃതാഢ്യൈഃ ക്വാഥോ ഗായത്രീവ പരം ഹിതഃ.

കരിങ്ങാലിക്കാതൽ എരട്ടിമധുരം മുന്തിരിങ്ങ ഇരുവേലി വേപ്പിൻതൊലി ആടലോടകവേർ തിപ്പലി ചിററമൃത് ഇവകൊണ്ടുള്ള കഷായം ഗായത്രീജപംപോലെ നല്ലതാകുന്നു.

൭. മധുനാ നിശയാ ധാത്ര്യാ ക്ഷീരേണ വിമിശ്രിതഃ പ്രയോജിതഃ । സ്യാന്മണ്ഡൂകീസ്വരസഃ കാമിലിനാം ഹിതകരോ നൂനം.

ബ്രഹ്മി ചതച്ചുപിഴിഞ്ഞ നീര്, തേനിലോ പച്ചമഞ്ഞൾനീരിലോ പച്ചനെല്ലിക്കനീരിലോ പാലിലോ ചേൎത്തു സേവിക്കുക. കാമിലക്കു വളരെ നന്ന്.

൮. വ്യോഷം ധാത്രീം രജനീം ലോഹഞ്ച സിതാജ്യമധുസമേതാനി । ഉപയുജ്യ കാമിലാൎത്തഃ സുഖീ ഭവേൽ പ്രാതരാരംഭേ.

ചുക്കു മുളകു തിപ്പലി നെല്ലിക്ക മഞ്ഞൾ ഉരുക്കുപൊടി ഇവ കൂട്ടിപ്പൊടിച്ച പൊടി പഞ്ചസാര നെയ്യ് തേൻ ഇവ ചേൎത്തു രാവിലെ സേവിക്കുക. കാമില ശമിക്കും.

൯. അരുഷ്ടാകല്ക്കസഹിതസ്സക്രോ ജയതി കാമിലാം । രസോ വാ ഭൃംഗരാജസ്യ നിഷിക്തോ ഭൂരി മൂർദ്ധനി.

കീഴാനെല്ലി അരച്ചു മോരിൽ സേവിക്കുക. കഞ്ഞുണ്ണിനീരു കൊണ്ടു തലയിൽ ധാരയിടുക. കാമില ശമിക്കും.

൧൦. കാമിലാർത്തസ്സു തരുണീം ഭുഞ്ജീത ത്രിദിനം പ്രഗേ । കാമിലായാഃ പ്രശാന്ത്യർത്ഥം വൈകുണ്ഠം വാ സമാശ്രയേൽ.

കറുകവാഴനീർ രാവിലെ സേവിക്കുക. തുളസിനീർ സേവിക്കുന്നതും നന്ന്. 'വൈകുണ്ഠം വാ സമാശ്രയേൽ'=വിഷ്ണുഭഗവാനെ സേവിക്കുന്നതു കാമിലാരോഗശമനത്തിന്നു വിശേഷമാണെന്നുംകൂടെ അർത്ഥമുണ്ട്.

൧൧. കിമൌഷധഗണൈസ്തൈസ്തൈഃ കലശാന്ത്രവാദൈശ്ച കിം ചിരന്തനം ജീവിതും യദി മഹാഭിലാഷോസ്തി വഃ । സ്വർണ്ണവലയേന വാ രജതകേന താമ്രേണ വാ ദധീത മണിബന്ധനേ സപദി കാമിലാരോഗിണഃ.

മരുന്നും മന്ത്രവാദവും ഒന്നും വേണ്ട. ദീർഘകാലം ജീവിച്ചിരിക്കേണമെന്നാഗ്രഹമുണ്ടോ? ഉണ്ടെങ്കിൽ കാമിലാരോഗിയുടെ കൈപ്പത്തിയുടെ മേലെ സ്വർണ്ണം വെള്ളി ചെമ്പ് ഇവയിലൊന്നുകൊണ്ടുണ്ടാക്കിയ കമ്പി പിടിപ്പിച്ചു കൊള്ളിക്കുക. 'ഔഷധൈരന്യൈഃ ശാന്തിർഭവതി കാമിലാർത്തസ്യ രോഗിണഃ । മണിബന്ധസ്യ പരിതോ ലോഹവല്ലോഹവലയകഃ' എന്ന വേറെയും പ്രമാണമുണ്ട്.

൧൨. സുവഹാപത്രസ്വരസഃ കിഞ്ചിത്തൈലേന സഹ പീതഃ । കാമിലമാശു നിഹന്ത്യാദ്രാവണമിവ പുണ്ഡരീകാക്ഷഃ.

ഉപ്പൂടയില പിഴിഞ്ഞനീർ കുറച്ചു നല്ലെണ്ണയും ചേർത്തു സേവിച്ചാൽ അന്നു ശ്രീരാമൻ രാവണനെ എന്നപോലെ കാമിലയെ ക്ഷണത്തിൽ നശിപ്പിക്കും.

൧൩. ത്ര്യൂഷണഗുളൂചീപിചുമന്ദദാർവീതഗരാടരൂഷവിധിനാ ശ്രുതം യൽ । പഥ്യാകഷായേ ഘൃതമാശു ഹന്ത്യാത്തത്ര കാമിലാം കാമനിരാസമാദ്യം.

ത്രിഫല ചിറ്റമൃതു് വേപ്പിൻതൊലി മരമഞ്ഞൾത്തൊലി കീഴാനെല്ലി ഇവ കല്ക്കമായി കടുക്കക്കഷായത്തിൽ കാച്ചിയ നെയ്യ് അതിഭയങ്കരമായ കാമിലയെ നശിപ്പിക്കും.

൧൬. ദ്രോണഞ്ച തിന്ത്രിണീപത്രമയസഞ്ച ജലാഢകം । അഷ്ടഭാഗാവശിഷ്ടം തു കഷായന്തൽ പരിസ്രുതം. (൧൭) ഗുളസ്യ ഷോഡശപലം പുനരത്ര നിധാപയേൽ । ത്രികടു ത്രിഫലാ ചൈവ ജീരകദ്വയമേവ ച. (൧൮) സാജമോജവിഡംഗാനി സൈന്ധവം ചിത്രകം തഥാ । മണ്ഡൂരലോഹകുഡുബം മധുതൈലസമായുതം. (൧൯) ലേഹ്യം പാണിതലം പ്രാതഃ കാമിലാപാണ്ഡുനാശനം । ലേഹ്യഞ്ചിഞ്ചാദികോ നാമ രഹസ്യം ഭിഷജാം പരം.

ഈ ചിഞ്ചാദിലേഹയോഗം മൂലത്തിൽ അളവുകളെല്ലാം മുഴുവനും കൃത്യമായി പറഞ്ഞിട്ടില്ലായ്കയാൽ വൃദ്ധവൈദ്യമതാനുസാരേണ അവയെ തിട്ടപ്പെടുത്തി വ്യാഖ്യാനിക്കാം.— പുളിയില ഇടിച്ചുപിഴിഞ്ഞ നീർ ഇടങ്ങഴി ൧൬. ഇരിമ്പുപൊടി പലം ൮. കാടിവെള്ളം ഇടങ്ങഴി ൨൪. കുറുക്കി മൂന്നിടങ്ങഴിയാക്കി ൧൨ പലം ശൎക്കര അതിൽ കലക്കി, ചുക്കു മുളകു തിപ്പലി ത്രിഫല ജീരകം കരിഞ്ജീരകം അയമോദകം വിഴാലരി ഇന്തുപ്പ് കൊടുവേലിക്കിഴങ്ങ് ഇവ നന്നാലുകഴഞ്ച്. പുരാണകിട്ടം ശുദ്ധിചെയ്തു പൊടിച്ചു നാഴി ൧. എല്ലാംകൂട്ടി വിധിപ്രകാരം ലേഹമാക്കി ആറി നാഴിവീതം എണ്ണയും തേനും ചേൎത്ത് അതിൽനിന്നു മൂന്നുകഴഞ്ചുവീതം രാവിലെ സേവിക്കുക. കാമില മുതലായവ ശമിക്കും.

ഇതി വൈദ്യമനോരമായാം

ദശമഃ പടലഃ.

## അഥൈകാദശഃ പടലഃ

### ശോഫവിസൎപ്പമസൂരികാധികാരഃ.

൧. പത്ഥ്യാപുനൎന്നവനിശാകണമൂലവഹ്നിവിശ്വാംബു (ചിത്രാംബു) ജീരകസുരദ്രുമമാഗധീനാം । ക്വാഥം പിബേച്ഛ്വയഥുരുഗ്ഗണധരാന്തജീവോപ്യുത്തിഷ്ഠതേ ശിവസമാശ്രിതബാലതുല്യഃ.

കടുക്ക തമിഴാമവേർ മഞ്ഞൾ കാട്ടുതിപ്പലിവേർ കൊടുവേലിക്കിഴങ്ങ് ചുക്ക് ഇരുവേലി ജീരകം തേവതാരം തിപ്പലി ഇവ കൊണ്ടുള്ള കഷായം സേവിച്ചാൽ ഇപ്രാണനാട്ടപ്പനെ ആശ്രയി

ച്ച ഉണ്ണിയെപ്പോലെ ശോഫമാകുന്ന അന്തകനിൽനിന്നു മുക്തനായിത്തീരും നിശ്ചയം.

൨. ഗോമൂത്രസിദ്ധാം പത്ഥ്യാം വാ തത്സിദ്ധം വാ ഫലത്രയം । സപ്തരാത്രമുഷിത്വാ ത്രിവൃച്ചൂർണ്ണം ഗ്രാമാദ്ദാതമമഹൌഷധം.(൩)ഗോമൂത്രേണ ലിനാ പിഷ്ടം ശൃതം തൈലെന വാ പിബേൽ । വിരേകശോഫോദരാർത്തഃ സുഖീ ഭവതി മാനവഃ

കടുക്കയോ ത്രിഫലയോ ഗോമൂത്രത്തിൽ പുഴുങ്ങി വററിച്ച കുരുകളഞ്ഞു കാഞ്ഞവെള്ളത്തിൽ അരച്ചുകലക്കി സേവിക്കുക. മലമുരുക്ക് (പൊന്നാങ്ങാണി) ത്രികോല്പക്കൊന്ന നാല്ക്കോല്പക്കൊന്ന ദേവതാരം ചുക്ക് ഇവ ഗോമൂത്രത്തിലരച്ചോ ഗോമൂത്രത്തിൽ കഷായം വെച്ചോ സേവിക്കുക. വിരേകംവന്നു ശോഫംമാറി സുഖപ്പെടും.

൪. സ്ഥൂലതൂലം സംശുഷ്കം കാർപ്പാസം ഭസ്മസാൽകൃതം । തദ്ഭസ്മദ്വിഗുണം ശാലിതണ്ഡുലം പയസോദനം. (൫) ഘൃതേന സഹ ഭുഞ്ജീത സർവ്വശോഫഘ്നനാശനം । ഭസ്മഭക്താണേതി വിഖ്യാതം പാണ്ഡുരോഗനിബർഹണം.

പരുത്തിക്കായ്മുതൽ പഞ്ഞിവരെ സർവ്വാംഗം ചുട്ടു ഭസ്മമാക്കി ആ ഭസ്മവും അരിയും സമമായെടുത്തു പാൽകഞ്ഞിയുണ്ടാക്കി നെയ്യുംചേർത്തു സേവിക്കുക. ഈ ഭസ്മകഞ്ഞി ശോഫത്തെയും പാണ്ഡുരോഗത്തെയും ശമിപ്പിക്കും.

൬. പരിണതതുംബീലതയാ വിഹിതേ കഷായേ ശൃതാ വിലേപീ യാ । രാത്രൗ തയാ ച സിദ്ധഃ കഷായശ്ച ശോഫഘ്നശ്രുതൈല്ലൗ.

മൂത്തുപഴുത്ത ചുരവള്ളികൊണ്ടുണ്ടാക്കിയ കഷായത്തിൽ കഞ്ഞിവെച്ചു രാവിലെയും ഈ കഷായം വൈകുന്നേരവും സേവിക്കുക. ശോഫം ശമിക്കും.

൭. ആർദ്രകേക്ഷുരദ്രുസ്പൃശ്യാപത്ഥ്യാദാരുപുനർന്നവൈഃ । സവിശ്വാവിലൈർന്നിഷ്ക്വാഥഃ സർവ്വശോഫഘ്നനാശനഃ.

ഇഞ്ചി ഞെരിഞ്ഞിൽ കൊടിത്തൂവവേർ കടുക്ക ദേവതാരം തമിഴാമവേർ ചുക്ക് കൂവളത്തിൻവേർ ഇവകൊണ്ടുള്ള കഷായം സകലവിധ ശോഫത്തിനും നന്ന്.

വ്യ. പുനൎന്നവാഭയാശുണ്ഠീകാളശാകൈഃ സമൈഃ ശൃതഃ ।
കഷായഃ സായം പ്രഭാതേ ച പീതഃ ശോഫമപോഹതി.

തമിഴാമവേർ കടുക്ക ചുക്ക് കരിവേപ്പില ഇവ സമം കഷായംവെച്ചു കാലത്തും വൈകുന്നേരവും സേവിക്കുക. ശോഫം ശമിക്കും.

ൻ. പുനൎന്നവാനിംബപടോലശുണ്ഠീ തിക്താമൃതാദാൎവ്വഭയാകഷായഃ। സൎവ്വാംഗശോഫോദരകാസശൂലശ്വാസാന്വിതം പാണ്ഡുഗദം നിഹന്തി.

തമിഴാമവേർ വേപ്പിൻതൊലി പടോലവള്ളി ചുക്ക് കിരിയാത്ത ചിററമൃത് മരമഞ്ഞൾതൊലി ഇവകൊണ്ടുള്ള കഷായം സേവിച്ചാൽ സൎവ്വാംഗം നീരെട്ടുമുട്ടി പറിയും ചുമയും വേദനയും ഏക്കവും കൂടിയുള്ള പാണ്ഡുരോഗംപോലും ശമിക്കും.

ഫം. ക്ഷുദ്രാഗ്നിവില്വഫലനാഗരകദേവദാരുപത്ഥ്യാപുനൎന്നവജടാമഗധാൎദ്ധടാനാം । ചൂൎണ്ണം കവോഷ്ണസലിലൈരവലോഢ്യ പീതം നാതഃ പരം ശ്വയഥുരോഗഹരം നരാണാം.

തിപ്പലി കൊടുവേലിക്കിഴങ്ങ് കൂവളത്തിൻവേർ മുത്തങ്ങ ജീരകം ദേവതാരം കടുക്കതമിഴാമവേർ മാഞ്ചികാട്ടുതിപ്പലിവേർ കിഴം നെല്ലിവേർ ഇവ പൊടിച്ചു പൊടി കാഞ്ഞവെള്ളത്തിൽ കലക്കി സേവിക്കുക. ശോഫത്തിന്ന് ഇതിൽപരമായിട്ടൊരു മരുന്നില്ല.

ഫഫ. ആൎദ്രകസ്വരസപ്രസ്ഥം തദൎദ്ധം ഗുളം സ്മൃതം । തദൎദ്ധം ബീജപൂരാമ്ലസ്വരസം ഗാളയേൽ പുനഃ (ഫവ) മന്ദാഗ്നിനാ തദ്വിപചേദ്ദൎവ്വീലേപോ യഥാ ഭവേൽ । ത്രിജാതകം ത്രികടുകം ത്രിഫലായസമേവ ച. (ഫന) വിഡംഗം ചിത്രകം ചവ്യം കാളീകാജീരകാണി ച । ഏതേഷാം കാൎഷികാൻ ഭാഗാൻ ചൂൎണ്ണീകൃതാ വിനിക്ഷിപേൽ. (ഫ൪) അഗ്നിദീപ്തികരശ്ചൈവ തദരോചകഹരം പരം । ശോഫാൎശ്ശോദരാനാഹശ്വാസകാസാൎശസാം ഹിതം.

ഇഞ്ചിനീരിടങ്ങഴി ഫ. ശൎക്കരപലം വ്യ. ചെറുനാരങ്ങനീർ നാഴി ഫ. മാതളനാരങ്ങനീർ നാഴി ഫ. ഈവക നീരിൽ ശൎക്കര കലക്കി അരിച്ചുകുറുക്കി പാകമാകുമ്പോൾ അതിലിടുവാൻ പൊടിക്ക് ഏലത്തരി ഏലമഞ്ഞൾതൊലി പച്ചില ചുക്ക മുളക തിപ്പലി ത്രിഫല ഉരുക്കുപൊടി വിഴാലരി കൊടുവേലിക്കിഴങ്ങ് കാ

ക്ക മുളക് തിപ്പലികൂടി പലം ൪. ഏലത്തരി എലവങ്ങത്തൊലി പച്ചില ഇവ സമം ൩. തുവർച്ചിലക്കാരം കഴഞ്ച് ൩. ഇവയെല്ലാം പൊടിച്ച് അതിലിട്ട് കലക്കി വാറ്റിച്ചു വാങ്ങി സൂക്ഷിക്കുക. വയോബലാദികളെ നോക്കി അതിൽനിന്നു ഒന്നോ രണ്ടോ മൂന്നോ കടുക്കവീതം പ്രതിദിനം സേവിക്കുക. ശോഫം പാണ്ഡുരോഗം മഹോദരം മുതലായ പല രോഗങ്ങൾക്കും വളരെ വിശേഷമാണ്. ഇതാണ് ദശമൂലഹരീതകി.

൨൦. വ്യോഷദേവദ്രുവിജയാവൃശ്ചീവൈശ്വ പല്ലോ ഹിതഃ സ്വ ദ്രുകല്കേന പലേ സ്യാൽ ശോഫഹരഃ പരം.

ചുക്ക് മുളക് തിപ്പലി ദേവതാരം കടുക്ക തഴുതാമവേർ. ഇവകൊണ്ട് മുക്കുടി. ദേവതാരം അരച്ചു മോരുംചേർത്ത മുക്കുടി. ഇവ രണ്ടും ശോഫഹരമാകുന്നു.

൨൧. തിന്ത്രിണീപത്രസ്വരസേ വർഷാഭൂജലകം സമാലോഢ്യ । അഭയാകല്കം തൈലം തക്രയുതം ശോഫഹരം വിപചേത.

പുളിയില ഇടിച്ചുപിഴിഞ്ഞ നീരിൽ തഴുതാമ സമൂലം ഇടിച്ചുപിഴിഞ്ഞൊഴിച്ച് കടുക്ക കല്കമായി എണ്ണയും മോരും സമംചേർത്ത് കാച്ചി തേക്കുക. ശോഫഹരം.

൨൨. ഹരീതകീത്രിവൃന്മൂലകുലത്ഥൈഃ സാധ്യ സമധ്വിതഃ । കഷായസ്സംഭ്യതൈലാഢ്യഃ ശോഫ പാണ്ഡ്വാമയാപഹഃ.

കടുക്ക ത്രികോല്പക്കൊന്ന മുതിര ഇവകൊണ്ടുള്ള കഷായത്തിൽ ആവണക്കെണ്ണ മേല്പടിചേർത്ത് സേവിക്കുക. ശോഫം പാണ്ഡുരോഗം മഹോദരം ഇവ ശമിക്കും.

൨൩. അല്ലർക്കക്ഷീരകാർപ്പാസശരപുംഖോത്ഥം ജലം । ഏ പാദമേകപ്രാപ്തമപ്യാശു ശോഫഘ്നം ധ്രുവം.

എരുക്കിൻവേർ വയൽച്ചുള്ളി പരുത്തിസമൂലം കൊഴിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം. നീരുള്ളേടത്തു ധാരചെയ്യുക. ശോഫം ശമിക്കും.

൨൪. ഇക്ഷുരക്ഷാരസലിലേ പക്വം ഭക്തം വിനാശയേൽ ശോഫം സർവ്വാംഗസംഭൂതം ഗോമൂത്രാന്വിതമാഹിതം.

വയൽച്ചുള്ളി ചുട്ട ഭസ്മം കലക്കി അതിൽ ഗോമൂത്രവും ചേർത്ത് അരിവെച്ചു നെയ്യുകൂട്ടി ഉണ്ണുക. ശോഫം ശമിക്കും.

൫൭. ഹരീതകീനാഗരരാത്രിസിദ്ധം ജലം ജ്വരോത്ഥശോഫഘ്നം നിഹന്ത്യാൽ । പീതം പ്രഭാതേ ഗുളഗോക്ഷുരാംഘ്രിവ്യാഘ്രീബലാവിശ്വജ്യതം പയശ്ച.

കടുക്ക ചുക്ക് വരട്ടമഞ്ഞൾ ഇവകൊണ്ടുള്ള കഷായം പനി നിമിത്തമുണ്ടാകുന്ന ശോഫത്തിന്നധികം നന്ന്. ഞെരിഞ്ഞിൽ വേർ ചെറുവഴുതിനവേർ കുറുന്തോട്ടിവേർ ചുക്ക് ഇവയിട്ടു കുറുക്കിയ പാൽ ശർക്കരയും ചേർത്തു രാവിലെ സേവിക്കുന്നതും നല്ലതാകുന്നു.

---

൫൮. നീലീദൂർവ്വാവായസികാകമാചീനിഷ്പാവലോസപ്തികാനാം രസേന । ദൂർവ്വാസർപ്പിർഗ്ഗുണകല്ക്കേന തേന സിദ്ധം തൈലം സർവ്വവിസർപ്പജിൽ സ്യാൽ.

അമരിയില കാക്കമാക്കത്തൊണ്ടിയില മണത്തക്കാളി അമരയില നീരാൽ ഇവ ഇടിച്ചുപിഴിഞ്ഞ നീരിൽ എണ്ണ കാച്ചുക. ഇതിന്നു കൽക്കം ദൂർവ്വാസർപ്പിസ്സിന്നു പറഞ്ഞ കല്ക്കൻതന്നെ. (൫൦-ാം ശ്ലോകം നോക്കുക) ഈ തൈലം സകലവിധ വിസർപ്പരോഗവും നശിപ്പിക്കും.

൫൯. പ്രാതഃ പയസാ പീതാ ലിപ്താ ച വിസർപ്പകം ജയേന്നീലീ । തത്സിദ്ധം വാ ക്ഷീരം സുംഭനിസുംഭൗ യഥാ ദുർഗ്ഗാ.

അമരിനീരും പാലുംകൂട്ടി രാവിലെ സേവിക്കുക. അമരിനീർതന്നെ മേൽ പുരട്ടുക. അമരിവേരിട്ടു പാൽകുറുക്കി സേവിക്കുക. ദുർഗ്ഗാഭഗവതി സുംഭനിസുംഭന്മാരെ എന്നപോലെ ഈ നീലീപ്രയോഗം വിസർപ്പത്തെ നശിപ്പിക്കും.

൬൦. കർപ്പൂരവല്ലീസ്വരസേ പാഠാ ചിഞ്ചാഭവോപി ച । അജഗന്ധാ സുഗന്ധാഹ്വാ വായസീ സപ്തഗന്ധികം (൮൯)നീലീഭൂമികദംബാനാം മൂലേ സിദ്ധം തിലോൽഭവം । കക്ഷാവിദ്രധിവിസർപ്പഹരം സ്യാല്ലേപനേന തൽ.

കർപ്പൂരതുളസിനീരിലൊ, ആടലോടകത്തിലയും പുളിയിലയും ഇടിച്ചുപിഴിഞ്ഞ നീരിലൊ അരുക്കരേം അരത്ത കാക്കത്തൊണ്ടിക്കുരു ചിറ്റരത്ത അമരിവേർ നിലക്കടമ്പിൻവേർ ഇവ ക

ല്ലമായി എണ്ണകാച്ചി ശീലിക്കുക. ഈ എണ്ണ പുരട്ടിയാൽ വിസർപ്പമെന്നു മാത്രമല്ല കക്ഷാവിദ്രധി (ഏകദേശം പ്ലേഗ്)തന്നെയും ശമിക്കും.

൬൦. ശതധൌതഘൃതം ലിമ്പേൽ ക്ഷീരിവൃക്ഷത്വഗംബുനാ।
വിസർപ്പകവിനാശായ ദാഹതൃൾശൂലനായ ച.

നാല്പാമരക്കഷായത്തിൽ നൂറുവത്തിച്ചു കാച്ചിയ നെയ്യു മേൽതേച്ചാൽ വിസർപ്പവും ചുട്ടനീറലു തണ്ണീർദാഹവുംശമിക്കും.

൬൧. തൽക്ഷണപതിതൈഃ കരകൈഃ സികതാ സംരക്ഷിതാ മൃൽസ്നാ। ധാന്യാമ്ലേന വിലിപ്താ നാശയതി വിസർപ്പകാൻ ക്ലിഷ്ടാൻ.

പുതുമഴസമയത്ത് ആലിപ്പഴം വീണ ഉടനെ എടുത്ത് അതു കുറെ മണ്ണ് ഒരു പാത്രത്തിലാക്കി അതിലിട്ടു സൂക്ഷിച്ചുവെക്കുക. ആലിപ്പഴം അലിഞ്ഞുചേൎന്ന ആ മണ്ണെടുത്ത് വെപ്പുകാടിയിൽ കലക്കി മേൽ തേക്കുക. വിസർപ്പം ശമിക്കും.

൬൨. പാടലമൂർവ്വീ ച ബന്ധതികാത്രായന്തികായഷ്ടിവൃഷാഭയോത്ഥം। ജലം വിസർപ്പം വിനിഹന്തി ധാത്രീപടോലമുസ്തൈശ്ച ശൃതാംബു തദ്വൽ.

പാടാലവള്ളി മരമഞ്ഞൾതൊലി വേപ്പിൻതൊലി കിരിയാത്ത ബ്രഹ്മി എരട്ടിമധുരം ആടലോടകവേർ കടുക്ക ഇവകൊണ്ടും, നെല്ലിക്ക പാടാലവള്ളി മുത്തങ്ങ ഇവകൊണ്ടുമുള്ള കഷായം വിസർപ്പത്തെ ശമിപ്പിക്കും.

൬൩. മുസ്താരിഷ്ടപടോലദാരുരജനീദ്രാക്ഷാബലാനാഗരൈ
സ്ത്രായന്ത്യുൽപലധന്വയാസധനികാഭൂനിംബശസ്യാംബുഭിഃ ।
ശ്രേഷ്ഠാനിംബകുലകൈശ്ച സഘനൈസ്സിദ്ധാഃ കഷായാ മ
രുൽപിത്തശ്ലേഷ്മവിസർപ്പദർപ്പശമനാഃ പ്രോക്താസ്ത്രയസ്തു ക്രമാൽ.

മുത്തങ്ങ വേപ്പിൻതൊലി പാടാലവള്ളി ദേവതാരം മരമഞ്ഞൾ മുന്തിരിങ്ങ കുറുന്തോട്ടിവേർ ചുക്ക് ഇവകൊണ്ടുള്ള കഷായം വാതവിസർപ്പത്തിന്നും, ബ്രഹ്മി ചെങ്ങഴിനീർക്കിഴങ്ങ് കൊടിത്തൂവ്വവേർ കൊത്തമ്പാലരി കിരിയാത്ത രാമച്ചം ഇരുവേലി ഇവകൊണ്ടുള്ള കഷായം പിത്തവിസർപ്പത്തിന്നും, ത്രിഫല വേപ്പിൻതൊലി പാടാലവള്ളി തിപ്പലി ഇവകൊണ്ടുള്ള കഷായം കഫവിസർപ്പത്തിന്നും നന്ന്.

൩൪. ഗോപാംഗനാംവാ യഷ്ട്യാഹ്വം ശീതേന പയസാ പിബേൽ । നവനീതം സിതായുക്തം ലിഹ്യാദ്വൈസർപ്പവാന്നരഃ.

നറുനീണ്ടിയൊ എരട്ടിമധുരമൊ ആറിയ പാലിലരച്ചു സേവിക്കുക. വെണ്ണനെയ്യും പഞ്ചസാരയുംകൂട്ടി നക്കുക. ചിററമൃതിൻ നീറ് പഞ്ചസാരകൂട്ടിസ്സേവിക്കുക. എല്ലാം വിസർപ്പത്തിന്നും നന്ന്.

൩൫. ഗോപാംഗനാകമലചന്ദനസേവ്യകുഷ്ഠം ക്ഷീരിദ്രുമാങ്കുരബിസാൽപലകന്ദമിശ്രം । ദൂർവ്വാരസേ ജയതി സാധിതമാജ്യമാശു ക്ഷീരേണ സാർദ്ധമിഹ സർവ്വവിസർപ്പപീഡാം.

നന്നാരിക്കിഴങ്ങ് താമരക്കിഴങ്ങ് ചന്ദനം രാമച്ചം കൊട്ടം നാല്പാമരമൊട്ട് താമരവളയം ചെങ്ങഴിനീർക്കിഴങ്ങ് ഇവ കല്ക്കമായി കറുക ഇടിച്ചുപിഴിഞ്ഞ നീരിൽ നെയ്യും സമം പാലുംകൂട്ടികാച്ചുക. ഈ നെയ്യു സേവിക്കുകയും മേൽ ധാരയിടുകയും ചെയ്യാൽ സകലവിധവിസർപ്പവും ശമിക്കും. ഇതാണ് ദൂർവ്വാസർപ്പിസ്സ്.

൩൬. ത്രിഫലാചന്ദനോശീരകുഷ്ഠചോരകപത്മകൈഃ । കല്ക്കിതൈഃ ക്ഷീരിവൃക്ഷത്വക്കഷായേ തൈലം പചേൽ. (൩൭) കണ്ടാപർപ്പടീദൂർവ്വാസ്വരസേന സമന്വിതേ । കണ്ഡൂവിസർപ്പകുഷ്ഠഘ്നം തൈലമേതന്ന സംശയഃ.

നാല്പാമരത്തൊലികഷായത്തിൽ പച്ചമഞ്ഞളും പർപ്പടകപ്പുല്ലും കറുകയും ഇടിച്ചുപിഴിഞ്ഞരിച്ച് ത്രിഫല ചന്ദനം രാമച്ചം കൊട്ടം കച്ചൂരിക്കിഴങ്ങ് താകിൽ ഇവ കല്ക്കമായി കാച്ചിയ എണ്ണ ചൊറി വിസർപ്പം കുഷ്ഠം ഇവയെ നശിപ്പിക്കും.

൩൮. സർഷപം നിംബപത്രഞ്ച തിലാ രാജദ്രുപല്ലവം । സനിശം തക്രപിഷ്ടാനി വിസർപ്പലേപനം ഹിതം.

കടുക് വേപ്പില എള്ള് കൊന്നത്തുമ്പ് പച്ചമഞ്ഞൾ ഇവ മോരിലരച്ചു തേക്കുക. സകല വിസർപ്പവും ശമിക്കും.

൩൯. വിസർപ്പഗ്രന്ഥിവിപാദികാദീൻ ലേപാദിനാ തൈലഘൃതപ്രയോഗാൽ । വിനാശയേദ്ദുശ്യയുതാശ്രു ശുഭ്രാ ദൂർവ്വാസമസൂരാനപി പിത്തജാതാൻ.

വിസർപ്പം ഗ്രന്ഥിരോഗം കാൽവിള്ളൽ മുതലായവയിൽ യോഗപ്രകാരം സിദ്ധമായ എണ്ണ നെയ്യ മുതലായതു പുരട്ടുകയും

സേവിക്കുകയുംചെയ്താൽ അവ ശമിക്കും. വെളുത്ത കറുക പാലിലരച്ചുതേച്ചാൽ പിത്താധികമായ വസൂരിക്കുടെ മാറും. പിന്നെ വിസർപ്പത്തിന്റെ കാര്യം പറയേണമൊ എന്നു താല്പര്യം.

൩൦. ക്ഷീരിദ്രുമാങ്കുരഹിമോൽപലസേവ്യകുഷ്ഠഗോപാംഗനാമധുകനാരിചയസ്സസിദ്ധം । യദ്ഭാവ്യസീസപരസകല്കിതദ്രവ്യം ചതൈലാഭ്യയോർമ്മകമാത്രു വിസർപ്പകഘ്നം.

നാല്പാമരമൊട്ട് ചന്ദനം ചെങ്ങഴിനീർക്കിഴങ്ങ് രാമച്ചം കൊട്ടം നന്നാറിക്കിഴങ്ങ് ഇരട്ടിമധുരം കറുക ഇവ കല്ക്കമായി മണത്തക്കാളി ഇടിച്ചുപിഴിഞ്ഞ നീരിൽ സമം തേങ്ങാപ്പാലും ചേർത്ത് എണ്ണയും നെയ്യുംകൂടെ കാച്ചിതേക്കുക. വിസർപ്പം ശമിക്കും.

൩൧. മസൂരാകൃതിസംസ്ഥാനാസ്സർവ്വഗാത്രസമുത്ഭവാഃ। മസൂരികേതി വിജ്ഞേയാഃ പിടകാ ജ്വരസംയുതാഃ.

പയററിൻമണിയുടെ ആകൃതിയിൽ ദേഹാസകലം പനിയോടുകൂടെ പിടകകറ പുറപ്പെട്ടുകണ്ടാൽ അതു വസൂരിയാണെന്നു തീർച്ചപ്പെടുത്താം.

൩൨. ദോഷൈസ്ത്രിഭിഃ പൃഥഗ്ദ്വന്ദ്വൈസ്സമസ്തൈർവ്വൈരക്തജാ ചാഷ്ടധാ സ്മൃതാ । ഏകാ വിഷദ്രുപുഷ്പാണാം ഗന്ധൈർഘ്രാണഗതേരിതാ.

വാതജം പിത്തജം കഫജം വാതപിത്തജം വാതകഫജം കഫപിത്തജം സന്നിപാതജം രക്തജം ഇങ്ങിനെ വസൂരി എട്ടു പ്രകാരമാണ്. വിഷവൃക്ഷപുഷ്പങ്ങളെ ഘ്രാണിച്ചിട്ട് ഒമ്പതാമതായി ഒരുതരം വസൂരിയുമുണ്ട്.

൩൩. ശീഘ്രമേഷാ പ്രഭാവേന സംക്രാമതി നരാന്നരം । ഭയശൈഥില്യശോകാദ്യാസ്സംക്രമേ ഹേതവഃ സ്മൃതാഃ.

ഈ വസൂരിരോഗം ക്ഷണത്തിൽ ഒരുവനിൽനിന്നു മറെറാരുവനിൽ പകരും. ഭയം അറപ്പ് ശോകം മുതലായതു പകരുവാനുള്ള കാരണമാകുന്നു.

൩൪. ആതുരാംഗസമുത്ഭൂതം വിഷബീജം മരുദ്ധൃതം । വ്യാപാരിതം തത്സഹസാ വ്യാപ്നോതി ജഗതീതലേ.

രോഗിയുടെ ശരീരത്തിൽനിന്നു വിഷബീജം കാററുവഴിയായി നാടാസകലം പരക്കുന്നു.

൪൭. വർജ്ജയേദ്രോഗസാന്നിദ്ധ്യം സമ്പർക്കം പരിചാരകൈഃ ।
തദുച്ഛിഷ്ടാശനം യത്നാത്തത്കഥാസ്മരണം തഥാ.

രോഗിയുടെ അടുത്തുചെല്ലുക, രോഗിയെ അടുത്തുപരിചരിക്കുന്നവരുമായി സമ്പർക്കംചെയ്യുക, രോഗി ഭക്ഷിച്ചതിന്റെ ബാക്കി ഭക്ഷിക്കുക, വസൂരിയുടെ വർത്തമാനംപോലും ഓർത്തുകൊണ്ടിരിക്കുക ഇവയെല്ലാം കഴിയുന്നതും കൂടാതെ കഴിക്കണം.

൪൮. ജ്വരാസ്യശോഷാംഗവിമർദ്ദസന്ധിവിശ്ലേഷണാരോചകരോമഹർഷാഃ । ശിരോർത്തിനേത്രാമയപിപാസാശ്ച മസൂരികാണാം പ്രഭവന്തി ചാഗ്രേ.

പനി വായവറൾച്ച ശരീരത്തിനു മർദ്ദിക്കുന്നപോലെയുള്ള വേദന സന്ധികളിൽ മുറിഞ്ഞപോലെ അരുചിയും രോമാഞ്ചം തലവേദന കണ്ണിൽദീനം പിപാസം മുതലായതാണ് വസൂരിയുടെ പൂർവ്വരൂപങ്ങൾ.

൪൯. വിദാഹകമ്പാതിജ്വരാതിസാരൈസ്തൃഷ്ണാതിഹിക്കാരുചികാസമോഹൈഃ । യുക്താ വിഹന്ത്യാശു മസൂരികാന്തർമ്മുഖാ ച ബാഹ്യാ കിണസന്നിഭാസ്യാൽ.

ഉൾപുഴുക്കം വിറയൽ കലശലായ വേദന അതിസാരം ദാഹം ഇക്കിട്ട് രുചിക്ഷയം കുര മോഹാലസ്യം എന്നിങ്ങിനെയുള്ള ലക്ഷണങ്ങൾ കണ്ടാൽ ആ വസൂരി അസാദ്ധ്യമാണെന്നു നിശ്ചയിക്കണം. അന്തർമ്മുഖ എന്നും ബാഹ്യയെന്നും വസൂരി രണ്ടുപ്രകാരത്തിലുണ്ട്. അതിൽ അന്തർമ്മുഖ എന്നതു മസൂരാകൃതിസംസ്ഥാനയായിട്ടു പുറത്തൊന്നും പുറപ്പെട്ടുകാണുകയില്ല. ചില തിണർപ്പും തടിപ്പും മാത്രം കാണാം. അത് അസാദ്ധ്യംതന്നെ. ബാഹ്യ എന്നതു ശരിയായി പുറപ്പെട്ടു നീർവെച്ചിറങ്ങുന്നതാകുന്നു. അതു സാദ്ധ്യവുമാണ്. എന്നാൽ ബാഹ്യത്തിൽതന്നെ ചിലതു പുറപ്പെട്ടതിന്റെ ശേഷം വളരാതെ അതേ നിലയിൽ നിന്നു ക്രമേണ പരന്ന് (കിണസന്നിഭാ) തഴമ്പുപോലെ കാണപ്പെടുന്നു. നല്ലവണ്ണം പുറപ്പെട്ടതിന്റെ ശേഷം അകത്തേക്കു വലിച്ചു എന്നുപറയുന്നത് ഇതിനെക്കുറിച്ചാണ്. ഈ ബാഹ്യ

യും അസാദ്ധ്യംതന്നെ. 'തൈലലിപ്തമിവ യസ്യ ശരീരം നിഷ്പ്രഭഞ്ച വദനം ശ്വയഥുശ്ച । നാസികാസ്രുതിരതീവ ച പീഡാ ഘർഘരഞ്ച വചനം മരണായ'=മേലാസകലം (വിശേഷിച്ചും മുഖത്ത്) മെഴുക്കുമായ ഭാവത്തിന്ന ശോഭയില്ലായ്മ ശോഫം മൂക്കിൽനിന്ന നീരൊലിക്കുക മർമ്മക്ഷോഭം ഒച്ചയ്ക്കു പരപരപ്പ് ഇവ കണ്ടാൽ ആ വസൂരി അസാദ്ധ്യമെന്ന നിശ്ചയിക്കണം എന്ന പ്രമാണാന്തരം.

൯൭. മസൂരികാഗ്രരൂപേഷു ലംഘനം വമനം തതഃ । യഷ്ടിമധുകനിംബപടോലംബൃഹതീസ്സിതയാന്വ ച (൯൯) വിരേചനം ത്രിവൃച്ചൂർണ്ണയുക്തയാ വാവിപത്തിനാ । വർജ്ജയേച്ഛീതനീരാണി ജലാദാദ്യ യത്നതഃ.

വസൂരിയുടെ പൂർവ്വരൂപം കണ്ടാൽ ആദ്യമെ ലംഘനംചെയ്തു പിന്നെ ഏരട്ടിമധുരവും വേപ്പിൻതൊലിയുംകൂടെ കഷായം വെച്ച അതുകൊണ്ടു ഛർദ്ദിപ്പിക്കണം. അതിന്നശേഷം ത്രികോല്പക്കൊന്നപ്പൊടി പഞ്ചസാരചേർത്ത സേവിച്ച വയറിളക്കുക. ഇതിന്ന അവിപത്തിപ്പൊടിയായാലും തരക്കേടില്ല. 'മധ്വാഷ്ടത്രിജാതകാംശേരാത്ത്രിവൃന്മലകൈസ്തുല്യൈ । സർവ്വൈസ്സമാ ശർക്കരാ ക്ഷൌദ്രേണ ഗുളികീകൃതാ ; അവിപത്തിരയം യോഗഃ പ്രശസ്തഃ പിത്തരോഗിണാം'=ചുക്ക് മുളക് തിപ്പലി ഏലത്തരി ഇലവങ്ങത്തൊലി പച്ചില മുത്തങ്ങ വിഴാലരി നെല്ലിക്ക ഇവ എല്ലാം കൂടിയേടത്തോളം ത്രികോല്പക്കൊന്ന. ഇവയെല്ലാം കൂട്ടിപ്പൊടിച്ച അത്രയും പഞ്ചസാരയും ചേർത്ത തേനിൽ കുഴച്ച സേവിക്കുക. ഇതാണ് അവിപത്തിയോഗം. വസൂരിക്കു പനി ഇടവിട്ടാൽ ദിനംമാറി കുളിച്ച സുഖപ്പെടുന്നതുവരെ സ്ത്രീസംസർഗ്ഗം രാത്രി ഉറക്കം ഒഴിക്കുക പകലുറങ്ങുക വേഗങ്ങളെ തടുക്കുക ശരീരംകൊണ്ടധ്വാനിക്കുക ക്രോധം ദുഃഖം മഞ്ഞ് വെയിൽ കൊടുങ്കാറ്റ് വാഹനാരോഹണം വഴിനടക്കുക ഉറക്കെ സംസാരിക്കുക പച്ചവെള്ളം പതമാറുക മുതലായ അപഥ്യങ്ങളെ തീരെ വർജ്ജിക്കണം.

൯൮. ജംബീരനീരപരിപീതഗുളം നരാണാമാരംഭകാലസമയേഷു മസൂരികാർത്തിം । സദ്യശ്ശമം നയതി ഗോമയരസാ പ്രഭേതേ ത്ര്യംബകമപ്യലമതീവ രഹസ്യമേതൽ.

ചെറുനാരങ്ങനീരിൽ ശർക്കരയിട്ടുസൂക്ഷിക്കുക. വസൂരിയുടെ ആരംഭത്തിൽ ഇതു സേവിച്ചാൽ അതിന്റെ സകലവിധഉപദ്രവവും ക്ഷണത്തിൽ ശമിക്കും. മുന്തിരിങ്ങ പാലിലരച്ചു രാവിലെ സേവിക്കുന്നതും വളരെ നല്ലതാണു്. ഇതു അത്യന്തം രഹസ്യം.

൩൪. ശാരിബാമധൂകോശീരദ്രാക്ഷാചന്ദനപർപ്പടൈഃ । മസൂരികാപഹഃ ക്വാഥഃ കൗളികന്ദജസംയുതഃ.

നന്നാറിക്കിഴങ്ങു് ഇരട്ടിമധുരം രാമച്ചം കൊടിമുന്തിരി ചന്ദനം പർപ്പടകം ഇവകൊണ്ടുള്ളകഷായം മസൂരിഹരമാകുന്നു. കദളിവാഴക്കിഴങ്ങു തറിച്ചു കഷായംവെച്ചു സേവിക്കുന്നതും കൊള്ളാം.

൩൫. ശുണ്ഠീബലാനിംബപടോലകൈശ്ച മുസ്താധാന്യകൈശ്ച ചാമലകൈസ്സഗുഡൂച്യൈഃ । ശൃതഃ കഷായോ വിനിഹന്തി പാകാന്മസൂരികാമഷ്ടവിധാം മധൂഢഃ.

ചുക്കു് കുറുന്തോട്ടിവേർ വേപ്പിൻതൊലി പടോലവള്ളി കൊട്ടം കൊത്തമ്പാലരി നെല്ലിക്ക ചിറ്റമൃതു ഇവ കഷായം ആറി തേൻ മേമ്പൊടി. എട്ടുവിധം വസൂരിയും ശമിക്കും.

൩൬. ശിഗ്രുപത്രരസേ സജ്ജരസം പിഷ്ട്വാ മസൂരികാം । ഉത്പന്നമാത്രാമാലിമ്പേൽ സാ തദൈവ വിനശ്യതി.

ചെഞ്ചല്യം പൊടിച്ചു മുരിങ്ങയിലനീരിൽ വെളുമ്പി വസൂരി പുറപ്പെട്ടുകണ്ട ഉടനെ മേൽപുരട്ടുക. അതു മാഞ്ഞുപോകും.

൩൭. അംശുപഗന്ധാരസഃ സപല്ലപാരദേന വിമിശ്രിതഃ । ലിപ്തോ മസൂരികാർത്താനാം ഭവേദ്രക്ഷാകരോ നൃണാം.

അമുക്കുരം കഷായംവെച്ചു കുറുക്കി ലേഹപാകമാക്കി അതിൽ സപ്പലം രസംചേൎത്തു വെളുമ്പി മേൽതേക്കുക. വസൂരിക്കാൎക്കു ഇതു വലിയ രക്ഷാകരമാണു്.

൩൮. ഉദുംബരഫലം യഷ്ടീം പിഷ്ട്വാ ച പയസാ പിബേൽ । ബ്രാഹ്മീരസം സിതായുക്തം വിനാശ്യൈവ മസൂരികാ.

അത്തിപ്പഴവും ഇരട്ടിമധുരവുംകൂടെ പാലിലരച്ചു സേവിക്കുക. ബ്രഹ്മിനീരിൽ പഞ്ചസാരചേൎത്തു സേവിക്കുന്നതും വസൂരിക്കു നല്ലതാണു്.

൩൯. ധാത്രീചന്ദനമുസ്താബീജം ഇന്ദ്രഫലം പിബേൽ । തണ്ഡുലോദകസംയുക്തം നോദ്ഭവന്തി മസൂരികാഃ.

നെല്ലിക്ക ചന്ദനം വെള്ളരിക്കാക്കുരു കനികക്കുരുപ്പരിപ്പ് ഇവ അരിക്കാടിയിലരച്ച് സേവിക്കുക. വസൂരി മാത്രമുപോകും.

൩൮. ചന്ദനേന വിപകാഞ്ച ക്ഷീരം ദാഹഹരം പരം ।
സുശീതലേപാസകാർയ്യാ ഹിതാഃ പിത്തനിബർഹണാഃ. (൩വ്വ)
രോചനാ ഹിമതോയേന പിഷ്ടാ ദാഹജ്വരാപഹാ । ഉൽപന്നാ
സ്യ വിസർപ്പോക്തം ദ്വ്യാസർപ്പിഃ പ്രസേചയേൽ.

ചന്ദനമിട്ടുകാച്ചിയ പാൽ സേവിച്ചാൽ ചുട്ടുനീറൽ ശമിക്കും. പിത്തത്തിന്നു നല്ലതും ശീതളങ്ങളുമായ ലേപനങ്ങൾ ധാര മുതലായതും ഹിതമാണ്. ഗോരോചനം പനീരിലരച്ച് മേലാസകലം പുരട്ടിയാൽ ചുട്ടുനീറലും ദേഹദാഹവും ശമിക്കും. വസൂരിയുടെ പുറപ്പാടു നിലച്ചാൽ വിസർപ്പത്തിന്നുപറഞ്ഞ ദ്വ്യാസർപ്പിസ്സുകൊണ്ടു ധാരയിടണം. ഈ പടലത്തിലെ ൩൨-ാം ശ്ലോകം നോക്കുക.

൩൯. കാരസ്കരശിരസ്സംഘർഷം വ്യക്ഷോദോ ശുഭം । സരോചനം ഹിമജലേ ഗുളികാതിപ്രശസ്യതേ.

കാഞ്ഞിരത്തിന്റെ മൊട്ടു പാലിൽ ജലത്തിലരച്ച് ഉണ്ടാക്കിയും ഗോരോചനവുംകൂടെ പനീരിലരച്ച് ഗുളികയാക്കി സേവിക്കുന്നതു വളരെ നല്ലതാണ്.

൪൦. ജാഗ്രൂസുന്ന്തരക്ഷായം സന്ധ്യാ പരിചാരകാഃ ।
അത്ര പർയ്യുഷിതം ധാന്യസലിലം സേചനേ ഹിതം. (൪൧)
പീതരോഹിണികായുക്തം പ്രാതസ്സായഞ്ച നിത്യശഃ । പലാണ്ഡു
കന്ദസംരസം ബിന്ദുശഃ സേചയേൽ സുധീഃ.

വസൂരിദീനാക്കുന്നവർ രോഗിയുടെ കണ്ണിനെക്കുറിച്ച് വളരെ മനസ്സിരുത്തണം. കൊത്തമ്പാലരി ചതച്ചിട്ട് വെച്ച വെള്ളംകൊണ്ടു രണ്ടുനേരവും കണ്ണിൽ ധാരയിടണം. അതിൽ പീതരോഹണി അരച്ചുചേർക്കുന്നതു നല്ലതാണ്. ചുകന്ന ഉള്ളിയുടെ നീർ തുള്ളിതുള്ളിയായി കണ്ണിൽ കറിക്കുന്നതും നന്ന്.

൪൧. വീജയേന്നിംബപത്രേണ മക്ഷികാദിനിവൃത്തയേ ।
വികിരേത്തദ്ഗൃഹേ സൂക്ഷ്മം ധൂപേനാസു ക്രിമിവാരണം.

ഈച്ച മുതലായതു വരാതിരിപ്പാൻ വേപ്പിലകൊണ്ടു വീശ

ണം. വേപ്പില പൊടിച്ച പൊടി വ്രണങ്ങളിൽ വിതറണം. എന്നാൽ ക്രിമിയുണ്ടാകയില്ല.

൰൩. ക്ഷീരിത്വക്കലിലേ തൈലം സിദ്ധം സംഗ്രാഹകല്ക്കവൽ । ഘൃതം വാത്ര്യജ്യ ച സ്നായാദ്ദിംശാത്തർദ്ദിവസാൽ പരം.

നാല്പാമരത്തൊലി കഷായത്തിൽ അവയുടെ ഇലവുതന്നെ കല്ക്കനായി എണ്ണയോ നെയ്യോ കാച്ചിത്തേച്ച് ഇരുപതുദിവസത്തിന്നു ശേഷം കുളിക്കുക. പച്ചകറന്തലമിതം വെളിച്ചെണ്ണയുംകൂട്ടി കാച്ചിത്തേച്ചു കുളിക്കുന്ന പതിവും കാണ്മാനുണ്ട്.

൰൪. പ്രാതഃ സ്നാനാദിനാഗാരാന്മുഞ്ചേയുർഗൃഹവാസിനഃ । അഭിഷിച്യാംബുഭിഃ ശീതൈരനലിപ്യ ഹിമേന ച.

കുളിക്കുന്ന ദിവസം പുലച്ചെ ആ ഗൃഹത്തിലുള്ളവരെല്ലാം അവിടെനിന്നു വാങ്ങിപ്പോകണം. അവർതണുത്തവെള്ളത്തിൽ കുളിക്കുകയും ഏലാസകലം ചന്ദനം മുതലായ ശീതദ്രവ്യങ്ങൾ അരച്ചുതേക്കുകയും വേണം.

൰൫. പ്രണമ്യ രക്ഷ രക്ഷേതി പ്രാർത്ഥനീയോ മഹേശ്വരഃ । 'ഘണ്ടാകർണ്ണ വിരൂപാക്ഷ സർവ്വവ്യാധിനിബർഹണ. (൰൬). സ്ഫോടകാനാം ഭയം പ്രാപ്ത രക്ഷ രക്ഷ മഹാബല' । ഇമം മന്ത്രം ജപന്മർത്ത്യഃ സ്ഫോടേഭ്യഃ പരിമുച്യതേ.

മഹേശ്വരനെ നമസ്കരിച്ചു രക്ഷിക്കണേ എന്നു വീണ്ടും വീണ്ടും പ്രാർത്ഥിക്കുകയും ഘണ്ടാകർണ്ണേത്യാദിമന്ത്രം ഉരുക്കഴിക്കുകയും വേണം. ഈ മന്ത്രജപംകൊണ്ടു വസൂരിദീനത്തിന്നു നിവൃത്തി കിട്ടും. ഘണ്ടാകർണ്ണബലി ഘണ്ടാകർണ്ണമന്ത്രം മുതലായവയെ മാന്ത്രികഗ്രന്ഥങ്ങളിൽനിന്നറിഞ്ഞുകൊള്ളേണ്ടതാകുന്നു.

൰൭. വിശ്വനാഥധൃതപുണ്യഭസ്മനാ ഗാത്രമാശു പരിപാലയേന്നരഃ । ശീതപിത്തശമനായ ചന്ദനം ഛിന്നരോഹരസചേഷിതം തഥാ.

ദേവങ്കൽ ചാർത്തിയ ഭസ്മംകൊണ്ടു കുട്ടികളുടെ ശരീരരക്ഷ ചെയ്യുകയും പ്രസാദചന്ദനം ചിററമൃത് ഇടിച്ചുപിഴിഞ്ഞ നീരിൽ ചാലിച്ചു മേൽതേക്കുകയും ചെയ്ക.

൰൮. തൈലം ദാരുരജസ്സർജ്ജയഷ്ടീചാരാവചൂർണ്ണിതം । ശീതപിത്തജ്വരാരാജികല്ലം ചാത്ര്യംഗലേപനം.

ദേവതാരം കൊട്ടം ചെഞ്ചല്യം എരട്ടിമധുരം പാടക്കിഴങ്ങു ഇവ എണ്ണയിൽ പൊടിച്ചിട്ടു മേൽതേക്കുന്നതു നല്ലതാണ്. ചിററമൃതും താമരവേരും അരച്ചു മേൽതേക്കുകയൊ ഇവരണ്ടും അരച്ചുകലക്കി എണ്ണകാച്ചി തേക്കുകയൊ ചെയ്യുന്നതും നല്ലതാകുന്നു.

൬൯. ഉശീരം ബഹുശോ പിബേന്നാശ്യേൽ സോഷ്ണമസൂരികാ । ചന്ദനം ച തഥാ ദാഹം ശമയേന്മന്ദമാരുതഃ.

വിയർപ്പും ചുട്ടുനീറലും അധികമുണ്ടെങ്കിൽ രാമച്ചമോ ചന്ദനമോ അരച്ചു മേൽതേക്കുകയും ഇളംവായു ഏല്ക്കുകയും ചെയ്യാൽ ഈ വക ഉപദ്രവം ശമിക്കും. സർവ്വരോഗചികിത്സാരത്നത്തിൽ വസൂരിയെക്കുറിച്ചെഴുതിയതു മിക്കതും ഈ വൈദ്യമനോരമയിലെ ശ്ലോകങ്ങൾ തന്നെയാണ്. അതിനുപുറമെ അതിൽ ചില ഭാഷാനിദാനങ്ങളും ചികിത്സകളും എഴുതിക്കാണുന്നുണ്ട്. അവയെക്കൂടെ താഴെ വിവരിക്കുന്നതു പ്രകൃതാനുഗുണ്യയുക്തമെന്നു വിചാരിക്കുന്നു:—

"ത്രിദോഷരോഗഭേദങ്ങൾ രക്തവും വിഷമെന്നിവ ഒന്നൊന്നായിട്ടു വന്നീടും പലതായി മസൂരികാ. (൧) അതിനുമ്പിലുണ്ടാകും പനിയും വാവരൾച്ചയും । മേൽനോവും കഴലും സന്ധുതളരും തലനോകയും. (൨) കോൾമയിർക്കൊൾകയരുചി മൂക്കുവാലുകയും ചുമ । കണ്ണിനും ദണ്ഡമാം പിന്നെ മെല്ലെ മെല്ലെപ്പുറപ്പെടും. (൩) ഉഷ്ണം വിയർപ്പും നോവു മതിസാരഞ്ച ദാഹവും । എക്കിളും കാസമരുചി മോഹവും കൂടിയുള്ളത്. (൪) പുറത്തുകാണാൻ കാഴ്ച മക്കത്തോട്ടു മുഖങ്ങളും । അങ്ങിനെയുള്ളതൊട്ടേറെക്കാലം ചെല്ലുന്നതാണുതും (൫) ഉടനെതന്നെയും പിന്നെക്കാലം ചെന്നിട്ടുമിങ്ങിനെ । ഉണ്ടാം രണ്ടുപ്രകാരത്തിൽ പുഴപ്പിടകലർന്നതിൽ. (൬) നോവുണ്ടാം കരിവാളിക്കുമേറും വാതത്തിലേതിന് । ഉഷ്ണമേറീട്ടു ചെമതായ് കടുകിൻ മണിപോലെയും. (൭) ഉണ്ടായാലുടനെ തന്നെ പഴുക്കുന്നതു പിത്തജം । കറുത്തു മഞ്ഞളിച്ചിട്ട് കാലം ചെന്നു പഴുപ്പത്. (൮) കഫംകൊണ്ടു ഭവിക്കുന്ന മസൂരിക്കുള്ള ലക്ഷണം । ദോഷങ്ങൾ രണ്ടും കൂടുമ്പോൾ രണ്ടിന്റെ ലക്ഷണങ്ങളും. (൯) മൂന്നും കൂടി വരുന്നേരം മൂന്നിന്റെ ലക്ഷണങ്ങളും । സൂക്ഷിക്കുമ്പോൾ ധരിച്ചീടാം ജാതിഭേദങ്ങളൊ

ളിൽ വസൂരിമാല എന്നൊരു ദേവിയെക്കുറിച്ചു പറയാറുണ്ടല്ലോ. എന്നാൽ ഔത്തരാഹന്മാർ ശീതളാദേവി എന്നാണു് പേർ പറഞ്ഞുവരുന്നത്. ശീതളാഷ്ടകം മസൂരികാനിവൃത്തിക്കു സിദ്ധമായിട്ടുള്ളതാണു്. അതിനാൽ അതിനെക്കുറിച്ചു് അല്പം ചിലതു കൂടെ താഴെ വിവരിക്കാം:—

അഥ ശീതളാഷ്ടകം—അസ്യ ശ്രീശീതളാസ്തോത്രസ്യ മഹാദേവഋഷിഃ । അനുഷ്ടുപ് ഛന്ദഃ । ശീതളാ ദേവതാ ലക്ഷ്മീർബീജം । ഭവാനീ ശക്തിഃ । സർവവിസ്ഫോടകനിവൃത്തയേ ജപേ വിനിയോഗഃ । ഈശ്വര ഉവാച—വന്ദേഹം ശീതളാംദേവീം രാസഭസ്ഥാം ദിഗംബരാം । മാർജ്ജനീകലശോപേതാം ശൂർപ്പാലംകൃതമസ്തകാം (൧) വന്ദേഹം ശീതളാം ദേവീം സർവരോഗഭയാപഹാം । യാമാസാദ്യ നിവർത്തേത വിസ്ഫോടകഭയം മഹത് (൨) ശീതളേ ശീതളേ ചേതി യോ ബ്രൂയാദ്ദാഹപീഡിതഃ । വിസ്ഫോടകഭയം ഘോരം ക്ഷിപ്രം തസ്യ പ്രണശ്യതി (൩) യസ്ത്വാമുദകമദ്ധ്യേ തു ധ്യാത്വാ പൂജയതേ നരഃ । വിസ്ഫോടകഭയം ഘോരം ഗൃഹേ തസ്യ ന ജായതേ (൪) ശീതളേ ജ്വരദഗ്ദ്ധസ്യ പൂതിഗന്ധയുതസ്യ ച । പ്രണഷ്ടചക്ഷുഷഃ പുംസസ്ത്വാമാഹുർജ്ജീവനൌഷധം (൫) ശീതളേ തനുജാൻ രോഗാൻ നൃണാം ഹരസി ദുസ്ത്യജാൻ । വിസ്ഫോടകവിദീർണ്ണാനാം ത്വമേകാമൃതവർഷിണീ (൬) ഗളഗണ്ഡഗ്രഹാ രോഗാ യേ ചാന്യേ ദാരുണാ നൃണാം । ത്വദനുദ്ധ്യാനമാത്രേണ ശീതളേ യാന്തി സംക്ഷയം (൭) ന മന്ത്രോ നൌഷധം തസ്യ പാപരോഗസ്യ വിദ്യതേ । ത്വാമേകാം ശീതളേ ധാത്രീം നാന്യാം പശ്യാമി ദേവതാം (൮) മൃണാളതന്തുസദൃശീം നാഭിഹൃന്മദ്ധ്യസംസ്ഥിതാം । യസ്ത്വാം സഞ്ചിന്തയേദ്ദേവി തസ്യ മൃത്യുർന്ന ജായതേ (൯) അഷ്ടകം ശീതളാദേവ്യാ യോ നരഃ പ്രപഠേത്സദാ । വിസ്ഫോടകഭയം ഘോരം ഗൃഹേ തസ്യ ന ജായതേ (൰) ശ്രോതവ്യം പഠിതവ്യഞ്ച ശ്രദ്ധാഭക്തിസമന്വിതൈഃ । ഉപസർഗ്ഗവിനാശായ പരം സ്വസ്ത്യയനം മഹത് (൰൧) ശീതളേ ത്വം ജഗന്മാതാ ശീതളേ ത്വം ജഗൽപിതാ । ശീതളേ ത്വം ജഗദ്ധാത്രീ ശീതളായൈ നമോനമഃ (൰൨) രാസഭോ ഗർദ്ദഭശ്ചൈവ ഖരോ വൈശാഖനന്ദനഃ । ശീതളാവാഹനശ്ചൈവ ദൂർവാകന്ദ

നികൃന്തനാഃ (൧൩) ഏതാനി പരനാമാനി ശീതലായാ ഉ യഃ പഠേൽ തസ്യ ഗേഹേ ശിശൂനാം ച ശീതലാരുങ് ന ജായതേ (൧൪) ശീതലാഷ്ടകമേവേദം ന ദേയം യസ്യകസ്യചിൽ । ദാതവ്യഞ്ച സദാ തസ്മൈ ശ്രദ്ധാഭക്തിയുതായ വൈ (൧൫) ഇതി ശ്രീസ്കാന്ദേ പുരാണേ ശീതലാഷ്ടകസ്തോത്രം സംപൂൎണ്ണം.

ഇങ്ങിനെ ഈശ്വരവിഷയമായി പലതും ചെയ്യേണ്ടതുണ്ട്. അതിലൊന്നും ശ്രദ്ധയും ഭക്തിയുമില്ലാതായിത്തീൎന്നു. പണ്ടുകാലങ്ങളിൽ രോഗത്തെക്കുറിച്ചു വളരെ ഭയവും അകൽച്ചയുമുണ്ടായിരുന്നു. അതുനിമിത്തം ജനങ്ങൾ രോഗിയെ ദൂരപ്പെടുത്തുവാനിടവരുന്നതിനാൽ വിഷബീജം സംക്രമിക്കുന്നതിന്നു വളരെ എളുപ്പമുണ്ടായിരുന്നില്ല. എന്നാൽ ഇക്കാലത്തെ ജനങ്ങൾക്ക് ഒന്നിനേയും ഭയമില്ല, വൈഷമ്യവുമില്ല. അതുനിമിത്തം യാതൊരു വ്യവസ്ഥയുമില്ലാതെ നേരവും നിലയും നോക്കാതെ രോഗിയുടെ അടുത്ത സ്ഥലങ്ങളിൽ സഞ്ചരിച്ചു വരികയും അടുത്തു പെരുമാറുകയും ചെയ്യുന്നതു നിമിത്തം വസൂരി പകരുവാൻ അധികം എളുപ്പമുണ്ടായിത്തീരുന്നു. ഈ രോഗത്തിൽ ചികിത്സയേ ഇല്ലെന്നാണ് അന്ധവിശ്വാസം. അതിനാൽ അറിവുള്ള വൈദ്യൻ പറഞ്ഞാലും വിശ്വസിക്കയോ ചികിത്സിക്കുകയോ ചെയ്യുകയില്ല. പകൎച്ചവ്യാധികൾക്കെല്ലാംതന്നെ ശുചീകരണം അത്യന്താപേക്ഷിതമാകുന്നു എന്നതു സൎവ്വസമ്മതമാണ്. എങ്കിലും വസൂരിയെ സംബന്ധിച്ചേടത്തോളം അതു വളരെ മോശമായിട്ടാണ് കാണപ്പെടുന്നത്. വിരിച്ച ശീലകളും മാറും തിരുമ്പി ഉണക്കുകയോ അലക്കുകയോ പാടില്ലത്രേ. അകങ്ങളും മിററവും അടിച്ചു വാരിത്തളിയും പാടില്ല. എല്ലാംകൂടി രണ്ടുനാലു ദിവസം കഴിയുമ്പോഴാണ് ആസകലം ദുൎഗ്ഗന്ധമയമായിത്തീരുന്നത്. സ്വതേതന്നെ രോഗം അതിവിസ്രമായിട്ടുള്ളതാണ്. അതോടുകൂടെ ഈ വക മാലിന്യവും ചേൎന്നു ആസകലം പരക്കുന്നതിൽ എന്താണ് അത്ഭുതപ്പെടുവാനുള്ളത്. വസൂരി കീറിവെക്കുന്നതു വളരെ നല്ലതാണെന്നു പാശ്ചാത്യപണ്ഡിതന്മാർ തീൎച്ചപ്പെടുത്തുകയും അതോടുകൂടെ പരിഷ്കൃതരാജ്യഭരണമുള്ള നാടുകളിലെല്ലാം ഗോവസൂരിപ്രയോഗം നി

ച്ചുസ്ഥമാക്കുകയും ചെയ്തുതുടങ്ങീട്ടുണ്ടല്ലൊ. എന്റെ അനുഭവത്തിൽ ഇതു വളരെ സാരമായൊരു സന്താപം തന്നെയാണെന്നാകുന്നു. ഇയ്യിടയിൽ എന്റെ വസതിക്കടുത്തു വളരെ ഗൃഹങ്ങളിൽ ഈ രോഗം വന്നുബാധിച്ച് അനവധിപേരെ കഷ്ടപ്പെടുത്തുകയും സംഖ്യാതീതമായ ജനം ഒരു കൊല്ലത്തിന്നിടയിൽ കാലഗതിയെ പ്രാപിക്കുകയും ചെയ്തിട്ടുണ്ട്. ഞാൻ ഇതിന്റെ വസൂരി കീറിവെച്ചിട്ടുള്ള ചിലർക്കു പനിച്ചു പുറപ്പെട്ടു എങ്കിലും അത്രശിക്കളും പൊട്ടച്ചുപോകയാണുണ്ടായത്. ദുർല്ലഭം ചിലർക്കു പത്തു പന്ത്രണ്ടു ദിവസം മൂപ്പുചെന്നു കുളിപ്പാനിടവന്നിട്ടും ഉണ്ട്. ഈ വകക്കാരിൽ ആരുടെം മരിച്ചതായി എനിക്കറിവു കിട്ടീട്ടില്ല. ഈ സന്താപം മനസ്സിലാക്കി നാട്ടുകാരെ ഭയങ്കരരോഗത്തിൽനിന്നു രക്ഷിക്കേണ്ടതിന്നു ശ്രമിച്ചുനോക്കി എങ്കിലും ഈ രാജ്യത്തെ വാക്സിനേട്ടർമാരെ നോക്കിക്കാണ്മാൻ ലഭിക്കിട്ടാത്തതുകൊണ്ടും ജനങ്ങൾക്ക് ഇക്കാര്യത്തിൽ ശ്രദ്ധയും വിശ്വാസവും തീരെ ഇല്ലായ്കയാലും ആ പ്രയത്നം നിഷ്ഫലമായിത്തന്നെ കലാശിച്ചു. ഇനിയും ഞാനുപദേശിക്കുന്നത്, ഈശ്വരവിഷയമായ ഭജനസേവാദികളും ആയുർവൈദ്യന്മാർക്കുള്ള ചികിത്സകളും രോഗനിവൃത്തിയോഗം ശുചീകരണം മുതലായ മുൻകരുതലുകളും ചെയ്തുകൊണ്ടിരുന്നാൽ നോം ഇത്രയും വലയേണ്ടിവരികയില്ലെന്നുതന്നെയാണ്. ഈ വ്യാഖ്യാനമെഴുതുന്നതു വസൂരിയുടെ ആക്രമണം അധികമുള്ള കാലത്തായതുകൊണ്ടു കഴിയുന്നതും ഗ്രന്ഥങ്ങൾ പരിശോധിച്ചും മനസ്സിലാക്കിയും എഴുതിയ വ്യാഖ്യാനത്തിന്റെ വിസ്തരത്തെ ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു.

൩൦ മസൂരികാഗ്രന്ഥപാന്ഥാഃ ക്ഷുദ്രാഃ കാശ്ചിന്മസൂരികാഃ । സികതാഭാ മസൂരാഭാ ബഹുരൂപാ ഭവന്തി താഃ. (മൂ) ആരംഭ എവ ജലപൂർണ്ണതയാ ഭവന്തി താശ്ച ത്രികസ്യ പരിതഃ പ്രഥമം തതശ്ച । സർവ്വാംഗാന്യസ്ഥിനിമേവ പരന്ത്വപൂഷാം സംരംഭവാസരമതഃ പ്രശമം വ്രജന്തി. (ചെ) മിഥ്യാഹാരവിഹാരൈരസ്യാം ജനയന്തി ഭരോൽബണാൻ । പൂയരക്താതിസാരാദീംസ്തതഃ കശ്ചിദ്വിമുച്യതേ (നെ) ഉപാചരേത്തതസ്തസ്യ പൂർവ്വോക്തൈർവിധിഭിർഭിഷക് । യന്ത്രണാം മാസപര്യന്തം വിദധീത യഥാവിധി.

൧൯. വിസ്ഫോടാ നാമ സൎവ്വാംഗേ ജായന്തേ പിത്തകോപതഃ । വ്രണീഭവന്തി തേ പശ്ചാത്തൃഷ്ണാദാഹജ്വരാന്വിതാഃ.

പിത്തകോപംനിമിത്തം ശരീരമാസകലം പൊളകന്നുണ്ടായി പിന്നിട് അവ പൊട്ടി വട്ടപ്പുണ്ണുകളായിത്തീരുന്നു. ചുട്ടുനീറൽ പനി മുതലായ ഉപദ്രവങ്ങളും കാണാം.

൨൦. നിംബാമൃതാബ്ദധാന്യാകയഷ്ടിനിംബപടോലകൈഃ । വാശാവാസാപടോലൈശ്ച കഷായഃ സ്ഫോടമപോഹതി.

വേപ്പിൻതൊലി ചിററമൃത് മുത്തങ്ങ കൊത്തമ്പാലരി കൊടുത്തൂവവേർ കിരിയാത്ത പൎപ്പടകം ആടലോടകവേർ ത്രിഫല പടോലപത്രി ഇവകൊണ്ടുള്ള കഷായം വിസ്ഫോടത്തെ ശമിപ്പിക്കും. വിസൎപ്പത്തിന്നു പറഞ്ഞിരിക്കുന്ന പറഞ്ഞ ചികിത്സകളെല്ലാം ഇതിന്നും കൊള്ളാം. തിക്തകം നെയ്യ് സേവിക്കുന്നതു വിശേഷം.

൨൧. ശാരിബാ ചന്ദനം ലോദ്ധ്രമുശീരം പത്മകേസരം । മധുകം ക്ഷീരിവൃക്ഷത്വംശംഖകരഞ്ജോഷകേഞ്ജാദി ച (ൻ) ക്ഷീരേണ പിഷ്ട്വാ സഘൃതം പ്രദിഹ്യാൻ സ്ഫോടശാന്തയേ । തൈരേവ ച പചേത്തൈലമഭ്യംഗായ ഭിഷഗ്വരഃ.

നന്നാറിക്കിഴങ്ങ് ചന്ദനം പാച്ചോററിത്തൊലി രാമച്ചം താമരയല്ലി എരട്ടിമധുരം നാല്പാമരമൊട്ട് ആമ്പൽക്കിഴങ്ങ് നൈതൽക്കിഴങ്ങ് ചെങ്ങഴിനീർക്കിഴങ്ങ് താമരക്കിഴങ്ങ് ഇവ പാലിലരച്ചു മേൽതേക്കുക. ഈവക മരുന്നുകളെക്കൊണ്ടുതന്നെ മരവട്ടിയെണ്ണ കാച്ചി മേൽതേക്കുക. വിസ്ഫോടം ശമിക്കും.

൨൨. പരിപാകം വിധിത്സാം തു ഭസ്മനാ പരിചൂൎണ്ണയേൽ । ശയ്യായാമേവ വികിരേദ്ദശധാ ചാരണ്യഗോമയം.

പൊളകൻ പാകംവന്നാൽ അതു പൊട്ടിച്ച് അതിൽ ഭസ്മം പുരട്ടുക. കാട്ടുപൈക്കളുടെ ചാണകം ചുട്ട ഭസ്മം കിടക്കുന്ന കിടക്കയിൽ വിതറുന്നതും നന്ന്.

൨൩. അരുഷ്കരപ്രഭൃതയസ്സന്ത്യന്യാ വിഷദ്രുമാഃ । തേഷാം സമ്പൎക്കതോ ദാഹകണ്ഡൂശോഫജ്വരാദയഃ (വ്യാ.) ഭവന്തി തേഷു ഹിതം വിഷഘ്നം സൎവ്വമൌഷധം । വിശേഷതോരുഷ്കരജേ വ്രീതദല ഭസ്മനാ (വ്യാ.) ലേപനസ്യ തഥാ തിലപിഷ്ട്യാ വാ

ഹിതഃ പരം। നമോസ്തു തേ ഭൂതനാഥ വിദിതകസമാശ്രയ (വൃക്ഷ) നാന്യം താപദായം പശ്യ രക്ഷ മാം ശരണാഗതം। ഇതി മന്ത്രം ജപൻനിത്യം ഗന്ധപുഷ്പാക്ഷതാദിഭിഃ (വൃക്ഷ) കപിദ്രുമം പൂജയിത്വാ ബാഢമാലിംഗ്യ ചോരസാ। മുച്യതേ ഭല്ലാതമഹീരുഹജാൽ സങ്കടന്നരഃ.

ചേർമരം മുതലായി അനേകം വിഷവൃക്ഷങ്ങളുണ്ട്. അവയുടെ സമ്പർക്കംനിമിത്തം ചുട്ടനീറൽ ചൊറി ശോഫം പനി മുതലായ അനേകം ഉപദ്രവങ്ങളുണ്ടായിത്തീരുന്നു. ഇവിടെ വിഷത്തിനുള്ള ചികിത്സയാണ് ചെയ്യേണ്ടത്. വിശേഷിച്ചും ചേരിൻപകയ്ക്ക് താന്നിയുടെ ഇല ചുട്ട ഭസ്മം മേൽ പൂശുകയും താന്നിത്തൊലി മോരിൽ അരച്ചു തേക്കുകയും ചെയ്യുന്നതു നല്ലതാണ്. താന്നിക്കു ഭൂതാവാസം ഉണ്ടെന്നാണ് പറയുന്നത്. അതിന്മേൽ അധിവസിക്കുന്ന ഭൂതം ചേരിൻപക മാറ്റുവാൻ പ്രത്യേകശക്തിയുള്ളതാണ്. അതിനാൽ ഈ ഉപദ്രവമുള്ളവൻ കാലത്തെഴുന്നീറ്റു ശുചിയായി നിത്യകർമ്മാനുഷ്ഠാനം ചെയ്തു താന്നിമരത്തിന്റെ കടയ്ക്കൽ ചെന്ന് —'നമോസ്തുതേ.........'ഇത്യാദിയായ മന്ത്രം ചൊല്ലി ജലഗന്ധപുഷ്പാക്ഷതാദികളെക്കൊണ്ട് ആ ഭൂതത്തെ ഉദ്ദേശിച്ചു താന്നിമരത്തെ പൂജിച്ചു നമസ്കരിച്ച് മരത്തെ ആലിംഗനം ചെയ്തു പോരിക. എന്നാൽ അല്പദിവസംകൊണ്ടു ചേരിൻപക മാറി സുഖപ്പെടും. ഇവിടെ കുളി കേവലം വർജ്ജ്യമാണ്. മെഴുക്കു തേക്കുന്നതും നന്നല്ല. ഈ രോഗത്തിന്റെ ആരംഭത്തിൽ കണ്ടാൽ വസൂരിയാണെന്നു തോന്നിപ്പോകും. ഉപദ്രവങ്ങൾക്കും അന്യോന്യസാദൃശ്യമുണ്ട്. അതാണ് ചേരിൻപകയെ ഈ പടലത്തിൽ ചേർത്തത്. 'ഏകാ വിഷദ്രുപുഷ്പാണാം ഗന്ധൈരാഗന്തുരീരിതാ' എന്നു പറഞ്ഞതും ഈ വക രോഗങ്ങളെക്കുറിച്ചുതന്നെ ആയിരിക്കണം.

ഇതി വൈദ്യമനോരമായാം

ഏകാദശഃ പടലഃ.

## അഥ ദ്വാദശഃ പടലഃ.

### കുഷ്ഠശ്വിത്രക്രിമിരോഗാധികാരഃ.

൧. പ്രഥമം കൃതസംശുദ്ധേർമുക്തരക്തസ്യ കുഷ്ഠിനഃ । അന്തർബ്ബഹിസ്സംപ്രയുക്തം ഭൈഷജ്യം സഫലം ഭവേൽ.

കുഷ്ഠരോഗമുള്ളവന്ന് ഒന്നാമതായി വമനവിരേചനാദികളെക്കൊണ്ട ശുദ്ധിവരുത്തുകയും പിന്നീട്ട രക്തമോക്ഷണം ചെയ്കയും വേണം. ഇതു രണ്ടും യഥാവിധി ചെയ്തതിന്റെ ശേഷം അകത്തും പുറത്തും (പാനലേപനാദിരൂപമായി) പ്രയോഗിക്കപ്പെടുന്ന ഔഷധം മാത്രമേ സഫലമായി വരികയുള്ളൂ.

൨. ഗുഡേന രാജദ്രുമശോധിതേന ലിഹൻ സുസൂക്ഷ്മാണി രജാംസി കുഷ്ഠീ । രാജദ്രുമത്വങ്മുസലീന്ദ്രലേഖാപഥ്യാനിശാനാമപരേദ്യുതുല്യഃ.

കുഷ്ഠരോഗനിമിത്തം കൃഷ്ണപക്ഷചന്ദ്രനെപ്പോലെ നിത്യം നിത്യം ക്ഷയിച്ചുകൊണ്ടിരിക്കുന്നവൻ കൊന്നവേരിന്മേൽത്തൊലി കഷായത്തിൽ ശർക്കര കലക്കി കുറുക്കി ലേഹപാകമാകുമ്പോൾ, കൊന്നവേരിന്മേൽത്തൊലി വിലപ്പനക്കിഴങ്ങ് ഇവ രണ്ടും അരച്ചുണക്കിയത് കാർപ്പോകിലരി കടുക്ക ഇവ പൊടിച്ചു പൊടിയിട്ടിളക്കി വാങ്ങി സൂക്ഷിക്കുക. ഈ ലേഹം ശീലിച്ചുകൊണ്ടാൽ വെളുത്തപക്ഷത്തിലെ ചന്ദ്രനെപ്പോലെ പുഷ്ടിവെച്ചു സുഭഗശരീരനായിത്തീരും.

൩. നീലീദരീച്ച്യോഃ സ്വരസസ്യ കംസേ പലാഷ്ടകല്ലാതകകല്കസിദ്ധം । പ്രസ്ഥം തിലതൈലമുഗ്രേകുഷ്ഠം വിപാദികാമപ്യതിദാരുണേദം.

അമരിയില കരുവിലകൾ ഇവ ഇടിച്ചുപിഴിഞ്ഞെടുത്ത നീരിടങ്ങഴി ൧ അതിൽ എട്ടുപലം ചേർക്കുരു കല്ക്കമായി ഒരിടങ്ങഴി എണ്ണ കാച്ചി സേവിക്കുകയും തേയ്ക്കുകയും ചെയ്ക. എല്ലാതരം കുഷ്ഠവും, കഠിനമായും ചിരന്തനമായുമുള്ള കാൽവിള്ളലും ശമിക്കും.

൪. നീലീമൂലത്വഗസിതസ്വരസേനാജസർപ്പിർണീമൂലകല്കം ശാന്ത ക്ഷീരോഷ്ണ നവച്ചൂർണനിശാസിന്ധൂദ്വർത്തിത്വച്ചൂർണ്ണം । ഏതെണ്ണ

വൈശ്വർദ്ദവിഗ്രന്ഥിതതിലൈഃ ക്ഷിപ്രമാർദ്ദപ്രയോഗം ലേപാൽ കു-
ഷ്ഠം പ്രബലമപി വാ സപ്തരാത്രൈർന്നിഹന്യാൽ.

അമരിവേരിന്മേൽതൊലി കറുത്തപൂവുള്ള ഉമ്മത്ത് നാഗ-
താളിവേരിന്മേൽ തൊലി എരുക്കിൻപാൽ കുരുമുളക് വെളു-
ള്ളി മഞ്ഞൾ ഇന്തുപ്പ് മരമഞ്ഞൾത്തൊലി ഇവ എല്ലാംകൂടിയതി-
ലിരട്ടി എള്ള്. എല്ലാംകൂടി അരച്ച മേൽതേച്ച് തലോടുക. എഴു
ദിവസംകൊണ്ടു കുഷ്ഠം ശമിക്കും.

൬. തിലഭല്ലാതകഫലപത്ഥ്യാചൂർണ്ണഗുളമിശ്രിതം ജയേൽ കു-
ഷ്ഠം ചൂർണ്ണം ശശിലേഖായാഃ സകൃഷ്ണതിലാബ്ദമുപയുക്തം.

എള്ള് ചേർക്കുരു കടുക്കാപ്പൊടി ശർക്കര കാർകോകിലരിപ്പൊ-
ടി കാരെള്ള് ഇതെല്ലാംകൂടി ലേഹമാക്കി ഉപയോഗിക്കുക. കുഷ്ഠം
ശമിക്കും.

൭. സ്നുക്ഹീരരവിപൂതികകേശശമ്യാകഭിന്നശപല്ലവൈർവ്വഞ്ജ-
തി । ഉദ്വർത്തനമഷ്ടാദശ കുഷ്ഠാൻ ഗോമൂത്രസമ്പിഷ്ടൈഃ.

കള്ളിയില പിച്ചകത്തില ആവിമരത്തൊലി കൊന്നത്തൂമ്പ്
എരിക്കിൻതൂമ്പ് ഇവ ഗോമൂത്രത്തിലരച്ച മേൽതേച്ച് തിരുമ്മുക.
പതിനെട്ടുവിധം കുഷ്ഠവും ശമിക്കും.

൮. ജലശൈവാലമന്ദായ കണ്ഡൂക്ലേദാന്വിതേ തനൌ । പ-
രിഷേച്യ ജലം സിദ്ധോത്തരസ്യ പരമൌഷധം.

കുഷ്ഠംനിമിത്തം മേൽ ചൊറിയും ചീച്ചലുമുണ്ടെങ്കിൽ കൊ-
ത്തച്ചണ്ടി ഇടിച്ചുപിഴിഞ്ഞ നീരുകൊണ്ടു മേൽ ധാരയിടുക. ഇതു
പരമൌഷധമാണ്.

൯. നീലീമൂലതഗരതിലകമരിചൈസ്ത്രിദ്വ്യേകഭാഗികൈഃ ക-
ല്ക്ലേപഃ । ഗോമൂത്രേണ സ്വപിഷ്ടൈഃ കണ്ഡൂയുക്തം ജയേൽകുഷ്ഠം.

അമരിവേരിന്മേൽതൊലി മൂന്നുഭാഗം. മയിലെള്ള് രണ്ടുഭാ-
ഗം. കുരുമുളക് ഒരുഭാഗം. ഇവ എല്ലാംകൂടി ഗോമൂത്രത്തിലരച്ച
മേൽ തേക്കുക. ചൊറിച്ചിലുള്ള കുഷ്ഠം മാറും.

൰. സപ്തച്ഛദം സമരിചം തിലതൈലദുഷ്ടം യോ ലേ-
പയേന്നുദിദിനം ജലമസ്പൃശൻ സഃ । കണ്ഡൂതികുഷ്ഠകിടിഭാൻ ചിര-
രൂഢമൂലാൻ ജിത്വാ സുഖീ ഭവതി കാമസമാനകാന്തിഃ.

പാമ്പഴിച്ച വളയും കുരുമുളകുംകൂടെ എള്ളെണ്ണയിൽ വറുത്തു

വറുകഴമ്പാക്കി ഏഴുദിവസം മേൽതേക്കുക. അന്നു വെള്ളം തൊട്ടുപോകരുത്. വളരെക്കാലമായാരംഭിച്ച മുട്ടുറച്ചുളും ചൊറിമുതലായ ഉപദ്രവങ്ങളോടുകൂടിയതുമായ കുഷ്ഠം ശമിക്കും.

൧൦. കൃഷ്ണാരിമേദപൂലാസപത്ഥ്യാരഗ്വധമേഹഹാ വൈദ്യരാ വത്സവരാവ്യോഷൈസ്സിദ്ധം കുഷ്ഠഹൃദ് വസാ.

പിണ്ണാറി പൂലാസം കടുക്ക കൊന്നാവേരിന്മേൽതൊലി മഞ്ഞൾ ചെറുനാരങ്ങനീർ ത്രിഫല ചുക്കു മുളകു തിപ്പലി ഇവകൊണ്ടു കാച്ചിയ വസ കുഷ്ഠഹരമാകുന്നു.

൧൧. വാതസ്യ ഛലീസപ്തരസോ വിപാകം ധൂമാലകമ്പില്ലകമനശിലാഃ । സുഗന്ധകാശപല്ലവിലാകരഞ്ജൈശ്ചധൂകതൈലം വിനിഹന്തി കുഷ്ഠം.

വാതക്കൊല്ലിയില ഇടിച്ചുപിഴിഞ്ഞ നീരിൽ നാന്മുകപ്പുല്ലു അരിതാലം കമ്പിപ്പാലവേരിന്മേൽതൊലി ചെക്കുരു മഞ്ഞൾ നെല്ലിക്കാ ഗന്ധകം കണവീരം കരുതം ഉങ്ങിൻതൊലി ഇവ കല്ക്കമായി ഇരിപ്പെണ്ണ കാച്ചി ശീലിച്ചാൽ കുഷ്ഠം ശമിക്കും.

൧൨. ദിനേശവല്ലീരജനീദ്വിതാശാവ്യാഘാതകക്ഷീരമഹീരുഹാണാം । കഷായകല്ക്കേന പചേത തൈലം ത്വഗ്ദോഷാരോഗ്യവർണ്ണകാരി.

വേമ്പാടത്തൊലി വരട്ടുമഞ്ഞൾ എരിക്കിൻവേർ കൊന്നത്തൊലി നാല്പാമരത്തൊലി ഇവ കഷായവും ഇവ തന്നെ കല്ക്കവുമായി കാച്ചിയ എണ്ണ ത്വഗ്ദോഷത്തെ ശമിപ്പിക്കുകയും ശരീരത്തിന്നു നല്ല നിറമുണ്ടാക്കുകയും ചെയ്യും.

൧൩. പഞ്ചവല്ക്കനിശാഗോപീകഷായേ തിക്തകം പചേൽ । ശ്രീരോദകന്ദമധുകതൈലപക്വസേവ്യാമയചന്ദനൈഃ (൧൪) രക്തപിത്തോത്തരേ കുഷ്ഠേ വിസർപ്പേ ശ്ലേഷ്മവാതജേപി । പഞ്ചവല്ക്കാദികം തൈലമേതൽ സിദ്ധികരം സ്മൃതം.

നാല്പാമരത്തൊലി കല്ലാലിൻതൊലി വരട്ടുമഞ്ഞൾ നന്നാറിക്കിഴങ്ങ് ഇവ കഷായത്തിൽ കദളിവാഴക്കിഴങ്ങ് ഇരട്ടിമധുരം ഏലവങ്ങത്തൊലി രാമച്ചം ചന്ദനം ഇവ കല്ക്കമായി കാച്ചിയ എണ്ണ രക്തവും പിത്തവും അധികമായ കുഷ്ഠത്തിന്നും ചീഞ്ഞൊലിക്കുന്ന വിസർപ്പത്തിന്നും നന്ന്. ഇതാണ് പഞ്ചവല്ക്കാദിതൈലം.

൧൩. ഗൃഹധൂമവരാദാർവ്വീപാകചിത്രിലതോയൈഃ । പ്രപുന്നാടാക്ഷദ്രുശ്യാംഗനിദാന്തീജന്തുഘ്നസൈന്ധവൈഃ (൧൪) കുഷ്ഠശമ്യാകസിദ്ധാർത്ഥനിശാസുരസപല്ലവൈഃ । ഗോമൂത്രപിഷ്ടൈർല്ലേപോയം സൂഷ്ടികണ്ഡൂതിനാശനഃ.

അട്ടക്കരി ത്രിഫല മരമഞ്ഞൾത്തൊലി കാർകോകിലരി എള്ള് മുത്തങ്ങ തകരക്കുരു എരിക്കിൻപാൽ കൊടുവേലിക്കിഴങ്ങ് നാഗദന്തിവേർ വിഴാലരി ഇന്തുപ്പ് കൊട്ടം കൊന്നവേരിന്മേൽ തൊലി കടുക് മഞ്ഞൾ തുളസിത്തുമ്പ് ഇവ ഗോമൂത്രത്തിലരച്ചു തേച്ചാൽ കുഷ്ഠരോഗിയുടെ തരിപ്പും ചൊറിച്ചിലും ശമിക്കും.

൧൫. ജംബീരനീരനിക്ഷിപ്തം തീക്ഷ്ണാംശുകിരണാഹതം । വരാടകം പ്രദിഹ്യാദ്യസ്യ സിദ്ധ്മാദയഃ കതഃ.

കവിടി ചെറുനാരങ്ങാനീരിലിട്ടു വെയിലത്തുവെക്കുക. അതു നൂറായി അലിഞ്ഞുപോകും. അതെടുത്തു പുരട്ടിയാൽ ചുണങ്ങു കുഷ്ഠം മുതലായതു ശമിക്കും.

൧൬. ധുർദ്ധൂരപത്രനിര്യ്യാസേ നവനീതം സഗന്ധകം । മർദ്ദിതം പ്രദിഹ്യാദ്യസ്യ കണ്ഡൂർവ്വിനശ്യതി.

ഉമ്മത്തില പിഴിഞ്ഞനീരിൽ വെണ്ണനെയ്യും ഗന്ധകപ്പൊടിയുംകൂടെ ഇട്ട് ഉരസി നീർവറ്റിച്ചു മേൽതേക്കുക. ചൊറിമാറും.

൧൭. ശംഖാഖ്യാ സ്ഫടികക്ഷാരഃ കേരതൈലേ സുമർജ്ജിതഃ ലേപാദ് വ്രണഹരസ്തദ്വൽ തൈലം ഗുൽഗുലുപൂർവ്വകം.

ശംഖപാടിക്കാരം പൊടിച്ചു വെളിച്ചെണ്ണയിലിട്ടു നല്ലവണ്ണം മൂപ്പിച്ചു പുരട്ടുക. എല്ലാത്തരം വ്രണവും ശമിക്കും. ഗുൽഗുലുവാദിതൈലവും വളരെ നല്ലതാകുന്നു. അതു മൂലത്തിൽ കാണാത്തതുകൊണ്ടു ഗ്രന്ഥാന്തരത്തിൽനിന്നെടുത്തുതാഴെ വിവരിക്കുന്നു.

“ഗുൽഗുലുമരിചവിളംഗൈസ്സൈഷ്പകാസീസസർജ്ജരസമുസ്തൈഃ । ശ്രീവേഷ്ടതാലഗന്ധമ്മനശ്ശിലാകുഷ്ഠകമ്പില്ലൈഃ । ഉഭയഹരിദ്രാസഹിതൈസ്താമ്രികതൈലേന മിശ്രിതൈരേഭിഃ । ദിനകരകരാഭിതപ്തൈർല്ലേപ്യം കുഷ്ഠഞ്ച നശ്യഞ്ച”=ഗുൽഗുലു കുരുമുളക് വിഴാലരി കടുക് കാരിയം ചെഞ്ചല്യം മുത്തങ്ങ തിരുവട്ടപ്പശ അരിതാരം ഗന്ധകം മനോല കൊട്ടം കമ്പിപ്പാലവേരിന്മേൽ

ങ്ങളും കൊഴിഞ്ഞുവീണ മാംസം ചീഞ്ഞതിന്ന കുഷ്ഠമായാലും അതു ശമിച്ച് വീണ്ടും ഇവൻ യുവാവായിത്തീരും.

൨൩. ബാണദലസ്യ സ്വരസം ലികുചാസ്വരസഞ്ച തൈലഞ്ച । സമ്മിശ്രിതം പ്രലേപയേദന്യാൽ കുഷ്ഠാനി ദുഷ്ടാനി.

കൊഴിഞ്ഞിലിന്റെ ഇല ഇടിച്ചുപിഴിഞ്ഞനീർ, അയനിച്ചക്കപ്പഴം (അല്ലെങ്കിൽ പുളിയഞ്ചീര) പിഴിഞ്ഞനീർ എണ്ണ ഇവ കൂട്ടിച്ചേൎത്തു പുരട്ടുക. ദുഷിച്ച കുഷ്ഠം ശമിക്കും.

൨൪. ശേനഫലമവന്തിസോമകേ കിഞ്ചിദുൽകഥിതശോധിതേ ശൃതം । തീക്ഷ്ണകല്കസഹിതം വിനാശയേത്തൈലമൎക്കകപാലജാൻ ഗദാൻ.

വെപ്പുകാടി തിളപ്പിച്ചരിച്ച് അതിൽ ചെറുനാരങ്ങനീരും ചേൎത്തു തുമ്പുണലരി കല്കമായി കാച്ചിയ എണ്ണ കുട്ടികളുടെ തലയോട്ടിലുണ്ടാകുന്ന ചെലന്നി ചൊറി ചിരങ്ങ മുതലായവയെ ശമിപ്പിക്കും.

൨൫. ഭാസ്കരകാണ്ഡക്ഷാരം സ്വരസേനേക്ഷുകാണ്ഡജേന സംലിപ്തം । ഹന്യാൽ കപാലകുഷ്ഠം ക്രൌഞ്ചോഽദ്രിം താരകാരിരിവ.

എരിക്കിൻതണ്ടുചുട്ട ഭസ്മം ചേച്ചുരനീരിൽ ചാലിച്ചു പുരട്ടിയാൽ കപാലകുഷ്ഠം ശമിക്കും.

൨൬. മൂലത്വക്പത്രപുഷ്പാണാം കാൎപ്പാസസ്യ രസേ ശൃതം । തൈലം കപാലജാൻ കുഷ്ഠാൻ ജയത്യക്രാന്തസാധിതം.

പരുത്തിയുടെ വേർ തൊലി ഇല പൂവ് ഇവകൊണ്ടുള്ള കഷായത്തിൽ മോരും വെപ്പുകാടിയും ചേൎത്തു കാച്ചിയ എണ്ണ കപാലകുഷ്ഠഹരമാകുന്നു.

൨൭. അൎക്കപത്രരസഗാഢമിശ്രിതാന്നാളികേരപയസോക്ഷ്ണസൃതാത്താൽ । തൈലമുത്ഥിതമപോഹതി കുഷ്ഠം രാക്ഷസാനിവ മുരാരിമാൎഗ്ഗണഃ.

എരുക്കില പിഴിഞ്ഞനീരും തേങ്ങാപ്പാലും കൂട്ടി ചെമ്പി വെയിലത്തുവെച്ചു നീർവററിച്ചെടുത്ത വെളിച്ചെണ്ണപുരട്ടിയാൽ കുഷ്ഠവ്രണം ശമിക്കും.

൨൮. വായസജംഘാമൂലം വാകുചിനാ നാഗജിദ്ദലം നക്തം

ധാന്യാമ്ലേന സുപിഷ്ടം ത്രിദിനാദ്ദപേത്തേന കുഷ്ഠഘ്നം.

കാക്കത്തൊണ്ടിവേര് കാർകോകിലരി പൊന്നാന്തകരത്തലിര് പച്ചമഞ്ഞൾ ഇവ സമം പുളിച്ച വെപ്പുകാടിയിലരച്ചു പുരട്ടിയാൽ മൂന്നുദിവസംകൊണ്ടു കുഷ്ഠം ശമിക്കും.

൬൯. ഗൌഡീമേരണ്ഡപത്രസ്ഥം ധാന്യസ്വിന്നം പ്രപീഡയേൽ । തദ്രസതൈലസംയുക്തോ ലേപാൽ കപാലകുഷ്ഠഹാ.

ഗൌഡമദ്യത്തിന്റെ ഊറൽ ആവണക്കിലയിൽ പൊതിഞ്ഞു നെല്ലുവെക്കുന്നതിൽ പൂത്തി വാട്ടിപ്പിഴിഞ്ഞ നീരും എണ്ണയും കൂട്ടി ഉരസി പുരട്ടുക. കപാലകുഷ്ഠം ശമിക്കും.

൭൦. രക്തകരവീരമുകുളാന്യാദായ ശതം ശതേന മരിചേന । പിഷ്ട്വാ ശ്രുതം തിലതൈലം കുഡുബം പാമാം ജയേല്ലേപാൽ.

ചുവന്ന അലരിയുടെ മൊട്ട് ൫൦൦. കുരുമുളക് എണ്ണം ൫൦൦. രണ്ടുംകൂട്ടി അരച്ചു കല്ക്കമായി നാഴി എള്ളെണ്ണ കാച്ചിത്തേക്കുക. ചിരങ്ങുമാറും.

൭൧. ബഹുശോക്ഷുദ്ധഭാവിതഗോജിഹ്വാമൂലകല്ക്കിതം തൈലം । ഭാസ്കരതപ്തം ഹന്യാൽ പാമാമപി പാപസംഭൂതാം.

കൊഴുപ്പവേർ എരുക്കിൻപാലിൽ പലപ്രാവശ്യം ഭാവനം ചെയ്ത് ആ വേർ എണ്ണയിൽ അരച്ചുകലക്കി വെയിലത്തുവെച്ചു പാകം വരുത്തി ആ എണ്ണ തേക്കുക. പാപംകൊണ്ടുണ്ടായ ചിരങ്ങുകൂടെ ശമിക്കും.

൭൨. നിംബച്ഛദസ്വരസസാധിതമർക്കദുഗ്ധരക്താശ്വമാരമുകുളോഷണകല്ക്കസിദ്ധം । തൈലം നിഹന്തി സഹസൈവ സമസ്തപാമാം ഛരാഗപ്രിയസ്വരസസാധിതമേവമേവ.

വേപ്പിൻതൊലികഷായത്തിൽ എരിക്കിൻപാൽ ചേർത്ത് ചുവന്ന അലരിയുടെ മൊട്ടും കുരുമുളകും കല്ക്കമായി കാച്ചിയ എണ്ണ തേച്ചാൽ സകലവിധചിരങ്ങും മാറും. ഇവിടെ വേപ്പിൻതൊലികഷായത്തിന്റെ സ്ഥാനത്ത് ചള്ളിയില വാട്ടിപ്പിഴിഞ്ഞ നീരായാലും ഫലഭേദമില്ല.

൭൩. ഭഗവൻ ഭാസ്കര ക്ഷീര പാമാഹമഭിവാദയേ । യത്ര ദേശേ ഭവാൻ പ്രാപ്തസ്തം ദേശം ന വ്രജാമ്യഹം (൭൪)ഇതിമന്ത്രംജ

പന്നക്ക്ഷീരം സംഗൃഹ്യ യത്നതഃ । യോജയേദ്യോഗവിദ്യോഗേ സിദ്ധിസ്സൃദാശവത്തിനി.

മേൽ എഴുതിയ മന്ത്രം ജപിച്ചുകൊണ്ടു എരുക്കിൻപാലെടുത്തു യോഗങ്ങളിൽ ചേൎക്കുക. ഇതു കൈകണ്ട വിദ്യയാണ്.

൧൩. നാഭിനാവഗാഹ്യതൈന മരിചസ്യ രജഃ പിബതാം ഹുതവഹദേശകാലബലദോഷസാത്മ്യമവതാം । ജ്വലനകരാംഗുളിവിവരകൂൎപ്പരജാനുഭവാഃ കരരുഹബാന്ധവാഃ സപദി യാന്തി രുജഃ ശമനം.

അഗ്നിബലം ദേശം കാലം ശരീരബലം ദോഷകോപം സാത്മ്യം ഇവയെ നല്ലവണ്ണം ആലോചിച്ചറിഞ്ഞ് അവയെല്ലൊന്നും വിരോധംകൂടാത്തവിധത്തിൽ അന്നന്നു പശുവിൻവെണ്ണ ഉരുക്കി ആ നെയ്യിൽ കുരുമുളകുപൊടി ചേൎത്തു സേവിക്കുക. ജ്വലനപ്രദേശം (കൈച്ചിരങ്ങ്) കൈവിരൽമദ്ധ്യം കൈമുട്ട് കാലിൻെറ മുട്ടു മുതലായ സന്ധികളെ ആശ്രയിച്ചുണ്ടാകുന്ന ചൊറിയും ചിരങ്ങും ക്ഷണത്തിൽ ശമിക്കും.

൧൪. ഗന്ധകമസ്യ പരിപാകഫലം വിദിതോയം ഘൃതപാന ലാക്ഷപയസോൎദ്ധചിപിപം വിധായ । ശിക്യേധിപുല്ലി നിഹിതം തത ഉത്ഥിതം യത്തൈലം തദ്ഭുതഫലം തദയി സാധിപാമേ.

വരട്ടനാളികേരം ഇരന്നു വെള്ളം കളഞ്ഞ് അതിൽ ചേരിൻകറയും എരുക്കിൻപാലുംകൂടി മുക്കാഴഞ്ചു നിറച്ചടച്ചു പുകയത്തു കെട്ടിത്തൂക്കുക. കുറച്ചുകാലം ചെന്നാൽ അതിൽ തൈലമുണ്ടാകും. ആ തൈലം പുരട്ടിയാൽ സകലവിധ ചൊറിചിരങ്ങുകളും ശമിക്കും.

൧൫. മഹിഷവിഷാണമഷീ സഹതീക്ഷ്ണാ കിടിഭമപോഹതി തൈലസ്സപിഷ്ടാ । കരജസമുത്ഥമഷീ ച തഥാ സ്യാന്മഹിഷമഹാസ്ഥമാശപിവ ദൃഷ്ട്വാ.

പോത്തിൻകൊമ്പു ചുട്ടുകരിച്ച കരിയും കുരുമുളകുപൊടിയുംകൂടി എണ്ണയിൽ ചാലിച്ചു പുരട്ടുക. നഖം ചുട്ട കരിയും കൊള്ളാം. കിടിഭമെന്ന കുഷ്ഠത്തിന്നു സിദ്ധൌഷധം.

൧൬. ക്ഷാരോ മഹാവൃക്ഷജ ആശ്ശു ഹന്ത്യാദേരണ്ഡതൈലേ

ന സഹാനലിപ്തഃ । കണ്ഡൂതിമന്തം കിടിഭം പുരാണം സദ്യഃ കഠോരം ഗരുഡോ യഥൈവ.

ചതുരക്കള്ളി ചുട്ട ഭസ്മം ആവണക്കെണ്ണയിൽ ചാലിച്ചു പുരട്ടുക. പഴക്കംചെന്നതും കലശലായി ചൊറിയുന്നതുമായ കിടിഭകുഷ്ഠംപോലും ശമിക്കും.

൬൯. നിശാമരിചസിന്ധൂത്ഥൈഃ സാർദ്ധം സ്നുഗ്ജലപേഷിതാ । ലേപാൽ കിടിഭസംഹന്ത്രീ കുലത്ഥശരപുംഖികാ.

മുതിര കൊഴിഞ്ഞിലിൻകുരു വരട്ടുമഞ്ഞൾ കുരുമുളക് ഇന്തുപ്പ് ഇവ സമം നരമൂത്രത്തിലരച്ചു തേക്കുക. കിടിഭം ശമിക്കും.

൭൦. ജംബീരസാരസാൽപിഷ്ടകാസമർദ്ദംശ്രീലേപനം । വിചർച്ചികാനാം സർവ്വേഷാം പരമൌഷധമുച്യതേ.

പൊന്നാന്തകരവേർ ചെറുനാരങ്ങനീരിലരച്ചു മേൽതേക്കുക. ഇതു വിചർച്ചിക എന്ന കുഷ്ഠരോഗത്തിനു സിദ്ധൌഷധമാകുന്നു.

൭൧. ത്രിഫലാം കിഞ്ചിൽ ഭൃഷ്ടാം തൈലേനാലേപയേൽ ബഹുശഃ । പാദേ വിപാദികാർത്തഃ പാദം പത്മോപമം കുരുതേ.

“ഹരീതക്യാസ്ത്രയോ ഭാഗാഃ ശിവാ ഷോഡശഭാഗികാ । ഷൾ ഭാഗാഃ സ്യുർവിഭീതക്യാസ്ത്രിഫലേയം പ്രകീർത്തിതാ”= കടുക്ക മൂന്നു ഭാഗം. നെല്ലിക്ക പതിനാറുഭാഗം. താന്നിക്ക ആറുഭാഗം. ഇതാണ് ത്രിഫലയുടെ കൂട്ടുനിയമം. ത്രിഫല കുറഞ്ഞൊന്നു വറുത്തു പൊടിച്ച പൊടി എണ്ണയിൽ ചാലിച്ചു കൂടക്കൂടെ പുരട്ടുക. കാൽവിള്ളൽ ശമിക്കും.

൭൨. കാരസ്കരാസ്ഥിനിര്യൂഹേ തൽകല്ക്കേന ഹവിഃ ശൃതം । ഗവ്യം വാ മാഹിഷം പ്രാതം ലിപ്തം ഹന്തി വിപാദികാം.

കാഞ്ഞിരക്കുരു കഷായംവെച്ച് അതിൽ കാഞ്ഞിരക്കുരുതന്നെ കല്ക്കമായി പഴയ പശുവിൻനെയ്യോ പഴയ എരുമനെയ്യോ കാച്ചി പുരട്ടുക. കാൽവിള്ളൽ ശമിക്കും.

൭൩. സ്നുക്ക്ഷീരപലസംസിദ്ധതൈലസൈന്ധവലേപനാൽ । രോഹേൽ സഹസ്രധാ ഭിന്നമപി പാദതലം ക്ഷണാൽ.

കള്ളിപ്പാലും എണ്ണയും സമം ചേർത്ത് ഇന്തുപ്പു കല്ക്കമായി കാച്ചി പുരട്ടുക. കാൽവിള്ളൽ ശമിക്കും.

൪൪. സിദ്ധ്മം ശാമ്യതി സഹസാ ചൂർണ്ണാലമ്പിശാപ്രലേപേന । ഗോമൂത്രസംയുതേന ചിത്രിദിനൈമ്മർദ്ദനാന്നിയതം.

മഞ്ഞപ്പൊടി ഗോമൂത്രത്തിൽ ചേർത്തു പുരട്ടി തിരുമ്മുക. ചുണങ്ങു മാറും.

൪൫. നിഷിഞ്ചേത്സാവധാനഃ സൻ മൂത്രസ്യാദ്യന്തയോഃ സ്രവേ । തസ്യ സിദ്ധ്മം പ്രയാത്യസ്തം വിചിത്രമിദമൌഷധം.

മൂത്രം വീഴുന്നസമയം ആദ്യവസാനങ്ങളിലെ ധാര സാവധാനത്തിൽ ചുണങ്ങുള്ളേടത്തു വീഴ്ത്തുക. ഇതു കൈകണ്ട പ്രയോഗമാണ്.

൪൬. പ്രലേപാൽ സിദ്ധ്മം യാത്യസ്തമപാമാർഗ്ഗസ്യ ഭസ്മനാ । കേവലേന യഥാ പാപം ചന്ദ്രശേഖരഭസ്മനാ.

വലിയ കടലാടി ചുട്ട ഭസ്മം തേച്ചു തിരുമ്മിയാൽ ചുണങ്ങു മാറും.

൪൭. സിദ്ധ്മം ശീഘ്രം നാശമായാതി തോയേ ലിപ്ത്വാ സ്നാനം യത്ര കുർവ്വന്തി കാകാഃ । ശസ്ത്രം ഹസ്തേ ഗൃഹീത്വാ യേ ചരന്തി സ്പൃഷ്ടസ്തേഷാം പാണിനാ സോപി സിദ്ധ്മം.

അർത്ഥം നല്ലവണ്ണം സ്പഷ്ടമായിട്ടില്ല.

൪൮. ഭദ്രാ ഗുഡം പ്രലിപ്തത്വാത്സ്ഥഃ ക്രിമയോ വിനശ്യന്തി । ചിഞ്ചാപത്രരസം വാ കണ്ഡൂതിവിനാശമനാപിച്ഛൻ.

ഭദ്രരോഗമുള്ളേടത്തു ശർക്കര പുരട്ടുക. ക്രിമികളെല്ലാം നശിക്കും. ചൊറിമാറുവാൻ പുളിയില ഇടിച്ചുപിഴിഞ്ഞ നീർ തേച്ചാൽ മതി.

൪൯. കലിതാക്സാധിതേ തോയേ വാസിതാ നിശി വാകുചീ । പിഷ്ട്വാ തൈലേന പീതാ ച ശ്വിത്രശത്രുവിനാശിനീ.

കാർകോകിലരി രാത്രിമുഴുവൻ താന്നിത്തൊലിക്കഷായത്തിലിട്ടുവെച്ചു പിറ്റെന്ന് എടുത്തരച്ച് എണ്ണയിൽ കുഴച്ചു സേവിക്കുക. ശ്വിത്രം ശമിക്കും.

൫൦. ഗന്ധകഗൃഹധൂമനിശാവൽഗുജകോശാതകീബീജാൽ । ചൂർണ്ണം നവനീതസമം പ്രലേപയേന്മർദ്ദിതം ശ്വിത്രേ.

ഗന്ധകം അട്ടക്കരി വരട്ടുമഞ്ഞൾ കാർകോകിലരി പുട്ടൽ

പീരങ്ങാക്കുരു ഇവ സമംപൊടിച്ചു വെണ്ണനെയ്യുകൂട്ടി ഉരസി തേച്ചാൽ ശ്വിത്രം ശമിക്കും.

൭൧. ശ്യാമാകാക്ഷ്ണഹീപൂതിപല്ലവൈശ്ച പ്രലേപനം । ഗോമൂത്രകല്ക്കിതൈഃ ശ്വിത്രേ സിദ്ധമേതന്ന സംശയഃ

കൊന്ന പ്ലൂരിക്ക് കള്ളി ആവൽ ഇവയുടെ തളിർ ഗോമൂത്രത്തിലരച്ചു ശ്വിത്രമുള്ളേടത്തു പുരട്ടുക. ഈ യോഗം സിദ്ധമാകുന്നു.

൭൨. മാതംഗചർമ്മമസിതം തൈലാലിപ്തഞ്ച പൂജിതം । ഉന്മത്തപത്രസ്വരസേ പാരദഞ്ച സ്വപേഷിതം.

ആനത്തോൽ ചുട്ട ഭസ്മം എണ്ണയിൽ ചാലിച്ചു പുരട്ടുക. ഉമ്മത്തില പിഴിഞ്ഞ നീരിൽ രസം അരച്ചു ചേർത്തു പുരട്ടുന്നതും നന്ന്.

൭൩. കാകോദുംബരികാകുഷ്ഠസോമരാജ്യപ്പലംഗനിഭിഃ । സസൈന്ധവൈർമ്മൂത്രപിഷ്ടൈഃ പ്രലേപഃ ശ്വിത്രനാശനഃ.

കാട്ടത്തിത്തൊലി കൊട്ടം കാർകോകിലരി ചെങ്ങഴിനീർക്കിഴങ്ങ് കൊടുവേലിക്കിഴങ്ങ് ഇന്തുപ്പ് ഇവ സമം ഗോമൂത്രത്തിലരച്ചു പുരട്ടുക. ശ്വിത്രഹരം.

൭൪. ഉഗ്രഗന്ധാം പിബേന്മൂത്രപിഷ്ടാം കൃമിഹരാം നരഃ । കമ്പില്ലകൃമിജിദ്ദന്ത്യസുരസൈശ്ചാപി ചോഷ്ണം ഹിതഃ.

വയമ്പു ഗോമൂത്രത്തിലരച്ചു സേവിക്കുക. കപ്പമഞ്ഞൾ വിഴാലരി കാട്ടുചേന ഇവകൊണ്ടു മുക്കുടി കൃമിഹരമാകുന്നു.

൭൫. ഉഷ്ണാംഭസാ താലശിഫാം സശുണ്ഠീം നാരികേ കവോഷ്ണാം പ്രദിഹേൽ കൃമിഘ്നാം । പ്രാതഃ പിബേദ്വാ സുരസസ്യ മൂലം സനാഗരം കോഷ്ണജലേന വാപി.

കരിമ്പനവാഴക്കയും ചുക്കുംകൂടി അരിക്കാടിയിലരച്ചു തിളപ്പിച്ചു ചെറുചൊക്കപാകത്തിൽ നാഭിയിൽ പുരട്ടുക. കൃമി നശിക്കും. തുളസിവേരും ചുക്കുംകൂടി കാഞ്ഞവെള്ളത്തിലരച്ചു സേവിക്കുന്നതും നന്ന്.

൭൬. ജഠരോപരി പരിലിപ്തം ശരപുംഖം പാതയേദധി കൃമീൻ । ശകലിതകുലത്ഥയുക്തം ഗോമൂത്രസ്വപേഷിതം ക്ഷണേനൈവ.

കൊഴിഞ്ഞിലിൻവേരും മുതിരയുംകൂടി ഗോമൂത്രത്തിലരച്ചു വയററത്തു പുരട്ടുക. കൃമി താഴെ പുറത്തേക്കു വരും.

൩൫. നാളികേരസ്യ നിര്യ്യാസഃ കൃമിഹാ സ്യാൽ സരാമഠഃ ।
ഗുളേന ഗുളികീകൃത്യ സ്വയംഗുപ്താരജഃ പിബേൽ.

തേങ്ങാപ്പാലിൽ കായംചേൎത്തു സേവിച്ചാൽ കൃമി ശമിക്കും. നായ്ക്കുരണക്കായുടെ പുറത്തുള്ള ഉമറ് ശൎക്കരയിൽ പൊതിഞ്ഞു സേവിക്കുന്നതും നന്നു.

൩൬. രോമശാനാം ഭൃശം ദേഹേ ക്ഷുരകൎമ്മ ന കല്പതാം ।
അന്വൎത്ഥസൂചകാഃ സൂക്ഷ്മാ ജായന്തേഽഷ്ടപദാ നൃണാം (ൺ) ചിത്രാപത്രരസൈൎവ്വാ രസൈൎവ്വാ ലികുചപത്രസംഭവൈഃ । ഉദ്വൎത്തിതേ ശരീരേ നാഷ്ടപദാഃ സംഭവന്തി പാപിഷ്ഠാഃ.

ശരീരത്തിന്മേൽ സാധാരണയിലധികം രോമമുണ്ടായിരിക്കുകയും അവ വടിച്ചുകളയാതെ വളൎത്തിക്കൊണ്ടിരിക്കുകയും ചെയ്യുന്നവരുടെ ശരീരത്തിൽ അഷ്ടപദങ്ങൾ എന്ന പേരായി പേനിന്റെ വകഭേദമായി ഒരുതരം കൃമികളുണ്ടായിത്തീരുന്നു. കൊടുവേലിയിലയോ അയനിയിലയോ ഇടിച്ചുപിഴിഞ്ഞ നീർ തേച്ചാൽ അഷ്ടപദങ്ങൾ നശിക്കും. പിന്നെ രണ്ടാമതുണ്ടാകയുമില്ല.

ഇതി വൈദ്യമനോരമായാം
ദ്വാദശഃ പടലഃ.

## അഥ ത്രയോദശഃ പടലഃ

### വാതവ്യാധിവാതശോണിതസ്ഥൂലകൃശാധികാരഃ.

൧. ചന്ദ്രരസസമ്മിതാനാം സൈന്ധവപിണ്യാകതൈലാനാം । അമ്ലാരനാളകദംബേ പക്വാനാം ലേപനാജ്ജയേദ്വാതം.

ചിററമൃതു് ഇടിച്ചു പിഴിഞ്ഞ നീർ ഒരു ഭാഗം. ഇന്തുപ്പ് പിണ്ണാക്ക് എണ്ണ കൂടി ഒരു ഭാഗം. പുളിച്ച വെപ്പുകാടിയിൽ ചേൎത്തു തിളപ്പിച്ചു പുരട്ടുക. വാതം ശമിക്കും. ഇവിടെ ചന്ദ്ര_രസശബ്ദങ്ങൾ സംഖ്യാവാചകങ്ങളാണെന്നും ചിലൎക്കഭിപ്രായമുണ്ടു്. സൈന്ധവ_പിണ്യാക_തൈലങ്ങൾ മൂന്നിനും ക്രമത്തിൽ മൂന്നു

സംഖ്യ വിധിച്ചു കാണാത്തതിനാൽ ഈ അഭിപ്രായം സംശയാകുലമാകുന്നു.

൮. തൈലം ലിപ്ത്വാ വാതരോഗോപശാന്ത്യൈ യാമാർദ്ധം പശ്ചാദ്വീരസൂക്ഷ്മചൂർണ്ണം । ലിപ്ത്വാ ദേഹേത്ത്യാദത്ത്യ തൈലം ഹരേൽ ഗ്രാഹ്യാമാർദ്ധം തൽ പുനഃഹന്തി വാതം.

വാതരോഗി ഒരു യാമകാലം എണ്ണ തേച്ചിരുന്നതിന്റെ ശേഷം ഒരു യാമകാലം മഞ്ഞപ്പൊടി മേൽ വിതറി തിരുമ്മിത്തിരുമ്മി മിഴുക്ക കളയണം. ഇങ്ങിനെ ചെയ്താൽ വാതരോഗം ശമിക്കും.

൯. വാതസ്സർവ്വാംഗസംഭൂതസ്തൈലാഭ്യക്തസ്യ ദേഹിനഃ । സേചനേന ശമമായാതി ദഹനോ വാരിഭിര്യഥാ.

സർവ്വാംഗവാതത്തിങ്കൽ എണ്ണ മേലാസകലം കുളുക്കെ തേച്ചു വിയർപ്പിക്കുന്നതു വളരെ നല്ലതാകുന്നു.

൰. ഭാതപ്രാതരമുഷ്ടിസ്ഥാ ഉ ഷടാ തസ്യാമേനം ശായയിത പ്രഭാതേ । വാതഘ്നാത്ത്യുഷ്ണതോയാഭിപൂർണ്ണാൻ കുംഭാംശ്ചാധസ്ഥാന്നിക്ഷിപേൽ സേചനായ (ഖ) അന്തർബ്ബഹിഃ സ്നിഗ്ദ്ധശരീരമേനം വാതഘ്നതൈലാക്തമവേക്ഷമാണഃ । ഉത്ഥാപയേൽ സ്വിന്നമഥാംബുഭിസ്തൈസ്സുഖം സ്നാപയേദാതുരമാശു വൈദ്യഃ.

ചൂടിക്കയർകൊണ്ട് ഊട്ടം പാവുമായി വരിഞ്ഞുണ്ടാക്കിയ കട്ടിലിന്മേൽ, ആദ്യമേ സ്നേഹപാനാദികൊണ്ട് അന്തസ്സ്നിഗ്ദ്ധത വരുത്തിയ രോഗിയെ രാവിലെ വാതഘ്നങ്ങളായ യോഗങ്ങളെക്കൊണ്ടു കാച്ചിയ തൈലം തേച്ചു പുറത്തും സ്നിഗ്ദ്ധത വരുത്തിക്കിടത്തുകയും ആ കട്ടിലിന്റെ താഴെ വാതഘ്നങ്ങളായ മരുന്നുകളിട്ടു തിളപ്പിച്ച വെള്ളം നിറച്ച കുടങ്ങൾ നിരത്തിവെക്കുകയും വേണം. പിന്നെ വേണ്ടവിധം വിയർത്തു എന്നു കണ്ടു ഉടനെ രോഗിയെ എഴുന്നേല്പിച്ച് കുറഞ്ഞൊന്നു വിശ്രമിപ്പിച്ച് ആ കാഞ്ഞവെള്ളം കൊണ്ടുതന്നെ കുളിപ്പിക്കുകയും വേണം. ഇതാണ് വാതരോഗിക്കു വിയർപ്പിക്കുവാനുള്ള ഒരുതരം വിധി.

൬. ധത്തൂരസപ്തസ്യ ശൃതം തിലഭവം ദീപ്രസ്ഥമാത്രാംശ്രീണാം കംസേ നിഷ്ണപത്രാച്ഛയദ്ധിഗ്ഗുണിതേനാക്ഷകപാത്ര്യാമപി । അഭ്യംഗാദനിലാമയാനപഹരത്യേരണ്ഡജ്ജീബലാ കോരകൈരണ്ഡശ്രൂതമംബു രാക്ഷസഗണാൻ രാമോ യഥാ സാനുജഃ.

നാലിടങ്ങഴി ഉന്മത്തിൻനീരിൽ ഉന്മത്തിൻവേർ താന്നിക്ക വരട്ടുമഞ്ഞൾ ഇവ മൂന്നുംകൂടി ൧൪ കഴഞ്ച് അരച്ചുകലക്കി രണ്ടിടങ്ങഴി എണ്ണ കാച്ചുക. ഈ എണ്ണ വാതഹരമാകുന്നു. ആവണക്കില ചുക്ക് കരിന്തൊട്ടിവേർ കരികരഞ്ഞിവേർ ഇവയിട്ടു തിളപ്പിച്ച വെള്ളവും വാതഹരമാണ്.

൭. സ്നുഹീസ്വരസസിദ്ധേന തൈലേനാപ്ലാവിതം തതഃ ഛാഗമാംസേന കോഷ്ണേന മർദ്ദയേദ്വാതരോഗിണം.

കള്ളിയില പിഴിഞ്ഞ നീരും എണ്ണയും സമംകൂട്ടി കാച്ചി അതു മേൽ കുളുക്കനെ തേച്ച് ആട്ടിൻമാംസം കിഴികെട്ടി ചൂടു പിടിപ്പിച്ച് ഉഴിയുക. വാതം ശമിക്കും.

൮. പ്രലേപനാത്തിശമയോ മാതുലുംഗഫലത്വചാം । ലേപഃ കോഷ്ണജലേ പിഷ്ട്വാ സ്ത്വപ്ലവംഗത്വചാ തഥാ.

ഉറമാമ്പഴത്തോടൊ ഇലമങ്ങത്തൊലിയോ കാഞ്ഞവെള്ളത്തിലരച്ചു കൂടക്കൂടെ പുരട്ടുക. വാതം നിമിത്തമുള്ള വേദന ശമിക്കും.

൯. കഷായേണ കല്കേന ഗോരോചനായുക്തം കോരണ്ഡമൂലസ്യ തൈലം വിപക്വം । അഭ്യഞ്ജനാച്ചാരിതിവാതാമയഘ്നം പാദാംഗുലേപാദിഭിഃ ശീഘ്രമേതൽ.

കരികരഞ്ഞിവേർ കഷായവും കല്ക്കവുമായി ഞാഞ്ഞൂലും അരച്ചുചേർത്തു കാച്ചിയ എണ്ണ സേവിക്കുകയും മേൽതേക്കുകയും ചെയ്താൽ വാതരോഗം ശമിക്കും.

൧൦. ഏരണ്ഡതൈലം നിർഗ്ഗുണ്ഡീസ്വരസഞ്ച പൃഥക്‌സമം പീത്വാ കടിപ്രദേശസ്ഥം വാതം ജിത്വാ സുഖീ ഭവേൽ.

കരുനൊച്ചിയില പിഴിഞ്ഞനീരും ആവണക്കെണ്ണയും സമംചേർത്തു സേവിക്കുക. അരക്കെട്ടിലുണ്ടാകുന്ന വാതരോഗം ക്ഷണത്തിൽ സുഖപ്പെടും.

൧൧. ലവണാരനാളമിശ്രൈശ്ശൈഷ്ടർഗ്ഗദധവല്ലൂഖണ്ഡപുഞ്ജൈർവാ । തണ്ഡുലകലൈഃ സ്വേദോ വാതാർത്തിം നാശയേൽ സഹസാ.

അരി വറുത്തുപൊടിച്ചു കിഴികെട്ടി ഇന്തുപ്പുകലക്കിയ കാടിയി

ലിട്ടു ചൂടുപിടിപ്പിച്ചുഴിയുക. വാതം നിമിത്തമുള്ള വേദന ക്ഷണത്തിൽ ശമിക്കും.

൫൨. സുപക്വവ്രീഹിബാഷ്പാണാം കടേനാന്തരിതാത്മനാം।
ഉപരിഷ്ഠാത്തു ശയനം പൃഷ്ഠവാതാത്തിനൽ പരം.

നെല്ലു വെച്ചു പരത്തി അതിന്നുമീതെ പായവിരിച്ച് അതിൽ കിടക്കുക. താണ്ടെല്ലിൽ (പുറത്തു) ഉള്ളവാതം ശമിക്കും.

൫൩. ക്രോഷ്ടുശീർഷേണ ഋനാംഗസ്യൗഡയേൽ കോഷ്ടുശീർഷകം। തേനൈവ ശാന്തിമായാതി ദുഷ്ടഃ ക്രോഷ്ടുകശീർഷകഃ.

കുറുക്കന്റെ തലച്ചൂടിക്കുക. ക്രോഷ്ടുകശീർഷമെന്ന വാതവ്യാധി ശമിക്കും.

൫൪. ധത്തൂരപത്രസംഭാരം സുതീക്ഷ്ണം പരിസ്ലോഡിതം। മാനതപ്തം മുഹൂർല്ലിമ്പേജ്ജയും ക്രോഷ്ടുകശീർഷകം.

ഉമ്മത്തില പിഴിഞ്ഞനീരിൽ കടുവുളകപൊടിച്ചിട്ട് വെയിലത്തുവെച്ച് ഇളക്കികുറുക്കി പുരട്ടുക. ക്രോഷ്ടുകശീർഷം ശമിക്കും.

൫൫. സന്താളന്യൃതപൂഗസ്യ പത്രാണ്യന്യോന്യബന്ധനം കൃത്വാ മരിതാ ചേധാ താഭ്യാം സേകമെസ്സലേന വാതഹം.

അവന്നക്കില തണ്ടോടുകൂടെ കൊണ്ടുവന്നു കൂട്ടികെട്ടി ആകെട്ടു നടുവെമുറിച്ചു രണ്ടുകിഴിയാക്കി കെട്ടി എണ്ണയിൽ ചൂടുപിടിപ്പിച്ചുഴിയുക. വാതഹരമാണ്.

൫൬. കാർപ്പാസബീജാക്ഷതമാഷസിന്ധു കുലത്ഥകോരണ്ഡനിരാകമൂലൈഃ। ധാന്യാമ്ലപിഷ്ടൈരസകൃൽ പ്രലിമ്പേന്നാത്യുഷ്ണശീതൈരപബാഹുകേഷു.

പരുത്തിക്കുരു കുത്തൻ കുത്താത്ത ഉഴുന്ന് ഇന്തുപ്പ് മുതിര കരിങ്കുറുഞ്ഞിവേർ മഞ്ഞൾ എരുക്കിൻവേർ ഇവ കാടിയിലരച്ചു പുരട്ടുക. അപബാഹുകമെന്ന വാതവ്യാധി ശമിക്കും.

൫൭. പരിണതകേരീക്ഷീരേ ജംബീരഫലോദകേന സമതുലിതനാക്ഷണാദാസ്സരധൂപയുതംതൈലം ഹ്യപബാഹുകംജയതി.

വരട്ടുനാളികേരപ്പാലും ചെറുനാരങ്ങനീരും സമം ചേർത്ത് അതിൽ വരട്ടുമഞ്ഞൾ കല്ലുവും ചെഞ്ചല്യം പാത്രപാകവുമായി എണ്ണകാച്ചി പുരട്ടുക. അപബാഹുകം ശമിക്കും.

൭൮. ലികുചരസസ്സുക്ഷീരേ ക്ഷീരേ തൈലം സമേതഞ്ച നാഗം । സിദ്ധം ഹിനസ്തി ലേപാദ്ദുസ്തരമപബാഹുകം ക്ഷണാതു॥

അയനിച്ചക്ക പിഴിഞ്ഞനീർ കള്ളിപ്പാൽ പശുവിൻപാൽ ഇവയോടുകൂടി ഞൊഞ്ഞൂറും കല്കമായി കാച്ചിയ എണ്ണതേച്ചാൽ എത്ര കലശലായ അപബാഹുകവും സുഖപ്പെടും.

൭൯. സീമന്തിനീനാം പയസാ പ്രലിമ്പേച്ഛല്ലജേം ശതാഹ്വാം ലികുചോദകേന । തേ ജാനബാഹുപ്രഭവാനിലശ്ശല്യസ്യാതാം ക്രമവ്യുൽക്രമയോജിതേ വാ.

ചുക്ക് മുലപ്പാലിലരച്ചു പുരട്ടുക. ശതകുപ്പ അയനിച്ചക്കനീരിലരച്ചു പുരട്ടുക. അല്ലെങ്കിൽ ചുക്ക് അയനിച്ചക്കനീരിലോ ശതകുപ്പ മുലപ്പാലിലോ അരച്ചു പുരട്ടുക. മുട്ടിന്മേലുള്ള വാതവും അപബാഹുകവും ശമിക്കും.

൮൦. സ്വാങ്ഗുഷ്ഠവശിചോർദ്ധ്വം പുംസോ മാസവാസേവയാ । തദന്യപാർശ്വകർണ്ണസ്യ മർദ്ദനൈതച്ഛാമ്യതി.

ഒരേടത്തുതന്നെ അധികനേരം ഇരിക്കുകനിമിത്തം കാൽ തരിച്ചുപോയി എങ്കിൽ ഏതുകാലാണോ തരിച്ചത് അതിന്റെ മറുപുറത്തെ ചെവിയിൽ വിരലിട്ടു കശക്കുക. രണ്ടുകാലും തരിച്ചിട്ടുണ്ടെങ്കിൽ രണ്ടുചെവിയിലും കശക്കേണമെന്ന് അർത്ഥസിദ്ധം. തരിപ്പു മാറും നിശ്ചയം.

൮൧. ദീർഘമാർഗ്ഗഗമനേന പാദയോസ്തോദമസ്തി യദി തൈലമർദ്ദനം । കോഷ്ണതോയപരിസേചനം നിശി പ്രോന്നതാംഘ്രിശയനഞ്ച ശസ്യതേ.

അധികമായി വഴിനടക്കുകനിമിത്തം കാലിന്നു വേദന സംഭവിച്ചിരിക്കുന്നു എങ്കിൽ കാലിന്മേൽ എണ്ണപുരട്ടുകയും രാത്രി കാഞ്ഞവെള്ളമൊഴിക്കുകയും കാൽത്തലയണ്ണവെച്ചു മറ്റേ കാലുയർത്തിവെച്ചു കിടന്നുറങ്ങുകയും ചെയ്ക. വേദന ശമിക്കും.

൮൨. ആതങ്കവര്യേ സഹസാ പ്രണവം സങ്കീർത്തയേൽ ബഹുശഃ । ക്ഷവഥാവായുഷ്മാൻ ഭവ ജൃംഭായാം സ്ഫോടയേത്തഥാംഗുല്യൌ.

തനിക്കു ഇമ്പലുണ്ടാകുമ്പോൾ ധാരാളം പ്രണവം ജപിക്കു

വതാഢം ഇവ കല്ക്കനം ചെഞ്ചല്യം പാത്രം ... കല്ക്കമായി കാച്ചിയ എണ്ണതേച്ചാൽ നീര കുത്തിനോവ് രക്ത ... മുതലായ ഉപദ്രവങ്ങളോടുകൂടി മുട്ടിന്മേലുണ്ടാകുന്ന വാതം ശമിക്കും.

൨൮. ജാനുശോഫാനിലാത്തിഘ്നം ധത്തൂര ... ।
പുനർന്നാന്യാമ്ലസമ്പിഷ്ടം ലവണം പച്ചിതം മുഹുഃ ॥

ഉമ്മത്തിൻകായ തുരന്ന് അതിൽ ഇന്തുപ്പ് ... യിട്ടടച്ച് കാടിയിൽ അരച്ച് പുരട്ടുക. മുട്ടിന്മേലുണ്ടാകുന്ന നീരും വാതരോഗവും ശമിക്കും.

൨൯. കാരസ്കരസ്യാംഘ്രി ചതുഷ്പലേന ക്ഷീരാഢകേ കല്ക്കിത ലോധ്രിതേന । പ്രസ്ഥം പചേത്തൈലമപാകരോതി തച്ചാതരക്തം ന ഹി തുല്യമസ്യ ॥

നാലിടങ്ങഴിപാലിൽ നാലുപലം കാഞ്ഞിരവേരരച്ചുകലക്കി നാനാഴി എണ്ണയും ചേർത്തു കാച്ചി അരിക്കുക. രക്തവാതത്തിന് ഇതുപോലെ നന്നായിട്ട് മറ്റൊന്നില്ല.

൩൦. ധാന്യാമ്ലമിശ്രം ചിഞ്ചാമ്ലം പടത്തൈലമിദം ശൃതം ।
ലിമ്പേദ്വാതാസ്രനാശായ മുസ്താദിമഥാപി വാ ॥

വെപ്പുകാടിയിൽ പുളിയില ഇടിച്ചുപിഴിഞ്ഞരിച്ച് ഇന്തുപ്പ് കല്ക്കമായി എണ്ണകാച്ചിത്തേക്കുക. രക്തവാതം ശമിക്കും. മെഴുകിൻപട്ട തേക്കുന്നതും നല്ലതാണ്.

൩൧. കരഞ്ജവൃന്ദാകകളിരമന്ദിരൈഃ പ്രശസ്യമുല്ലേപനാമമ്ലകാഞ്ജികൈഃ । കരുസ്കമാശേ്വവ വിനാശയേൽ ധ്രുവം പ്രഭഞ്ജനാസ്രം പവനോ യഥാംബുദം ॥

ഉങ്ങിന്മേലെ ഇത്തിക്കണ്ണിയും തെങ്ങിന്റെ മോട്ടുംകൂടെ കാടിയിലരച്ച് തിളപ്പിച്ച് അല്പം ചൂടോടെ തേച്ചു തലോടുക. രക്തവാതം ശമിക്കും.

൩൨. അതിസ്ഥൂലശരീരോ യസ്തിലതൈലം പ്രഗേ പിബേൽ । പിബേദ്വാസനസാരസ്യ കഷായം വാ മധുസംയുതം ॥

അധികമായി ശരീരം തടിച്ചവൻ രാവിലെ നല്ലെണ്ണ സേവിക്കുന്നതു നല്ലതാണ്. വേങ്ങാക്കാതൽ കഷായംവെച്ച് തേൻമേമ്പൊടിചേർത്തു സേവിക്കുന്നതും നല്ലതാണ്.

൬൬. മാസദ്വയം പ്രചരേദ്വൃദ്ധശർക്കരാചോപേതമേകതാംബൂലം । സ്നാത്വാ സുശീതമംഭഃ പിബേൽ കൃശഃ സ്യാദതിസ്ഥൂലഃ.

മെലിഞ്ഞവന്ന തടിക്കേണമെന്നിച്ഛയുണ്ടെങ്കിൽ രണ്ടുമാസം മുട്ടാതെ ഒരു വെററിലയിൽ പന്തമണി കുരുമുളക് കൂട്ടിക്കടിച്ചു ചവച്ചു പിന്നീട്ട കുളികഴിഞ്ഞതിന്റെ ശേഷം തണുത്തവെള്ളം കുടിക്കുക. തടിക്കും.

൬൭. ഉദ്ധൃത്യാ തദാർദ്രേണ കരേണ ദേഹം പരാമൃശൻ പഞ്ചദിനൈഃ കൃശോപി । പുഷ്ടിം ലഭേൽ സ്ത്രീജനമോഹനാംഗഃ സിദ്ധ്മഞ്ച ഗാത്രസ്ഥിതമാശു ഹന്തി.

ഊൺകഴിഞ്ഞു കൈകഴുകി തോൎത്തുന്നതിന്നുമുമ്പായി ആ നനൈക്കൈക്കൊണ്ടു ശരീരത്തിന്മേൽ തലോടുക. ഇതിനെ അഞ്ചു ദിവസംചെയ്യാൽ മെലിഞ്ഞവർ തടിക്കും. ശരീരത്തിന്മേൽ ചൂണാങ്ങുണ്ടെങ്കിൽ അതും മാറും. സ്ത്രീജനങ്ങൾ കണ്ടാൽ മോഹിക്കുന്നതക്ക ശരീരകാന്തിയുണ്ടാകും.

## ഗ്രന്ഥാന്തരത്തിലെ അധികപാഠങ്ങൾ.

൬൮. ധാന്യാമ്ലം വാതരോഗേഷു പ്രശസ്തമിതി കത്ഥ്യതേ । വിധിജ്ഞസ്സവ്വദാ ഗേഹേ തൽ സംസ്ഥാപ്യാനുപാലയേൽ.

സകലവിധവാതരോഗങ്ങൾക്കും വെപ്പുകാടി ഒരുപ്രധാനൌഷധമാണെന്നു പറയപ്പെട്ടിരിക്കുന്നു. അതിനാൽ വിധിജ്ഞനായ വൈദ്യൻ എപ്പോഴും സ്വഗൃഹത്തിൽ കാടിവെച്ചു സൂക്ഷിക്കേണ്ടതാകുന്നു. പ്രസംഗവശാൽ കാടിവെക്കുവാനുള്ള ക്രമത്തെക്കൂടെ ഇവിടെ എടുത്തെഴുതുന്നത് ഉപകാരമാണെന്നു വിചാരിക്കുന്നു. അതിനാൽ അതു സപ്രമാണം താഴെ വിവരിക്കുന്നു:—

## ധാന്യാമ്ലനിവേശനം.

“അശീതിവാതരോഗേഷു ധാന്യാമ്ലം വിനിവേശയേൽ । ശുഭേമുഹൂർത്തേ നക്ഷത്രേ സദ്ഗൃഹേ കലശം ന്യസേൽ । തസ്മിന്നേതാംശ്ച സംഭാരാൻ നിക്ഷിപേന്മതിമാൻ ഭിഷക് । തണ്ഡുലസ്യ ദശപ്രസ്ഥാൻ പൃഥുകസ്യ തഥൈവ ച । കുലത്ഥസ്യ തഥാ ലാജാച്ചത്വാരിംശദിതീരിതം ആഢകം കംഗുബീജാനാം കോദ്രവസ്യ ച

തണ്ഡുലാൽ । ചതുഷ്പ്രസ്ഥം ക്ഷിപേൽ പശ്ചാദ്ദ്വിപ്രസ്ഥം നാഗരസ്യ ച । കംസം ദന്തശഠാനാന്തു ദ്വിപ്യകാൽ കടുബൊദ്ധകം । ഉഷ്ണോദകസ്യ ദ്വിതപ്രസ്ഥം ക്ഷിപ്ത്വാ തിരസ്ക്രിയാം । തസ്യ തോപദനംബന്ധോപരി തോഗ്നിം പ്രവൎത്തയേൽ । ആ സപ്തദിവസാദേവ മഷ്ടമേ ദിവസേ പുനഃ । ധാന്യാമ്ലമസ്മാദാകൃഷ്യ പുനഃശ്ശോദകം ക്ഷിപേൽ । ആതുരം സ്നിഗ്ദ്ധസൎവ്വാംഗം തദാ തത്രാവഗാഹയേൽ । മാത്രാണാം ഷൾസഹസ്രാണി പരമഃ കാല ഉച്യതേ । ലോകോപകാരമാപിച്ഛൻ രക്ഷേല്ലക്ഷ്യാ തു കാഞ്ജികം । പൂജയേദ്വിധിവദ്വിജൈൎവ്വരയം വിധിരനുത്തമഃ".

എൺപതുതരം വാതവ്യാധികൾക്കും സിദ്ധൌഷധമായ കാടിവെക്കേണ്ടും ക്രമത്തെ വിവരിക്കാം. നക്ഷത്രാദിഗുണയുക്തമായ സുമുഹൂൎത്തത്തിങ്കൽ വൈദ്യൻ സ്വഗൃഹത്തിൽ ശുചിയായിരിപ്പോരുസ്ഥലത്ത് ഒരു പാത്രംവെച്ച് അതിൽ താഴെപറയുന്ന മരുന്നുകളെ നിക്ഷേപിക്കണം. നവരയരി ഇടങ്ങഴി ൧൦. നവരനെല്ലുകൊണ്ടുണ്ടാക്കിയ അവിൽ ഇടങ്ങഴി ൧൦. മതിര ഇടങ്ങഴി ൧൦. നവരചിററു വറുത്തുണ്ടാക്കിയ മലരിടങ്ങഴി ൪൦. തിനയരി ഇടങ്ങഴി ൪. വരകിന്റെ അരി ഇടങ്ങഴി ൪. ചുക്ക് ഇടങ്ങഴി ൨. ചെറുനാരങ്ങ നാലാക്കി കീറിയത് ഇടങ്ങഴി ൪. അയമോദകം ഇടങ്ങഴി ൨. ഇവയെല്ലാം വെവ്വേറെ കിഴികെട്ടി മുൻപറഞ്ഞ പാത്രത്തിൽ ഇരുനൂറിടങ്ങഴി തിളപ്പിച്ചവെള്ളം പകൎന്ന് അതിൽ ഈ കിഴികളെല്ലാം ക്രമത്താലെ ഇട്ട് പാത്രം അടപ്പുപാത്രംകൊണ്ടടച്ച് ശീലകൊണ്ടു പൊതിഞ്ഞു ശീലമൺചെയ്തു ചുററും തിയ്യിട്ടു കത്തിക്കുക. ഏഴുദിവസം കഴിഞ്ഞാൽ അതിൽനിന്ന് ആവശ്യമുള്ള കാടി എടുത്തുകൊള്ളാം. എത്രകണ്ടെടുക്കുന്നുവോ അത്രയും കാഞ്ഞവെള്ളം അതിൽ പകൎന്ന ഭദ്രമായി അടച്ചുസൂക്ഷിക്കണം. നിത്യവും രണ്ടു സന്ധ്യയ്ക്കും വിളക്ക കാണിക്കുകയും മാസത്തിൽ ഒരിക്കലെങ്കിലും ബ്രാഹ്മണരെക്കൊണ്ടു പൂജിപ്പിക്കുകയും വേണം. യാതൊരുവിധ അശുദ്ധിയും ബാധിച്ചുപോകാതെ സൂക്ഷിച്ചുരക്ഷിക്കണം. ഇതിന്റെ ഉപയോഗം വൈദ്യശാസ്ത്രങ്ങളിൽ അവിടവിടെ പറഞ്ഞുകാണാവുന്നതാകയാൽ ഇവിടെ വിസ്തരിക്കുന്നില്ല. "പയഃ പയോധേരുദിതസ്സ ദേവോ

ധന്വന്തരിർവ്വിഷ്ണുകലാവതീർണ്ണഃ। ദിനേ ദിനേസ്മിന്ന ദിവ്യൗഷധോദയംനിധിസ്സന്നിധിമാതനോതു" എന്ന മന്ത്രംചൊല്ലി നിത്യവും ഈ ഔഷധകുംഭത്തെ വന്ദിക്കമാറാകണം പതിവ്. ഭാഗ്യദാനഗുണമാണല്ലൊ ദൈവാധീനം * * * * * *

ഇതി വൈദ്യമനോരമായാം

ത്രയോദശഃ പടലഃ

# അഥ ചതുർദ്ദശഃ പടലഃ.

## ഗർഭിണീചികിത്സാധികാരഃ.

൧. ദശമൂലാനി ച നളിനം കുഷ്ഠമുശീരം നതസ്സ്വകേ। ഏരണ്ഡശിഫാം ച പിബേൽ ഗർഭാശയശോധനായ ഗോപയസാ.

ദശമൂലം താമരവള്ളി കൊട്ടം രാമച്ചം തകരം ചോനകപ്പുല്ല് ആവണക്കിൻവേര് ഇവ സമം പശുവിൻ പാലിൽ അരച്ച് സേവിച്ചാൽ ഗർഭാശയത്തിന്നു ശുദ്ധിവരും.

൨. കടുകാലാബുസംസിദ്ധം തൈലമഭ്യഞ്ജനാത്തദ്വൽ । യോനിദോഷഹരം നസ്യം ഗർഭമുൽപാദയേദപി.

കയ്പൻ ചുരവള്ളി ഇടിച്ചുപിഴിഞ്ഞ നീരിൽ അതുതന്നെ കല്ക്കമായി കാച്ചിയ എണ്ണ തേച്ചാൽ യോനിദോഷം തീരുകയും ഉടനെ ഗർഭമുണ്ടാവുകയും ചെയ്യും.

൩. പുത്രാർത്ഥം ദമ്പതീ രാത്രൌ ശയീയാതാം മുദാന്വിതൌ പുഷ്പചന്ദനതാംബൂലയൌവനൈഃ സമലംകൃതൌ (൪) ഇച്ഛേതാം യാദൃശം പുത്രം തദ്രൂപചരിതാംശ്ച തൌ । ചിന്തയേതാം ജനപദാംസ്തദാചാരചരിച്ഛദൌ. 'ബ്രഹ്മാ ബൃഹസ്പതിർവിഷ്ണുഃ സോമഃ സൂര്യസ്തഥാശ്വിനൌ । ഭഗോഥ മിത്രാവരുണൌ വീരം ദദതു മേ സുതം'(൫)ഏതം മന്ത്രം ജപന്തൌ തൌ സംവിശേതാം യഥാവിധി । പ്രാർത്ഥനാബലതോ ദേവാഃ പ്രയച്ഛന്തി സുതം പ്രിയം।

പുത്രനുണ്ടാകണമെന്ന ആഗ്രഹിക്കുന്ന ദമ്പതിമാർ രാത്രികാലത്തിൽ അന്യോന്യാനുരാഗത്തോടുകൂടിയവരും സുഗന്ധപുഷ്പങ്ങളെ ചൂടിയവരും ചന്ദനക്കുറിയിട്ടവരും വെററില മുറുക്കിയവ

ത്തമായിട്ട് ശരീരത്തിന്ന മററു യാതൊരസ്വഭേദങ്ങളുമില്ലെങ്കിൽ സഹശയനം ചെയ്യണം. ആ സമയം എങ്ങിനെയുള്ള പുത്രൻ തങ്ങൾക്കുണ്ടാകേണമെന്ന വിചാരിക്കുന്നുവോ അങ്ങിനെയുള്ളവരുടെ വേഷാചാരങ്ങളെ സ്വീകരിക്കുകയും അങ്ങിനെയുള്ളവരെ മനസ്സുകൊണ്ട ധ്യാനിക്കുകയും അവരുടെ ആചാരപരിച്ഛദങ്ങളെ ധരിക്കുകയും 'ഭഗോഷ' എന്ന തുടങ്ങിയ മന്ത്രം രണ്ടാളും ജപിക്കുകയും ചെയ്തുകൊണ്ട വിധിപ്രകാരം ശയിക്കണം. ആ പ്രാൎത്ഥനാശക്തിനിമിത്തം ദേവന്മാർ അവൎക്ക നല്ല സന്തതിയെ കൊടുക്കുകയും ചെയ്യും.

൬. ബ്രാഹ്മീപാശാമൃതാനിംബശാർങ്ഗേഷ്ട്വാദ്ദളജം രസം ।
പ്രാതഃന്നിപീയ തൈലേന വന്ധ്യാപി ലഭതേ സുതം.

ബ്രഹ്മി ആരമ്പോടകത്തില ചിററമൃത് വെപ്പില വലിയ ഉങ്ങിന്നില ഇവ സമം ഇടിച്ചുപിഴിഞ്ഞെടുത്ത സമം എണ്ണ ചേൎത്ത പുലൎച്ചെ സേവിച്ചാൽ മച്ചികൾക്കു പുത്രനുണ്ടാകും.

൭. ബലാ [illegible]ിതാ സാരിവീ [illegible] വടസ്യ ശൃംഗം
ഗജകേസരഞ്ച । ഏതന്മധുക്ഷീരഘൃതൈസ്തു പീതം വന്ധ്യാ സുപുത്രം നിയതം പ്രസൂതേ.

കുറുന്തോട്ടി [illegible] അതിമധുരം [illegible] ൽ മൊട്ടു കക്കരിക്ക ഇവ സമം അരച്ച [illegible] ചെയ്ത തേനും പാലും നെയ്യും കൂട്ടി സേവിച്ചാൽ വന്ധ്യകളും പ്രസവിക്കും.

൮. അശ്വഗന്ധാകഷായേണ സിദ്ധം ദുഗ്ദ്ധം ഘൃതാന്വിതം ।
ഋതുസ്നാതാംഗനാ പ്രാതഃ പീത്വാ ഗർഭം ധാരയേത്.

അമുക്കുരക്കഷായത്തിൽ പാൽ വിധിപ്രകാരം കാച്ചി നെയ്യുചേൎത്ത് ഋതുസ്നാതയായവൾ രാവിലെ സേവിച്ചാൽ ശീഘ്രമായും ഗൎഭമുണ്ടാകും.

൯. പുഷ്യേ[illegible] ലക്ഷ്മണായാ മൂലം ദുഗ്ദ്ധേന [illegible]
പിഷ്ടം പീതം ഋതുസ്നാതാ ഗർഭം ധത്തേ ന സംശയഃ

ഋതുസ്നാനം കഴിഞ്ഞ കന്യക പൂയം നാൾ തിരുതാളിവേര വിധിപ്രകാരം പറിച്ചെടുത്തരച്ച പാലിൽ കലക്കി സേവിച്ചാൽ ഉടനെ ഗൎഭമുണ്ടാകും.

൰. ബീജാനി ബീജപൂരസ്യ ക്ഷീരപക്വാനി വാ പിബേൽ
നാരീ ക്ഷീരേണ സഹസാ ക്ഷീരശുക്ലേർദ്ധ്യം ഭവേൽ.

ചെറുനാരങ്ങയുടെ വിത്തു പാലിൽ പുഴുങ്ങി വററിച്ചരച്ചു പാലിൽ കലക്കി സേവിച്ചാൽ ഉടനെ ഗർഭമുണ്ടാകും. ഇവിടെ 'മാതുലുംഗസ്യ' എന്നും പാഠം കാണുന്നു. ആ പാഠത്തിൽ മാതളനാരങ്ങവിത്തെന്നും ഗ്രഹിക്കണം.

൧൧. അഥവാശ്വത്ഥവന്ദാകം ഗർഭദം ക്ഷീരപാചിതം । ഗൃഹീതമശ്വഗന്ധായാ മൂലം പുഷ്യേ പിബേദൃതൌ(൧൨)ക്ഷീരേണ ക്ഷീരഭുഗ് ഭൂത്വാ പുത്രസംപദി മജ്ജതി । ദൈവേന തപസാ സിദ്ധ്യൌ ബ്രഹ്മരൂപേ യഥാ തഥാ.

പേരാൽമൊട്ടു പാലിൽപുഴുങ്ങി അരച്ചു പാലിൽ കലക്കി സേവിക്കുന്നതും ഗർഭമുണ്ടാകുവാൻ നല്ലതാകുന്നു. പൂയത്തുന്നാൾ അമുക്കുരംവേരു പറിച്ചെടുത്തു അരച്ചു പാലിൽകലക്കി ഋതുകാലം കഴിയുന്നതിൻെറ മുമ്പെ സേവിച്ചാൽ അവൾക്കു ധാരാളം സന്താനമുണ്ടാകും.

൧൨. കാർപ്പാസശലാട്ടൂനാം കല്കം ക്ഷീരേ പിബേത്തു സപ്താഹം । വന്ധ്യാ പുത്രാൻപതിം വാഞ്ഛന്തീ പുഷ്യദിവസേഷു.

പരുത്തിയുടെ ഇളയ കായ അരച്ചു പാലിൽകലക്കി പൂയത്തുന്നാൾ സേവിക്കുക. ഇങ്ങിനെ ഏഴുപൂയത്തുന്നാൾ മുടങ്ങാതെ സേവിച്ചാൽ മച്ചിക്കൂടെ പ്രസവിക്കും.

൧൩. വജ്രവല്ലീരസേ ഇധ്യം തൈലം തൽകല്കമിശ്രിതം । ധ്വജാരോഹണകല്യാണദിവസേ പാർവ്വതീപതേഃ(൧൩) ഋതുസ്നാതാ വധൂഃ പിണ്ഡം ഭക്ഷയേൽ പുത്രകാംക്ഷിണീ । സ്വപുത്രസ്യേന സഞ്ജാതോ മോദയേദ്ദ്വയം കുലം.

ചങ്ങലംപരണ്ട പിഴിഞ്ഞ നീരിൽ അത്ര എണ്ണയും ചീഞ്ഞി ചങ്ങലംപരണ്ട അരച്ചുകലക്കി അതിൻെറ ഊറൽ ഉരുട്ടിയെടുത്തു ശുഭദിനത്തിൽ ഋതുസ്നാതയായവൾ സേവിച്ചാൽ അതിയോഗ്യനായ പുത്രനുണ്ടാകും.

൧൪. വന്ദാകമൌദുംബരമാമ്രമേന വന്ധ്യാംഗനാ പുഷ്യവിശുദ്ധിവാരേ । പൂർവ്വം വിരിക്താ പിബതേ കുമാരം ഹ്യാഗസ്ത്യ ദേശേന സഹ പ്രപീതം.

ഋതുസ്നാനംചെയ്ത ദിവസം ഇത്തിമൊട്ട് അരച്ചു കറിയം

ട്ടിൻപാലിൽ കലക്കി സേവിച്ചാൽ വന്ധ്യകൾക്കുകൂടെ പുത്രനുണ്ടാ
കും. ഇതു സേവിക്കുന്നതിന്നുമുമ്പെ വയറിളക്കുകയും വേണം.

൧൭. കാകമാചീശിഫാം പുഷ്യേ കാമം നിഷ്പിഷ്യ കന്യയാ
രസം സ്നാതാ പിബേന്നാരീ ലഭേൽ ഗർഭമനുത്തമം.

ഋതുസ്നാതയായ സ്ത്രീ മണത്തക്കാളിയുടെ കായ്മണം കാറവാ
ഴപ്പട്ടയുംകൂടെ തിരുമ്മിപ്പിഴിഞ്ഞ നീർ പൂയത്തുന്നാൾ ധാരാളമാ
യി കഴിച്ചാൽ ഉടനെ ഗർഭം ധരിക്കും.

൧൮. സ്നാതായാ ചതുർത്ഥദിവസേ സപത്രസംപക്വമാമ്ര
നിശി രന്ത്വാ പുത്രം ലഭേത സുഭഗം വാമേതരപാർശ്വസംയുക്താ.

ഋതുവായതിന്റെ നാലാംദിവസം ഋതുസ്നാനം ചെയ്തു രാത്രി
യിൽ തന്റെ ഭർത്താവോടുകൂടെ മൈഥുനധർമ്മത്തെ ചെയ്തതിന്നു
ശേഷം വലത്തുപുറം ചെരിഞ്ഞുകിടന്നാൽ ഗർഭം അലസിപ്പോ
കാതെ നിലനില്ക്കുമെന്നുമാത്രമല്ല ആ പുത്രൻ സുഭഗനായിത്തീ
രുകയുംചെയ്യും.

൧൯. ബീജപൂരസ്യ ബീജാനി മൂലം വാ ഗർഭസംഭവേ । പി
ബേദാജ്യേന മൂലം വാ ലക്ഷ്മണാഹയഗന്ധയോഃ

ചെറുനാരങ്ങവിത്തോ ചെറുനാരകവേരോ തിരുതാളിവേ
രോ അമുക്കുരമോ അരച്ചു നെയ്യിൽ ചാലിച്ചു സേവിച്ചാൽ ഗർഭം
അലസാതെ നിലനില്ക്കും.

൨൦. ഗിരികർണ്ണ്യാശ്ശിഫാ ശ്വേതാ കരൂദ്ധായാഃ കടീതടേ । ധാ
ര്യമാണാ സ്ത്രിയാ ഗർഭസ്ഥാപനായ ഭവേൽ ധ്രുവം.

വെൺകൊടിത്തുവ്വവേരോ ചെറുകമിഴിന്റെ മൊരികളത്തെ
വേരോ അരയിൽ ധരിച്ചാൽ ഗർഭം അലസുകയില്ല.

൨൧. ഉദുംബരശിഫാകഷായേ ക്ഷീരം സമധുശർക്കരം । ശാ
ലിം പിഷ്ട്വാ പിബേൽ ഗർഭവിനിപാതനിവർത്തകം (൨൨) തരു
ണൈർന്നാളികേരസ്യ പുഷ്പൈരൗദുംബരൈഃ ഫലൈഃ। അജ്ജൈ
ശ്ച കല്പിതഃ കാഥോ ഗർഭസ്രാവം നിവർത്തയേൽ.

അത്തിവേരുകൊണ്ടു വെച്ച കഷായത്തിൽ സമം പാലുംവീ
ഴ്ത്തി ആറിയാൽ തേനും പഞ്ചസാരയുംകൂട്ടി അരി അരച്ചുകലക്കി
സേവിച്ചാൽ ഗർഭപാതം ശമിക്കും. ഇളയ തെങ്ങിൻപൂക്കുലയരി

സമം അരച്ചുകലക്കി കുറുക്കിയ പാൽ സേവിച്ചാൽ ആ ഉപദ്രവം ശമിക്കും.

൯൬. കക്കടീമൂലസംസിദ്ധം ക്ഷീരം ശൂലഹരം പരം । ഗർഭിണീ തു ബലാകാഥസിദ്ധം സായം പ്രാഗപി വാ (൯൦) കുശകാശേക്ഷുമൂലാനാം മൂലൈർഗ്ഗോക്ഷുരകസ്യ ച ശൃതം ദുഗ്ദ്ധം സിതായുക്തം ഗർഭിണ്യാഃ ശൂലനുൽ പരം.

വെള്ളരിവേരിട്ടു കുറുക്കിയ പാലോ, കുറുന്തോട്ടിക്കഷായം കൂട്ടിക്കുറുക്കിയ പാലോ രാവിലെയോ രാത്രിയോ സേവിക്കുന്നതു ഗർഭിണിയുടെ ശൂലവേദന ശമിക്കുവാൻ നല്ലതാകുന്നു. കുശവേര് ആറ്റുദർഭവേര് ആവണക്കിൻവേര് ഞെരിഞ്ഞിൽ ഇവ സമം ചതച്ചു കിഴികെട്ടിയിട്ടു കുറുക്കിയ പാൽ ശീലിക്കുന്നതും ഗർഭിണിയുടെ ശൂലവേദന ശമിക്കുവാൻ വിശേഷമാകുന്നു.

൯൭. ക്ഷീരപിഷ്ടമബലാക്ഷകം പിബേദ്ദേവദാളികസുമോത്ഭവം രജഃ । ഗർഭമേവ സുഖസൂതിമാവഹേന്നാസ്ത്യതഃ പരതരം തദൌഷധം.

താന്നിക്ക അരച്ചതോ ദേവതാളിപ്പൂവിന്റെ രജസ്സോ പാലിൽ കലക്കി സേവിച്ചാൽ ക്ഷണത്തിൽ പ്രസവിക്കും. സുഖപ്രസവത്തിന്ന് ഇതു വളരെ വിശേഷമാകുന്നു.

൯൮. ഗർഭിണ്യാസ്സുഖസൂത്യർത്ഥം കിമന്യൈർമ്മന്ത്രഭേഷജൈഃ । സഹസ്രപ്രസ്ഥമംബ്വാശു പേയം പുത്രസ്യ മാതുലൈഃ.

ഗർഭിണിക്കു സുഖപ്രസവം സിദ്ധിക്കേണമെന്നുവെച്ചു മന്ത്രവാദം ചെയ്യിച്ചിട്ടും മരുന്നു സേവിപ്പിച്ചിട്ടും ഉണ്ടാകുന്ന ഫലം ഈ പറയുന്നതിനോടു തുല്യമായിവരികയില്ല. ആ വിദ്യയെന്തെന്നാൽ, ആ പ്രസവിക്കുന്ന ശിശുവിന്റെ അമ്മാമന്മാർ ആയിരം ഇടങ്ങഴിവെള്ളം കഴിയുന്നവേഗത്തിൽ അങ്ങോട്ടും ഇങ്ങോട്ടും അളക്കട്ടെ. എന്നാൽ ആ ഗർഭിണി ക്ഷണത്തിൽ പ്രസവിക്കുകയും ചെയ്യും.

൯൯. കാരസ്കരാസ്ഥി സലിലേന വിഘൃഷ്യ ലിമ്പേന്നാഭൌ സുഖപ്രസവകാംക്ഷിതസുന്ദരീണാം । തദ്വദ്വിഷം ച കരപാദതലേഷു ബാലേ ജാതേ തമാശു സലിലൈഃ പരിശോധയേച്ച.

കാഞ്ഞിരക്കുരു പച്ചവെള്ളത്തിലരച്ചു നാഭിയിൽ പുരട്ടിയാൽ കഠിനവേദന അനുഭവിക്കാതെ ക്ഷണത്തിൽ പ്രസവിക്കും. വത്സനാഭി അരച്ചു കയ്യിൻെറയും കാലിൻെറയും ഉള്ളടികളിൽ പുരട്ടിയാലും ക്ഷണത്തിൽ പ്രസവിക്കും. പക്ഷെ പ്രസവിച്ച ഉടൻ തന്നെ അതു നല്ലവണ്ണം വെള്ളംകൊണ്ടു കഴുകികളയുകയും വേണം.

൩൪. വാരിഭ്രഷ്ടം വിശാലായാ മൂലമാജ്യേന സംയുതം അധോമുഖമധോ നാഭൌ ലിംപേൽ സദ്യഃ പ്രസൂതിക്രൽ.

കാട്ടുവെള്ളരിവേർ പച്ചവെള്ളത്തിലരച്ചു നെയ്യിൽ ചാലിച്ചു നാഭിയിൽ കീഴ്പോട്ടു പുരട്ടിയാൽ ക്ഷണത്തിൽ പ്രസവിക്കും.

൩൫. വാസാപത്രഷാഢലിനീകാകമാചീശിഫാഃ പൃഥക് । പിഷ്ട്വാ നാഭേരധോ ലിപ്ത്വാ ഗർഭിണീ ഷ്ക്രാമണേപ്രദാഃ.

ആടലോടകവേര് ചിററീന്തലിൻവേര് വാഴച്ചോട് മണത്തക്കാളിവേര് ഇതുകളിൽ ഏതെങ്കിലും ഒരു മരുന്ന് അരച്ചു നാഭിയുടെ കീഴ്പോട്ടു പുരട്ടിയാൽ ഗർഭം ക്ഷണത്തിൽ പുറത്തുവരും.

൩൬. പക്വം തിലോത്ഭവം നാസ്യം വിശല്യാസ്വരസേന തു ഹന്തി ഗർഭാപരാസംഗം ഗുഹ്യനാഭികരാംഘ്രിഗം.

മേത്തോന്നി ഇടിച്ചുപിഴിഞ്ഞ നീരു ചേർത്തു കാച്ചിയ എണ്ണ ഗുഹ്യപ്രദേശത്തും നാഭിയിലും കയ്യിന്മേലും കാലിന്മേലും പുരട്ടിയാൽ ഗർഭത്തിന്നും മറുപിള്ളയ്ക്കുമുള്ള തടവു തീൎന്നു ക്ഷണത്തിൽ പ്രസവിക്കും.

൩൭. പ്രപുന്നാടശിഫാ ഗാഢം ക്ഷുണ്ണാ യോനൌ ധൃതാ ഭവേൽ । ക്ഷുണ്ണാ സതൈലാ വർഷാഭൂശിഫാ ച സുഖസൂതിദാ.

കോൽതകരവേര് നല്ലവണ്ണം ചതച്ചു യോനിയിൽ വെയ്ക്കയോ, തമിഴാമവേര് കത്തിച്ചു തച്ച് എണ്ണയും ചേർത്തു യോനിയിൽ വെയ്ക്കയോ ചെയ്താൽ ഉടനെ പ്രസവിക്കും.

൩൮. തരുണ്യാ മൂർദ്ധനി വിന്യസ്തം പീത്വാ സ്നുക്ക്ഷീരബിന്ദവഃ । ഗർഭാപരാപരാസംഗേ ഹ്യപാതിയന്തി ഭിഷഗ്വരൈഃ.

അതേവിധം കള്ളിപ്പാലും എണ്ണയുംകൂട്ടി യോജിപ്പിച്ച് അതിൽനിന്ന് രണ്ടോ മൂന്നോ തുള്ളി തലയിൽ ഉററിച്ചാൽ തടഞ്ഞു നില്ക്കുന്ന ഗർഭവും മറുപിള്ളയും ക്ഷണത്തിൽ പുറത്തുവരും.

൩൯. വചാഗ്രാതിവിഷാസർപ്പനിർമ്മോകൈശ്ച ധൂപനം ഭഗേ । കരഞ്ജതൈലസംയുക്തൈർഗ്ഗർഭമാശേവ പാതയേൽ.

വയമ്പ് വെളുവയമ്പ് (ചെടയൻ കഞ്ഞോവ് എന്ന പക്ഷാന്തരം) അതിവിടയം പാമ്പിൻവള ഇവ സമം ഉങ്ങെണ്ണയിൽ കുഴച്ചു കനലിലിട്ടു പുകച്ച പുക യോനിയിൽ തട്ടിച്ചാൽ വേഗത്തിൽ പ്രസവിക്കും.

൪൦. സ്വരസേനസനോഷ്ഠപുംഖലായാഃ ശൃതാന്മധുകരസ്യ വാ । നസ്യാന്ന സ്യാദ്ഭയം സ്ത്രീണാം മൂഢഗർഭസമുത്ഭവം.

കൊഴിഞ്ഞിലിന്നിലയോ കഞ്ഞുണ്ണിയോ ഇടിച്ചുപിഴിഞ്ഞ നീരുകൊണ്ടു നസ്യം ശീലിച്ചാൽ സ്ത്രീകൾക്കു മൂഢഗർഭം നിമിത്തമുള്ള ഭയമുണ്ടാവുകയില്ല.

൪൧. പുടദഗ്ധാഹിനിർമ്മോകമഷീ ക്ഷൌദ്രേണ ചാക്ഷയേൽ സഹസൈവ വിശല്യാ സ്യാന്മൂഢഗർഭാപി ഗർഭിണീ.

പാമ്പിൻവള പുടപാകസമ്പ്രദായത്തിൽ പുടംവെച്ചു കരിച്ചെടുത്ത മഷി തേനിൽ ചാലിച്ചു കണ്ണിലെഴുതിയാൽ ഗർഭസംഗം തീർന്നു ക്ഷണത്തിൽ പ്രസവിക്കും.

൪൨. സിദ്ധാർത്ഥാർജ്ജുനപുഷ്പഗുൽഗുലുവചാലാക്ഷാമയൂരഛദൈഃ കേശോശീരഭുജംഗത്വക്കരിസഹിതൈർദ്ധൂപോ ഗൃഹേ നിർമ്മിതഃ । സ്ത്രീണാം സമ്പ്രതി മൂഢഗർഭജനിതാം ബാധാമഹിം വൃശ്ചികാനാഖൂൻ ഭൂതഗണാൻ പിശാചനികരാൻ ഗേഹാന്നിരസ്യത്യലം.

കടുക് നമ്മരുതിൻപൂവ് ഗുൽഗുലു വയമ്പ് അരക്ക് മയിൽപീലി തലനാര് രാമച്ചം പാമ്പിൻവള ഇവയെല്ലാം കൂടെ ഇട്ടു പുകപ്പിച്ച പുകയേറ്റാൽ ക്ഷണത്തിൽ ഗർഭസംഗം നിമിത്തമുള്ള പീഡ ശമിക്കും. ഈ യോഗത്തിൽ പറഞ്ഞ മരുന്നുകളെല്ലാംകൂടെ ഇട്ടു പുകച്ചാൽ ആ തറവാട്ടിൽ പാമ്പ് തേള് എലി ഇതുകൾ കടന്നുകൂടുകയില്ല. ഭൂതബാധ പിശാചുബാധ ഇതുകളും ശമിക്കും.

൪൩. പീതം പുഷ്പലതാപത്രം പിഷ്ടം തണ്ഡുലവാരിണാ । അപരാം പാതയേച്ഛാലീമൂലം മൂത്രേണ ചാഥവാ.

വെളിപ്പരുത്തിയില (ഉഴിഞ്ഞയെന്ന പക്ഷാന്തരം) അരച്ചു,

അരിക്കാടിയിൽ കലക്കി സേവിച്ചാൽ മറുപിള്ള വേഗത്തിൽ പുറത്തുവരും. വരിനെല്ലിൻവേർ അരച്ച് ഗോമൂത്രത്തിൽ കലക്കി സേവിക്കുന്നതും നല്ലതാകുന്നു.

൪൩. ഛത്രാ വൃതികം ചസ്യ വായസാദം ഖദിരസ്യ വാ । പിഷ്ടം തുഷാംബുനാ പീതം പരാം പാതയേൽ ക്ഷണാൽ.

ഞെട്ടാവൽത്തൊലിയോ കാട്ടത്തിത്തൊലിയോ അരച്ച് അരിക്കാടിയിൽ കലക്കി സേവിച്ചാൽ ക്ഷണത്തിൽ മറുപിള്ള വീഴും.

൪൪. നിൎമ്മോകകടുകാലാബുകൃതവേധനസൎഷപൈഃ । ചൂൎണ്ണിതൈഃ കടുതൈലാക്തൈരതുപധൂപയേൽ ഭഗം (൪൫) ലാംഗലീമൂലകല്കേന പാണിപാദതലാനി ഹി ) പ്രലിംപേൽ സൂതികായോഷിദപരാപാതനം പരം.

പാമ്പിൻവള കല്ലൂർ പൂരണ്ടവള്ളി ഇലഞ്ഞിപ്പൂവും ചടുക് ഇവ പൊടിച്ച് കടുകെണ്ണയിൽ കുഴച്ച് കനലിലിട്ട് പുകച്ച് ആ പുക യോനിയിൽ തട്ടിക്കുന്നതും, മേത്തോന്നിക്കിഴങ്ങരച്ച് ഉള്ളൻകയ്യിലും ഉള്ളൻകാലിന്മേലും പുരട്ടുന്നതും മറുപിള്ള വീഴുവാൻ വളരെ നല്ലതാകുന്നു.

൪൬. അപത്ഥ്യാദ്ദൈവയോഗാദ്വാ ജാതം മൂഢം ഭിഷഗ്വരഃ । തല്ലക്ഷണമാലോച്യ ക്ഷണാന്നിൎബ്ബാധമാഹരേൽ.

ഗൎഭകാലത്ത് ഉത്താനശയനം അതിമൈഥുനം ഉപവാസം ശോകം ഭയം മുതലായ അപത്ഥ്യങ്ങളെ ശീലിക്കുകയാലും ദൈവാധീനക്കുറവുകൊണ്ടും മൂഢഗൎഭമായി പരിണമിക്കുകയും അതിന്നു പറഞ്ഞ ഔഷധങ്ങൾ പ്രയോഗിച്ചതിൽ ഫലം കിട്ടാതിരിക്കുകയും ചെയ്യുന്നതായി കണ്ടാൽ ഗൎഭമെടുക്കുന്ന വിഷയത്തിൽ പഠിപ്പും പരിചയവുമുള്ള വൈദ്യശ്രേഷ്ഠൻ അതിലെ ലക്ഷണവ്യത്യാസങ്ങളെനോക്കി അറിഞ്ഞ് അവസ്ഥാനുസരണം മാതാവിന്നും ശിശുവിന്നും കേടുതട്ടാത്തവിധം ക്ഷണത്തിൽ ഗൎഭം പുറത്തെടുക്കുകയുംവേണം.

൪൭. കുക്ഷൌ വാതേന ശുഷ്കോ ഗൎഭോ വൎഷാദികാലകാരീ സ്യാൽ । തത്ര ക്ഷീരം പ്രപിബേൽ സംഖ്യതം കോഷ്ണം കരോതി സുപുഷ്ടിം.

വിഘ്നനായിത്തീൎന്ന വായു ഗൎഭത്തെ പ്രസവിക്കേണ്ടതായ കാലത്തു പുറത്തുവിടാതെ സ്തംഭിപ്പിക്കും. അങ്ങിനെ പ്രസവിക്കാതെ സ്തംഭിച്ച ഗൎഭം ഗൎഭോല്പാദനകാലംമുതൽ ഒരു കൊല്ലത്തിലധികം ഉദരത്തിൽതന്നെ സ്ഥിതിചെയ്താൽ മാതാവിന്നു പല രോഗങ്ങളെയുമുണ്ടാക്കിത്തീൎക്കും. അവിടെ കാച്ചിയപാലിൽ നെയ്‌വീത്തി ചെറുചൂടോടുകൂടെ സേവിക്കുകയും വേണം. അതു സേവിച്ചാൽ കാലാതീതമായ ഗൎഭം ക്ഷണത്തിൽ തകരാറുകൂടാതെ പ്രസവിക്കുകയും ചെയ്യും.

൫൭. ചന്ദനം ശാരിബാലോധ്രമൃദ്വീകാ ശൎക്കരാന്വിതം ക്വാഥം കൃത്വാ പ്രദദ്യാച്ച ഗൎഭിണീജ്വരശാന്തയേ.

ചന്ദനം നന്നാറികിഴങ്ങ് പാച്ചോററിത്തൊലി മുന്തിരിങ്ങാപ്പഴം ഇവ സമം കഷായംവെച്ചു പഞ്ചസാര മേമ്പൊടിചേൎത്തു സേവിച്ചാൽ ഗൎഭിണിക്കുണ്ടായ പനി ശമിക്കും.

൫൮. വയസ്ഥാശാരിബാപാഠാതോയതോയദഗോക്ഷുരൈഃ । ശൃതം ശീതം പിബേദ്വാരി ഗൎഭിണീജ്വരവാരണം.

നെല്ലിക്ക നന്നാറികിഴങ്ങ് പാടക്കിഴങ്ങ് ഇരുവേലി മുത്തങ്ങാക്കിഴങ്ങ് ചുക്ക് ഇവകൊണ്ടു ശൃതകഷായമോ ശീതകഷായമോ ഉണ്ടാക്കി ശീലിച്ചാൽ ഗൎഭിണിയുടെ ജ്വരം ശമിക്കും.

൫൯. പിഷ്ട്വാ ലിമ്പേദ്യോനൌ മൂലേ ബൃഹതീദ്വയപുനൎന്നവയോഃ । നവസൂതായാഃ ശൂലം യോനിഗതം സകലമപനയതഃ.

വലിയ കടലാടിവേരൊ തമിഴാമവേരൊ അരച്ചു പ്രസവം കഴിഞ്ഞ ഉടനെ യോനിയിൽ പുരട്ടിയാൽ പ്രസവം നിമിത്തം യോനിയിലുള്ള സകല വേദനയും ശമിക്കും.

൬൦. തുംബീപത്രം തഥാ ലോധ്രം സമഭാഗം തു പേഷയേൽ । തേന ലേപോ ഭഗേ കാൎയ്യഃ ശീഘ്രം സ്യാദ്യോനിരക്ഷതാ.

വെളുത്ത ചുരങ്ങയുടെ ഇലയും പാച്ചോററിയും കൂടെ സമമായെടുത്ത് അരച്ചു യോനിപ്രദേശത്തു പുരട്ടിയാൽ പ്രസവം നിമിത്തമുള്ള യോനിക്ഷതം ശമിക്കും.

൬൧. പലാശോദുംബരഫലം തിലതൈലസമന്വിതം । യോനൌ പ്രലിപ്തം മധുനാ ദൃഢീകരണമുത്തമം.

പ്ലാശിൻകായയും അത്തിക്കായയുംകൂടെ അരച്ച് എണ്ണയിൽചാലിച്ചു തേനുംകൂട്ടി യോനിയിൽ പുരട്ടിയാൽ പ്രസവംനിമിത്തമുള്ള യോനിയുടെ അയവുതീൎന്നു ദൃഢത സംഭവിക്കും.

൩൨. സൂതായാഃ കൃശമുദരം പീതം തക്രേണ മാതുലുങ്ഗമൂലം । മധുഘൃതപിഷ്ടം വ്യോഷം കരോതി ധാത്രീരസോ നിശയാ.

ചിച്ചുകവേരരച്ചു മോരിൽ കലക്കി സേവിക്കുകയോ, ചുക്കു മൊളക് തിപ്പലി ഇവ സമം അരച്ചു തേനും നെയ്യും ചേൎത്തു കുഴച്ചു സേവിക്കുകയോ മഞ്ഞളുംചേൎത്തു പച്ചനെല്ലിക്ക ഇടിച്ചുപിഴിഞ്ഞ നീരിൽ കലക്കി സേവിക്കുകയോ ചെയ്താൽ പെറ്റവളുടെ വയറു ചുരുങ്ങും.

൩൩. പ്രസൂതാ വനിതാ വൃദ്ധകുക്ഷിഹ്രാസായ സംപിബേൽ । പ്രാതൎമ്മഥിതസംമിശ്രാം ത്രിസപ്താഹാൽ കണാരജഃ.

പ്രസവിച്ചവളുടെ ഗൎഭകാലത്തു സ്വതെ വൎദ്ധിച്ച വയറു ചുരുങ്ങുവാൻ ൨൧ ദിവസം രാവിലെ തിപ്പലിപ്പൊടി മോരിൽ കലക്കി സേവിക്കുന്നതു നല്ലതാകുന്നു.

൩൪. പ്രസൃതിസമയേ യസ്യാ ന സ്രവേദ്രുധിരം തതഃ ശൂലം സ്യാൽപ്പത്രോനാം ഗന്ധപക്വീം ച ഭക്ഷയേൽ സുഖം.

പ്രസവസമയം സ്രവിക്കേണ്ടതായ ആൎത്തവരക്തം സ്രവിക്കാതിരുന്നാൽ അവൾക്കു കലശലായ ശൂലവേദനയുണ്ടാകും. അവിടെ വെള്ളുള്ളിയും തടിയൻവള്ളി പിഴിഞ്ഞ നീരും സേവിച്ചാൽ സുഖം കിട്ടുകയും ചെയ്യും.

൩൫. സൂതായാഃ പൃഷ്ഠകട്യാദൌ ശോഫേ സ്യാദ്രുജി പായയേൽ । മസൂരമൂലപത്ഥ്യാഭ്യാം സിദ്ധമംബു ദിനത്രയം.

പ്രസവിച്ചവൾക്കു പുറത്തും കടിപ്രദേശത്തും കടിപ്രദേശം മുതലായ സ്ഥാനങ്ങളിലും നീരുണ്ടായാൽ ചെറുകടലാടിവേരും കടുക്കയും സമം കഷായംവെച്ചു മൂന്നുദിവസം സേവിക്കുക.

൩൬. കൃസരാം സഘൃതക്ഷീരാം ശൎക്കരാമധുസംയുതാം । സ്തന്യാഭിവൃദ്ധയേ ധാത്ര്യാ ഭോജനം പരികല്പയേൽ.

എൾച്ചോറിൽ നെയ്യും പാലും പഞ്ചസാരയും തേനും കൂട്ടി ഉണ്ടാൽ മുലപ്പാലുണ്ടാകും.

൮൪. യഷ്ടീമധുകസംയുക്തം ഗവ്യം ക്ഷീരം സശർക്കരം । പീത്വാ ധാത്രീ ഭവേൽ ഭൂരിസ്തന്യപൂർണ്ണപയോധരാ.

ഇരട്ടിമധുരം പാലിൽ അരച്ചുകലക്കി പഞ്ചസാരയും ചേർത്തു കുടിച്ചാൽ ധാത്രിക്കു ധാരാളം മുലപ്പാലുണ്ടാകും.

൮൫. ദുഗ്ദ്ധേന സൂതയാ പീതം ശാലിതണ്ഡുലജം രജഃ । വിദാരീകന്ദചൂർണ്ണം വാ പ്രഭവേൽ സ്തന്യവൃദ്ധയേ.

ചെന്നെല്ലരി വറുത്തുപൊടിച്ചു പാലിൽ കലക്കി സേവിക്കുകയോ പാൽമുതുക്കിൻകിഴങ്ങ് അരച്ചുണക്കിപ്പൊടിച്ചു പൊടി പാലിൽ കലക്കി സേവിക്കുകയോ ചെയ്താൽ ധാരാളം മുലപ്പാലുണ്ടാകും.

൮൬. നിശാകുമാരീകന്ദാഭ്യാം വിശാലാംഘ്രിപ്രലേപതോ വാ സ്തന്യദോഷം സമുൽപന്നം ഹന്യാല്ലേപേന തൽക്ഷണാൽ.

മഞ്ഞളും വെൺകുറുഞ്ഞിവേർ ഇവ സമം അരച്ചു മുലമേൽ തേയ്ക്കുകയോ കാട്ടുവെള്ളരിവേരരച്ചു പുരട്ടുകയോ ചെയ്താൽ മുലപ്പാലിനുള്ള ദോഷം ക്ഷണനേരത്തിൽ ശമിക്കും.

൮൭. കുർവീത യദി സൂതായാ വ്യാധയോ വേദനാം ഭിഷക് കുര്യാത്തത്തൽ പ്രതീകാരൈശ്ചികിത്സാം ശാസ്ത്രകോവിദഃ.

പ്രസവിച്ചവൾക്കു ജ്വരാദി രോഗങ്ങൾ ബാധിക്കുന്നതായാൽ അതുകൾക്കുള്ള ചികിത്സകളെ ശാസ്ത്രകോവിദനായ വൈദ്യൻ വേണ്ടവിധം ആലോചിച്ചു ചെയ്കയും വേണം.

൮൮. സൂതികാരോഗശാന്ത്യർത്ഥം കുര്യാദ്വാതഹരീം ക്രിയാം ദശമൂലകൃതം ക്വാഥം കോഷ്ണം ദദ്യാൽ ഘൃതാന്വിതം.

സൂതികക്കുണ്ടാകുന്ന രോഗങ്ങൾക്കു പ്രായേണ വാതഹരമായ ചികിത്സ ചെയ്യണം. ദശമൂലകഷായം നെയ്യ് മേമ്പൊടിചേർത്തു ചെറുചൂടോടെ സേവിക്കുന്നതു നല്ലതാണ്.

൮൯. ബലായവാസാമൃതാശുണ്ഠീധാന്യപർപ്പടകാദികൈഃ । ലഘുനാ പഞ്ചമൂലേന ക്വാഥഃ സൂതാജ്വരം ജയേത്.

കുറുന്തോട്ടിവേര് കൊടിത്തൂവവേര് ചെറുപയറ് മുത്തങ്ങക്കിഴങ്ങ് കൊത്തമ്പാലയരി ചുക്ക് പർപ്പടകപ്പുല്ല് ഇഞ്ചി ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് ഞെരിഞ്ഞിൽ ഇവകൊണ്ടുള്ള കഷായം ഈറപ്പനിയെ മാറ്റും.

൯൬. മധുകം ശാകബീജാനി പയസ്യാമരദാരു ച । അശ്മന്തകം കൃഷ്ണതിലാഃ പപ്പടം ജലദം തഥാ(൯൬) കഷായ ഏകൈകശസ്സംസിദ്ധാ രോഹിണ്യുന്മാദ സംയുതഃ । സൂതികാജ്വരശമനാർത്ഥമുത്തമം മുനിസമ്മതം.

ഇരട്ടിമധുരം തേക്കിൻകുരു അടപതിയൻകിഴങ്ങ് ദേവതാരം കല്ലുവ്വുഞ്ഞി കാരെള്ള് പപ്പടകപ്പുല്ല് മുത്തങ്ങ ഇവകൊണ്ടുള്ള കഷായം കടുകരോഹിണി മേമ്പൊടിചേർത്തു സേവിച്ചാൽ ഊറാമ്പനി ശമിക്കും.

൯൭. സംയോജിതോ ദലിതയാ കണയാ കഷായോ നിർഗ്ഗുണ്ഡികാലശുനനാഗരജഃ കഷായഃ । പീതോ നിഹന്തി കഫമാരുതകോപജാതം സൂത്യാമയം സകലമേവ സുദുസ്തരഞ്ച.

കരിനൊച്ചിക്കഷായത്തിൽ തിപ്പലി പൊടിച്ചു മേമ്പൊടി ചേർത്തു സേവിച്ചാൽ സൂതികക്കുള്ള സകല രോഗവും ശമിക്കും.

൯൮. ഏകാദശ്യാം പ്രഭാതേ ശിശിരതരജലൈർമ്മിശ്രിതൈരുഷ്ണതോയൈഃ സ്നാതോ ബാലശ്ച മാത്രാ സഹ ഹിതരചിതാൽ ഗേഹശൌചഞ്ച കുർയ്യാൽ । ശംഖം ചക്രഞ്ച സൂത്രം കടിതടനികടേ നേത്രയോരഞ്ജനഞ്ച ദ്വാദശ്യാം സന്മുഹൂർത്തേ ശകടനിരസനം നാമധേയഞ്ച കുർയ്യാൽ.

പ്രസവിച്ചതിൻെറ പതിനൊന്നാംദിവസം രാവിലെ തിളപ്പിച്ച വെള്ളത്തിൽ പച്ചവെള്ളവുംകൂട്ടി ആറുകൊണ്ടു ശിശുവിനെ കുളിപ്പിച്ച് ആ ജലം പകൎന്നു മാതാവും കുളിച്ചു പെറ്റുകിടക്കുന്ന അറയും ശുദ്ധിവരുത്തി ആചാരപ്രകാരമുള്ള ശരീരശുദ്ധിയും ചെയ്യണം. പന്ത്രണ്ടാംദിവസം ശംഖുംചക്രവും ചരടിന്മേൽ കോർത്തു ശിശുവിൻെറ അരയിൽ കെട്ടിക്കയും കണ്ണെഴുതിക്കയും നല്ല മുഹൂർത്തസമയത്തു ശകടനിരസനം ചെയ്കയും പേരിടുകയും വേണം.

൯൯. ദൈവജ്ഞസ്യാജ്ഞയാ യത്ര ബാലോ ജാതോ വികേതവോ । ശകുനം തസ്യ നിക്ഷിപ്തം തസ്യ രോഗഹരം ഭവേൽ.

ബാലൻെറ പൊക്കിൾക്കൊടി വീണത് പൂട്ടുള്ള സൂക്ഷിച്ചു അതു നല്ല മുഹൂർത്തത്തിൽ ആ ഗൃഹത്തിൽതന്നെ കുഴിച്ചിട്ടാൽ ആ ശിശുവിന് ആരോഗ്യമുണ്ടാകും.

൩൨. അന്നപ്രാശനകാലാൽ പ്രാങ് മുണ്ഡനാനി ന കാരയേൽ ഭസ്മസിദ്ധാർത്ഥകൌ തസ്യ മസ്തകേ നിക്ഷിപേൽ സദാ.

ചോറൂണിന്നുമുമ്പേ തലമുടി കളയരുത്. ദിവസേന ബാലന്റെ ശിരസ്സിൽ ഭസ്മവും കടുകും കൂടെ ഇടുകയും വേണം.

ഇതി വൈദ്യമനോരമായാം
ചതുർദ്ദശഃ പടലഃ.

## അഥ പഞ്ചദശഃ പടലഃ.

### ബാലചികിത്സാധികാരഃ.

൧. ജാതാഃ കേചിച്ഛിശവഃ ക്ലാന്താഃ സൂതിമാർഗ്ഗസങ്കടതഃ । ശീതസലിലസംയുക്തൈസ്തേഷാം ചേലൈർവ്വീജയേദ്വദനം.

പ്രസവസങ്കടംനിമിത്തം ചില കുട്ടികൾ പെറ്റുവീണ സമയം കരയാതെയും അനങ്ങാതെയും തളർന്നുകിടക്കും. ആ തളർച്ച തീരുവാൻ പച്ചവെള്ളത്തിൽ മുക്കിയ വെറ്റിലകൊണ്ട് ആ ശിശുവിന്റെ മുഖത്തു കാററു തട്ടത്തക്കവണ്ണം വീശണം.

൨. ജാതസ്യ പഞ്ചമദിനേ ശുഭദേ മുഹൂർത്തേ പഞ്ചായുധാഭരണധാരണമിഷ്യതേത്ര । ശ്രീഗോകുലേ മുരരിപോരിവ നന്ദഗേഹേ രക്ഷാം ച ബാലജനകോ ഭസിതേന കുര്യാൽ.

പ്രസവിച്ചതിന്റെ അഞ്ചാംദിവസം നല്ലമുഹൂർത്തത്തിൽ ഗോപികുറിയിടിക്കുകയും ആ ബാലൻ കേൾക്കത്തക്കവിധം പണ്ടു ഗോപസ്ത്രീകൾ ശ്രീകൃഷ്ണന്ന ഭയനിവൃത്തിവരേണമെന്ന ഉദ്ദേശത്തോടുകൂടെ ചൊല്ലിയ കവചം ജപിക്കുകയും ഭസ്മം കുറിയിടിക്കുകയും വേണം. ആ കവചത്തെക്കൂടെ ഇവിടെ വിവരിക്കാം.

'ഗോപ്യ ഊചുഃ—അവ്യാദജോംഘ്രിമണിമാംസ്തവ ജാന്വഥോരൂ യജ്ഞോച്യുതഃ കടിതടം ജഠരം ഹയാസ്യഃ । ഹൃൽ കേശവസ്ത്വദുര ഈശ ഇനസ്തു കണ്ഠം വിഷ്ണുർഭുജം മുഖമുരുക്രമ ഈശ്വരഃ കം । ചക്ര്യഗ്രതഃ സഹഗദോ ഹരിരസ്തു പശ്ചാൽത്വൽപാർശ്വയോർദ്ധനുരസീ മധുഹാജനശ്ച । കോണേഷു ശംഖ ഉരുഗായ ഉപര്യുപേന്ദ്രസ്താർക്ഷ്യഃ ക്ഷിതൗ ഹലധരഃ പുരുഷഃ സമന്താൽ ॥ ഇ

ന്ദ്രിയാണി ഹൃഷീകേശഃ പ്രാണാൻ നാരായണോവതു । ശ്വേതദ്വീപപതിശ്ചിത്തം മനോ യോഗേശ്വരോവതു । പൃശ്നിഗർഭസ്തു തേ ബുദ്ധിമാത്മാനം ഭഗവാൻ പരഃ । ക്രീഡന്തം പാതു ഗോവിന്ദഃ ശയാനം പാതു മാധവഃ । വ്രജന്തമവ്യാദ്വൈകുണ്ഠ ആസീനം ത്വാം ശ്രിയഃ പതിഃ । ഭുഞ്ജാനം യജ്ഞഭുക്പാതു സർവ്വഗ്രഹഭയങ്കരഃ ॥ ഡാകിന്യോ യാതുധാന്യശ്ച കുഷ്മാണ്ഡാ യേർഭകഗ്രഹാഃ । ഭൂതപ്രേതപിശാചാശ്ച യക്ഷരക്ഷോവിനായകാഃ । കോടരാ രേവതീ ജ്യേഷ്ഠാ പൂതനാ മാതൃകാദയഃ । ഉന്മാദാ യേ ഹ്യപസ്മാരാ ദേഹപ്രാണേന്ദ്രിയദ്രുഹഃ സ്വപ്നദൃഷ്ടാ മഹോത്പാതാ വൃദ്ധബാലഗ്രഹാശ്ച യേ । സർവ്വേ നശ്യന്തു തേ വിഷ്ണോർന്നാമഗ്രഹണഭീരവഃ'.

൯. നിഷ്ഠീവേ ജൃംഭായാം ദൃക്സ്പർശം ശൗചം ച സന്ധ്യയോഃ കർത്താൽ । ലവണാരിഷ്ടപുഷ്പാദ്യൈഃ പരിസ്പർശേപരി ബാലസ്യ.

ശിശു ചർദ്ദിക്കുകയോ കോട്ടുവായിടുകയോ ചെയ്യുന്നസമയം അതു കഴിഞ്ഞാൽ അവൻെറ കണ്ണു തൊടണം. രാവിലെയും വൈകുന്നേരവും ശൗചിപ്പിക്കുകയും വേണം. സന്ധ്യയോഃ എന്നപറയുകയാൽ മററു സമയങ്ങളിൽ ശൗചിപ്പിച്ചേ കഴിയൂ എന്നില്ല എന്ന് ആശയം. വേപ്പിലയിൽ ഇന്തുപ്പു പുരട്ടി ആ ഇല ബാലൻെറ മേൽ വെക്കുകയും വേണം.

൪. ഇഷ്ടമഷീതിലക്ഷോദനേപത്രൈകഃ സഹിതപാത്രയുതേ ദകദർശനം । സപദി ദൃഷ്ടിവിഷം വിനിഹന്തി തത്തിനയനാഞ്ജനം ഭസിതം തഥാ.

ഉണക്കല്ലരി വെച്ചുണ്ടാക്കിയ ഹവിസ്സുകൊണ്ടു മൂന്നുരുള ഉരുട്ടുക. അതിൽ ഒന്നിൽ ഉമിക്കരി പൊടിച്ചു ചേർത്തു ആ ഉരുള കറുപ്പിക്കുക. ഒന്നിൽ എണ്ണകൂട്ടി കുഴക്കുക (മഞ്ഞൾ ചേർത്തും നടപ്പുകാണുന്നു) ഒന്ന് വെറും ഹവിസ്സ് ഉരുട്ടിവെക്കുക. ഈ ഉരുളകൾ ഒരു പാത്രത്തിലാക്കി അതും ഒരു പാത്രത്തിൽ വെള്ളവുമെടുത്ത് അതുകളെ ബാലനെ കാണിക്കുക (ഉഴിയുക) ഇങ്ങിനെ ചെയ്താൽ ദൃഷ്ടിബാധ ശമിക്കും. ശിവനു ചാർത്തിയ ഭസ്മം തൊടീച്ചാലും ദൃഷ്ടിബാധ ശമിക്കും.

൫. യോ ഗജേന്ദ്രവിഷാണാഗ്രലഗ്നമൃത്സമുപേതയാ । പുത്രസ്ത്വാ രോചനയാ ധൂപ്യഃ സർവ്വഗ്രഹവിമോക്ഷണേ.

ആനക്കൊമ്പത്തെ മണ്ണും ഗോരോചനവും കൂടെ ചാലിച്ച കുറിയിടീച്ചാൽ ഗ്രഹബാധ ശമിക്കും.

൬. ഛർദ്ദിർഃവൈദ്യുതി പയഃ പിബതോർക്കസ്യ വക്ത്രേ മുഹുർമ്മൃദനമാരുതപൂർക്കൃതേന । ശീതോദകേന ച ജയേജ്ജനനീ ഗ്ഗണ്ഡേ തം പായയേദധിഷമമംഗുലിതാഡനേന.

മുലകുടിച്ചാൽ ആ പാൽ അപ്പോൾതന്നെ ഛർദ്ദിക്കുന്നതായി കണ്ടാൽ അമ്മ ഊതി തണുപ്പിച്ച വെള്ളം ശിശുവിന്റെ വായിൽ കൊടുക്കുക. മുലകുടിക്കുന്ന സമയം കവിളത്തു വിരൽകൊണ്ടു താളം പിടിക്കുക. എന്നാൽ ഛർദ്ദി ശമിക്കും

൭. ഹായനാത്രിതയാദൂർദ്ധ്വം സ്തന്യം പിബതി യഃ ശിശുഃ നിവർത്തയേൽ ക്രമാന്നിംബപത്രലിപ്താൽ പയോധരാൽ.

മൂന്നുവയസ്സു തികഞ്ഞതിന്നശേഷവും ശിശു മുലകുടിക്കുന്നുണ്ടെങ്കിൽ അതു നിർത്തണം. അതിന്നു വേപ്പില അരച്ചു മുലമേൽ തേച്ചു മുല കൊടുക്കുക.

൮. സാനാഹശൂലാതിസാരം സാടോപം ജ്വരം ശിശോഃ ബിന്ദുഭിർവ്വഹ്നിവ്യാപ്തം ദഹേൽ സൂക്ഷ്മശലാകയാ.

ശിശുവിന്നു മേൽവയറുവീർപ്പും വയററിൽ വേദനയും അതിസാരവും വയററത്തു വളരെ പുള്ളികൾ കാണുകയും ചെയ്താൽ അറിവുള്ള വൈദ്യൻ ശലാക പഴുപ്പിച്ചു ചൂടുവെക്കണം. എന്നാൽ അതു ശമിക്കും.

൯. ക്ഷുതഃ സഞ്ജായതേ യസ്യ മദ്ധ്യേ ഭുക്തസ്യ യസ്യ വാ മാത്രാകമ്പഭ്രമോ വാതാത്തവുഭൌ പ്രോക്ഷയേജ്ജലൈഃ.

ഭക്ഷണം കഴിക്കുന്നതിന്നിടക്കു തുമ്മലും ഇടക്കിടക്കു വിറയലും തലതിരിച്ചലുമുണ്ടായിക്കണ്ടാൽ അതുകൾ വാതകോപം നിമിത്തം സംഭവിക്കുന്നതുകളാണെന്നു നിശ്ചയിക്കുകയും വേണം. തണുത്തവെള്ളം കയ്യിലെടുത്തു ചുളുക്കനെ തളിച്ചാൽ ആ ഉപദ്രവം ശമിക്കുകയും ചെയ്യും.

൧൦. രാത്രൌ ജല്പതി യോ ബാലോ ദന്താൻ സംഘട്ടയേത്ത

ഹാ । താവുഭൌ ഭവതാം ശംഭോഃ പ്രദക്ഷിണപരൌ നിശി.

രാത്രി ഉറക്കത്തിൽ പെയ്പറയുകയും പല്ലുകടിക്കുകയും ചെയ്യുന്നതായി കണ്ടാൽ ആ കുട്ടികളെ രാത്രി ശിവക്ഷേത്രത്തിൽ പ്രദക്ഷിണം വെപ്പിച്ച് തൊഴീപ്പിക്ക. ഇങ്ങിനെ ചെയ്താൽ ആ ഉപദ്രവം ശമിക്കും.

൭൧. യോ മേഹതി കടേ മൂത്രം രാത്രൌ സുപ്തോ ദിനേ ദിനേ । ബാലഃ കൃഷ്ണാവതാരസ്യ വിഷ്ണോഃ പാദോദകം പിബേൽ.

പതിവായി കിടന്നുമൂത്രംവീഴ്ത്തുന്ന കുട്ടികൾക്കു ശ്രീകൃഷ്ണക്ഷേത്രത്തിലെ തീർത്ഥം കൊടുക്കുക.

൭൨. ക്ഷീരേ സർപ്പിഷി വാ മൂർദ്ധ്നി ഗതേ സതി ശിശോഃ പ്രമാദേന । മൂർദ്ധ്നി രോമാവർത്തേ ധമയേന്മുഖവായുനാ ജനനീ.

പാലോ നെയ്യോ (മററുവല്ല പേയദ്രവ്യങ്ങളോ)കഴിക്കുന്നസമയം തരിപ്പിൽപോയാൽ ആ ശിശുവിനെ അമ്മ മടിയിൽവെച്ച് അവൻെറ തലയിലെ രോമാവർത്തസ്ഥാനത്ത് ഊതിയാൽ ആ അസഹ്യത ശമിക്കും. ഇവിടെ മാതാവെന്നു പറഞ്ഞതു ധാത്ര്യാദികളുടേയും ഉപലക്ഷകമാകുന്നു.

൭൩. പ്രമാദാൽ പതിതം ബാലം പാലയേൽ പാദപാംസുഭിഃ ശൂൽപിണ്ഡനതാതോ മൂർദ്ധ്നി ത്രിഃ പരാമൃശ്യ പ്രോക്ഷയേൽ.

ശിശു നോട്ടക്കുറവുകൊണ്ടു വീണുപോയാൽ തൽക്ഷണം എടുത്തു പൊടിതുടച്ചതിന്നുശേഷം മന്ത്രങ്ങളെകൊണ്ടു മൂന്നുപ്രാവശ്യം ഉഴിഞ്ഞുകളഞ്ഞു ശുദ്ധജലം തളിക്കണം.

൭൪. ബാലഗാത്രേ പ്രമാദേന ക്ഷുതോൽക്ഷേതജലാണവഃ । പതന്തി ചേൽ ക്ഷണാദേവ ത്യജാമീതി വദേൽ ക്ഷുതം.

ശിശു അമ്മയുടെ മടിയിലോ സമീപത്തോ ഇരിക്കുന്ന സമയം മാതാവു തുമ്മുകയും അതുനിമിത്തം സംഭവിച്ച ദ്രവ്യം ശിശുവിൻെറ ദേഹത്തിൽ അറിയാതെ വീണുപോകയും ചെയ്താൽ ഉടനെ അതു കഴുകികളയുകയും ഞാൻ ഇനിമേലാൽ ഇങ്ങിനെ നോക്കാതെ ചെയ്യുകയില്ലെന്നു പറയുകയും വേണം. ഈ വക ഘട്ടങ്ങളിലാണ് ബാലഗ്രഹങ്ങൾ ബാധിക്കുക. അതുകൾ ബാധിക്കാതിരിപ്പാനാണ് ഇത്രയും നിഷ്കർഷിക്കുന്നതെന്നും ധരിക്കണം.

൩൯. അനവധാനതയാ ഗൃഹമാർജ്ജനീ സ്പൃശതി യദ്യപി ഗാത്രമഥ ക്ഷണാൽ । ശിരസി ദീപശിഖാ ച ശിശോഃ ക്ഷണാൽ കനകപാത്രജലേന വിശോധയേൽ.

അടിച്ചുവാരുന്നസമയം മനസ്സിരുത്തായ്കയാൽ ചൂല് ശിശുവിന്റെ ദേഹത്തിൽ കൊള്ളുകയോ വിളക്കത്തുചെന്നു വിളക്കുന്ന സമയം തിരിയുടെ നാളം തട്ടി തലമുടി കത്തിപ്പോകയോ ചെയ്താൽ അപ്പോൾ ആ അവയവം സ്വർണ്ണപ്പാത്രത്തിലാക്കിയ വെള്ളംകൊണ്ടു കഴുകണം.

൪൦. ദേഹേ തു കസ്യ ച നിരീക്ഷണമാത്രഭീതബാലസ്യ ഫാലനിഹിതം ഭസിതം ശിവായ । ധാരാധരസ്യ പരുഷധ്വനിനാതിഭീതബാലസ്യ ഫാല്ഗുനകഥാശ്രവണം സുഖായ.

പരിചയക്കുറവുനിമിത്തം അപരിചിതനായ ആരെയെങ്കിലും കണ്ടുപേടിച്ചാൽ ആ ഭയം നശിക്കുവാൻ നെറ്റിയിന്മേൽ ഭസ്മം കുറിയിടിക്കുക. ഇവിടെ 'ഭീഹേതുകസ്യ വിനിരീക്ഷണ' എന്നും പാഠം കാണുന്നു. ആ പാഠപ്രകാരം പാമ്പ് ശംഖ് മുതലായതിൽ നിന്നു ഭയപ്പെട്ടാൽ ആ ഭയം തീരുവാനായി ഭസ്മം കുറിയിടീക്കണമെന്നു ഗ്രഹിക്കണം. അതികലശലായ ഇടിവെട്ടുകേട്ടു പേടിച്ച ബാലന്റെ പേടിശമിക്കുവാൻ അർജ്ജുനന്റെ കഥ പറഞ്ഞു കേൾപ്പിക്കുകയും 'അർജ്ജുനഃ ഫല്ഗുനോ ജിഷ്ണുഃ കിരീടി ശ്വേതവാഹനഃ ബീഭത്സുർവ്വിജയഃ പാർത്ഥഃ സവ്യസാചി ധനഞ്ജയഃ' എന്ന ദശനാമത്തെ ശിശുവിനെ എടുത്തു ജപിക്കുകയും നല്ലതാകുന്നു.

൪൧. കടീപ്രദേശേ ഘണ്ടാഞ്ച കണ്ഠേ രൂപ്യം കരേ ക്രമാൽ । വചാനിംബേന്ദ്രവല്ലീനാം ഫണീൻ ബാലസ്സദാ ധരേൽ.

അരയിൽ കൊടമണിയും കഴുത്തില് വയമ്പും തലയിൽ വേപ്പിലയും കയ്യിന്മേൽ ഉഴിഞ്ഞയും രത്നങ്ങളും ധരിക്കുന്നതു നല്ലതാകുന്നു.

൪൨. നോദ്വേഗമസ്യ ജനയേന്നാം കച്ചിദപാസ്യ ഗച്ഛേച്ച । അന്യസ്തനഹസ്താസനശയനാദപി പരിഹരേദേനം.

ശിശുവിനെ ഒരുവിധത്തിലും പേടിപ്പിക്കരുത്. ആരുമില്ലാത്ത ദിക്കിൽ കിടത്തിപ്പോകരുത്. പതിവില്ലാത്തവർ മുലകൊടുക്കുകയോ എടുക്കുകയോ എടുത്തുകൊണ്ടിരിക്കുകയോ കിടത്തുകയോ

കരിക്കലും ചെയ്യപോകരുത്. ഈ പറഞ്ഞതുകളെ ചെയ്യപോകയാൽ പല രോഗങ്ങളും സംഭവിക്കുമെന്നു സാരം.

൯. സർവ്വം നിവാര്യതേ ബാലേ സ്തന്യം നൈവ നിവാര്യതേ। മാത്രയാ ലംഘയേദ്ധാത്രീം ശിശോരേതദ്ധി ലംഘനം (൧൦) ക്ഷീരാദസ്യൗഷധം ധാത്ര്യാഃ ക്ഷീരാന്നാദസ്യ ചോഭയോഃ। അന്നാദസ്യ തു ബാലസ്യ യോജയേൽ കുശലോ ഭിഷക്.

അത്യന്തം ബാലനായവന്നു രോഗമുണ്ടായാൽ യാതൊന്നും കൊടുക്കരുത്. മുലപ്പാലു കൊടുക്കുകയും വേണം. ബാലന്റെ രോഗസ്വഭാവത്തിന്നനുസരിച്ചവിധം മുലകൊടുന്നവളെ ലംഘിപ്പിച്ചാൽ ആ ലംഘനഗുണം ബാലന്നു സിദ്ധിക്കും. ലംഘനമെന്നു പറഞ്ഞതുകൊണ്ടു ബൃംഹണശോധനാദി മററു വിധികളെയും ഗ്രഹിക്കാം. മുലപ്പാൽ മാത്രം കുടിക്കുന്ന കാലത്തുണ്ടായ രോഗങ്ങൾക്കുള്ള സകല ഔഷധങ്ങളും അമ്മ സേവിച്ചാൽ മതി. ചോറുകൊടുത്തതിന്നുശേഷം മുലകുടി വററുന്നതിന്നു മുമ്പെ ഉണ്ടാകുന്ന രോഗങ്ങൾക്കുള്ള ഔഷധം ശിശുവിന്നും അമ്മക്കും കൊടുക്കണം. മുലകുടി വററിയതിന്നുശേഷമാണെങ്കിൽ ഔഷധം ശിശുവിന്നുമാത്രം കൊടുത്താൽമതി.

൧൧. ബാലോ യോചിരജാതഃ സ്തന്യം ഗൃഹ്ണാതി നോ യദാ തസ്യൈ സൈന്ധവധാത്രീമധുഘൃതപത്ഥ്യാകല്കേന ധർഷയേജ്ജിഹ്വാം.

പ്രസവിച്ച ഉടനെ ആ ശിശു മുലകുടിക്കുന്നില്ലെങ്കിൽ ഇന്തുപ്പ് നെല്ലിക്ക കടുക്ക ഇവ സമം തേനും നെയ്യും ചേർത്തരച്ചു ശിശുവിന്റെ നാവിന്മേൽ തേക്കുക.

൧൨. മൂർവ്വാനിശാസർഷപരാമഠസനശേഫാ സമംഗാംബുദ കാരവീണാം। ഛാഗീപയോഭിഃ സഹ പേഷിതാനാമുദ്വർത്തനം സ്യാജ്ജ്വരജിച്ഛിശൂനാം.

പെരുങ്കുരുമ്പ പച്ചമഞ്ഞൾ കടുക് നിലവേപ്പ് വെൾവയമ്പ് പടർച്ചുണ്ട മുത്തങ്ങ കരിഞ്ചീരകം ഇവ സമം ആട്ടിൻപാലിലരച്ചു മേൽതേപ്പിച്ചാൽ ശിശുക്കൾക്കുള്ള പനി ശമിക്കും.

൧൩. പൂതികഞ്ജതികാപാഠാമുസ്താകപാഠേ ശൃതം ഘൃതം। പഞ്ചകോലയവക്ഷാരൈരരമതീസാരനച്ഛിശോഃ.

ഞെട്ടാവൽതൊലി പുളിവേരിന്മേൽതൊലി പാടക്കിഴങ്ങ് മുത്തങ്ങാക്കിഴങ്ങ് ഇവ കഷായംവെച്ച കുറുക്കി നാലൊന്നാക്കിപിഴിഞ്ഞരിച്ച് നെയ്യുംചേൎത്ത്, കല്ക്കത്തിന് തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര് കൊട്ടുവേലിക്കിഴങ്ങ് ചുക്ക് ഇവ സമം അരച്ചുകലക്കി ചവൎക്കാരം പാത്രപാകമായി കാച്ചി ശീലിച്ചാൽ ബാലൻെറ ആമാതിസാരം ശമിക്കും.

വ ൪൯. ഘനാകൃഷ്ണാരുണാശൃംഗീചൂൎണ്ണം ക്ഷൌദ്രേണ സംയുതം। ശിശോൎജ്വരാതിസാരഘ്നം കാസം ശ്വാസം വമിം ഹരേൽ.

മുത്തങ്ങ തിപ്പലി അതിവിടയം ഇടവകം ഇവ സമം പൊടിച്ചപൊടി തേനിൽ ചാലിച്ച സേവിച്ചാൽ പനിയിലുണ്ടായ അതിസാരം കുര ശ്വാസംമുട്ടൽ ഛൎദ്ദി ഇതുകളെല്ലാം ശമിക്കും.

വ ൫൦. ലോദ്ധ്രേന്ദ്രയവപിപ്പലീ ബാലാ ബാലസ്യാതിസൃതൌഹിതാഃ। ക്ഷീരേണ മാക്ഷികയുതോ ധാതകീകുസുമൈസ്സമം.

പാച്ചോററിത്തൊലി തിപ്പലി മഞ്ഞൾ ഇവ സമം തേൻ ചേൎത്തുകൊടുത്താൽ അതിയായ അതിസാരം ശമിക്കും. തിരുവട്ടപ്പശയും താതിരിപ്പൂവുംകൂടെ അരച്ച തേൻചേൎത്ത കൊടുത്താലും അതിസാരം ശമിക്കും.

വ ൫൧. സമങ്ഗാധാതകീലോദ്ധ്രശാരിബാഭിഃ ശൃതം ജലം। ദുഗ്ദ്ധാരപി ശിശോരൎദ്ദേ ദമതിസാരേ സമാക്ഷികം.

പാച്ചുണ്ടവേര് താതിരിപ്പൂവ് പാച്ചോററിത്തൊലി നന്നാറിക്കിഴങ്ങ് ഇവ സമം കഷായംവെച്ച പിഴിഞ്ഞരിച്ച് ആററിക്കുറുക്കി തേൻ മേപ്പൊടിചേൎത്തുകൊടുത്താൽ അതിസാരം ശമിക്കും.

വ ൫൨. നാഗരാതിവിഷാമുസ്തവാളകേന്ദ്രയവൈഃ ശൃതം। കുമാരം പായയേൽ പ്രാതഃ സൎവ്വാതിസാരനാശനം.

ചുക്ക് അതിവിടയം മുത്തങ്ങ ഇരുവേലി കുടകപ്പാലയരി ഇവ കഷായം ബാലന്മാക്ക് അതിസാരത്തിന്ന നല്ലതാകുന്നു.

വ ൫൩. ലാജാഃ സയഷ്ടിമധുകാ ശൎക്കരാക്ഷൌദ്രമേവ ച। തണ്ഡുലോദകയോഗേന ക്ഷിപ്രം ഹന്തി പ്രവാഹികാം.

മലര് ഇരട്ടിമധുരം ഇവ പൊടിച്ചപൊടി സമം പഞ്ചസാരചേൎത്ത തേനിൽകുഴച്ച് അരിക്കാടിയിൽ കലക്കി കൊടുത്താൽ പ്രവാഹിക (മുക്കൽ) ക്ഷണത്തിൽ ശമിക്കും.

൮൯. രജനീ സരളോ ദാരു ബൃഹതീ ഗജപിപ്പലീ । പൃശ്നിപൎണ്ണീ ശതാഹ്വാ ച ലീഢ്വാ മാക്ഷികസൎപ്പിഷാ(൯൦)ദ് പനീ ഗ്രഹണീം ഹന്തി മാരുതാർത്തിം സകാമിലാം । ജ്വരാതിസാരപാണ്ഡ്വർത്തിം ബാലാനാം സർവ്വരോഗനുത്.

മഞ്ഞൾ ചരളം ദേവതാരം ചെറുവഴുതിനവേര് അത്തിത്തിപ്പലി മൂവിലവേര് ശതകുപ്പ ഇവ സമം പൊടിച്ചു തേനും നെയ്യും കൂട്ടിക്കുഴച്ചു ലേഹപാകമാക്കി സേവിപ്പിച്ചാൽ ജഠരാഗ്നിക്കു ദീപനശക്തിയുണ്ടാകും. ഗ്രഹണീദോഷം നശിക്കും. വാതകോപജമായ വയററിൽ വേദന കാമില പനി അതിസാരം പാണ്ഡുത്വം ഇതുകളും ശിശുക്കൾക്കുണ്ടാകുന്ന മററുരോഗങ്ങളും ശമിക്കും.

൯൦. പൌഷ്കരാതിവിഷാശൃംഗീമാഗധീധന്വയാസകൈഃ । കൃതം ചൂൎണ്ണന്തു സക്ഷൌദ്രം ശിശൂനാം പഞ്ചകാസജിൽ.

പുഷ്കരമൂലം അതിവിടയം കർക്കടകശൃംഗി തിപ്പലി കൊടിത്തൂവ്വവേര് ഇവ സമം പൊടിച്ചുപൊടി തേൻ ചേൎത്തു കൊടുത്താൽ ശിശുക്കൾക്കുണ്ടാകുന്ന അഞ്ചുതരം കാസവും ശമിക്കും.

൯൧. ധാന്യം ശർക്കരയാ യുക്തം തണ്ഡുലോദകസംയുതം । പാനമേതൽ പ്രദാതവ്യം കാസശ്വാസാപഹം ശിശോഃ.

കൊത്തമ്പാലയരി പൊടിച്ചു പഞ്ചസാര ചേൎത്ത് അരിക്കാടിയിൽ കലക്കി സേവിച്ചാൽ കാസശ്വാസം ശമിക്കും.

൯൨. ചൂൎണ്ണം കടുകരോഹിണ്യാ മധുനാ സഹ യോജയേൽ । ഹിക്കാം പ്രശമയേൽ ക്ഷിപ്രം ഛൎദ്ദിഞ്ചാപി ചിരോത്ഥിതാം.

കടുകരോഹിണി പൊടിച്ചു തേനിൽ ചാലിച്ചു സേവിച്ചാൽ ഇക്കിട്ടവും ഛൎദ്ദിയും കുറേക്കാലമായി തുടങ്ങിയതായാൽക്കൂടെ ക്ഷണത്തിൽ ശമിക്കും.

൯൩. സ്തനന്ധയസ്യ ബാലസ്യ ഹിക്കാ സ്യാദ്യദി വേഗിനീ । മൂൎദ്ധ്നി വക്ഷസി ചാഭ്യംഗം കൃത്വാ തൃണകണം ക്ഷിപേൽ.

മുലകുടിക്കുന്ന ശിശുവിന്ന് വേഗിനി എന്ന ഇക്കിട്ടമുണ്ടായാൽ തലയിലും വക്ഷസ്സിലും എണ്ണതേപ്പിച്ചു പച്ചപ്പുല്ല് ചെറിയ കഷ്ണമാക്കി പൊട്ടിച്ച് എണ്ണതേച്ച സ്ഥലത്തിടുക.

൩൪. പ്രസാരണീ കല്ക്കകഷായസിദ്ധം തിലോത്ഭവം നാവനപാനയോഗൈഃ । ഹിക്കാം നിഹന്താം നാശയതി ത്രിമാസാൽ പൌലസ്ത്യലക്ഷ്മീമിവ രാമബാണഃ.

തലനീളി കഷായവും കല്ക്കവുമായി കാച്ചിയ എണ്ണ തേപ്പിക്കുകയും സേവിപ്പിക്കുകയും അതുകൊണ്ടു നസ്യം ചെയ്കയും ചെയ്താൽ ഇക്കിട്ടം ശമിക്കും.

൩൫. പീതം പീതം വമത്യസ്സു സൂക്ഷ്മം തം മധുസർപ്പിഷാ । ദ്വിവാർത്താകീഫലരസം പഞ്ചകോലഞ്ച ലേഹയേൽ.

ചെറുവഴുതിനങ്ങയും വെള്ളോട്ടുവഴുതിനങ്ങയും സമം പിഴിഞ്ഞ നീരിൽ തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര് കൊട്ടുവേലിക്കിഴങ്ങ് ചുക്ക് ഇവ സമം അരച്ചുകലക്കി സേവിപ്പിച്ചാൽ മുലകുടിക്കുമ്പോഴെല്ലാം ഛർദ്ദിക്കുന്നതും മാറും.

൩൬. പിപ്പലീ ഗന്ധതൃണബീജാനി താപ്യഗിൻനിംബവാരിണാ । നാഭൌ ഉദരേ വാ ലേപേന ശിശൂനാം രേചനം ഭവേൽ.

വെളുത്ത ആവണക്കിൻകുരുവും എലിക്കാഷ്ഠവുംകൂടെ അരച്ചു വേപ്പിലപിഴിഞ്ഞനീരിൽ കലക്കി ഉദരത്തിലോ നാഭിയിലോ പുരട്ടിയാൽ കുട്ടികൾക്കു വയറിളകും.

൩൭. ലാക്ഷാരസസമം തൈലം തൈലാന്മസ്തു ചതുർഗ്ഗുണം । രാസ്നാചന്ദനകുഷ്ഠാബ്ദവാജിഗന്ധാനിശാദിഭിഃ (൩൮) ശതാഹ്വാദാരുയഷ്ട്യാഹ്വമൂർവ്വാതിക്താഹരേണുഭിഃ । സംസിദ്ധം ജ്വരരക്ഷോഘ്നം ബലവർണ്ണകരം ശിശോഃ.

എണ്ണയും എണ്ണയോളം കോലരക്കുവെച്ചൂറ്റിയ രസവും എണ്ണയിൽ നാലിരട്ടി തൈരുവെള്ളവുംകൂട്ടി കൽക്കത്തിന്ന് അരത്ത ചന്ദനം കൊട്ടം മുത്തങ്ങ അമുക്കിരം മഞ്ഞൾ മരമഞ്ഞൾ തൊലി ശതകുപ്പ ദേവതാരം ഇരട്ടിമധുരം പെരുങ്കുരുമ്പവേര് പുത്തരിച്ചുണ്ടവേര് അരേണുകം ഇവ സമം അരച്ചു കലക്കി കാച്ചി അരിച്ചു തേപ്പിച്ചാൽ ബാലന്മാൎക്കുള്ള പനി ഭൂതബാധ ഇതുകൾ നശിക്കും. വൎണ്ണപ്രസാദവും ബലവും വൎദ്ധിക്കും.

൩൯. ബ്രാഹ്മീസിദ്ധാൎത്ഥകവചാശാരിബാകുഷ്ഠസൈന്ധവൈഃ । സകണൈസ്സാധിതം സൎപ്പിൎവ്വാങ്മേധാസ്മൃതിവൎദ്ധനം.

ബ്രഹ്മി കടുക് വയമ്പ് നന്നാറിക്കിഴങ്ങ് കൊട്ടം തിപ്പലി ഇവ കല്ക്കമായും ഇന്തുപ്പ് പാത്രപാകമായും കാച്ചിയ നെയ്യ് സേവിപ്പിച്ചാൽ ശബ്ദം നേരെപുറപ്പെടും. ബുദ്ധിയും മാൎഗ്ഗശക്തിയും വൎദ്ധിക്കുകയും ചെയ്യും.

൪൦. സവ്യാപസവ്യയോഗേന ജിഹ്വാം ദന്താഗ്രയോർബ്ബഹിഃ । പ്രവൎത്തയേദയത്നേന സായം പ്രാതസ്സ വാഗ്ഭവേൽ.

നാവ് പല്ലിന്റെ മീതെ എടത്തും വലത്തും ഭാഗങ്ങളിലേക്ക രാവിലെയും വൈകുന്നേരവും പ്രയാസംകൂടാതെ നീട്ടിച്ചാൽ ക്ഷണനത്തിൽ സംസാരിക്കാറാകും.

൪൧. സപ്തച്ഛദാൎക്കസ്നുഹിദന്തിമാമലകൈലേന്ദ്രമംഗാരിജടേസമേതൈഃ । ഉത്സാദിതാംഗഃ പഞ്ചമൂത്രപിഷ്ടൈഃ ഹ്രീബേരമുണ്ഡീസലിലാഭിഷിക്തഃ (൪൨) ദിനേ ദിനേ യാതി ശിശുഃ പ്രവൃദ്ധിം പതിഃ കുപാനാമിവ ശുക്ലപക്ഷേ......

പാലയില എരുക്കില ഉങ്ങിൻവേരിന്മേൽതൊലി കണവീരത്തിൻവേര് മാഞ്ചി ഇവ സമം ഗോമൂത്രത്തിലരച്ച മേലാസകലം തേക്കുകയും ഇരുവേലിയും ശ്രാവണിയുംകൂടെ ഇട്ട തിളപ്പിച്ച വെള്ളംവാൎത്തി കുളിപ്പിക്കുകയും ചെയ്യാൽ ബാലൻ ക്ഷണത്തിൽ പുഷ്ടിപ്പെടും.

൪൩. ഹരീതകീവചാകുഷ്ഠകല്ക്കം മാക്ഷികസംയുതം । പീതാ കുമാരഃ സ്തന്യേന മുച്യതേ താലുകണ്ടകാൽ.

കടുക്ക വയമ്പ് കൊട്ടം ഇവ സമം തേനിൽ അരച്ച മുലപ്പാലിൽകലക്കി സേവിപ്പിച്ചാൽ താലുകണ്ടകം ശമിക്കും.

൪൪. ഫലത്രികം ലോധ്രപുനൎന്നവേ ച ശൃംഗിവേരം ബൃഹതീദ്വയഞ്ച । ആലേപനം ശ്ലേഷ്മഹരം സുഖോഷ്ണം കുക്കുണകേ കാൎയ്യമിദം ശിശൂനാം.

ത്രിഫല പാച്ചോറ്റിത്തൊലി തമിഴാമവേര് ചുക്ക് ചെറുവഴുതിനവേര് വെള്ളോട്ടുവഴുതിനവേര് ഇവ സമം അരച്ച വെതുമ്പിത്തേച്ചാൽ കഫകോപവും കുക്കുണവും ശമിക്കും.

൪൫. പ്രാചീഗതം പാണ്ഡരസിന്ധുവാരമൂലം ശിശൂനാം ഗളകേ നിബദ്ധം । ഹിനസ്തി ദന്തോത്ഭവവേദനാംശ്ച നിശ്ശേഷമേകാണ്ഡകരണ്ഡ ഏവ.

വെളുത്ത നൊച്ചിയുടെ പടിഞ്ഞാട്ടുപോയ വേര് ഇരുമ്പു തൊടീക്കാതെ പറിച്ചെടുത്തു കഴുത്തിൽകെട്ടുകയോ, മഞ്ഞപ്പൂവുള്ള മുക്കുറ്റിയുടെ നാരായവേരുപറിച്ചു കഴുത്തിൽ ധരിപ്പിക്കുകയോ ചെയ്യാൽ ദന്തോൽഭവ ... ദന ക്ഷണത്തിൽ ശമിക്കും.

൪൭. മഹാകാന്തംഗസംലഗ്നമൃൽഗോരോചനാന്വിതം ।
തിലകം ഭൂതവേതാളകൂശ്മാണ്ഡാദീൻ ജയേച്ഛിശോഃ.

കാളക്കൊമ്പത്തെ മണ്ണും ഗോരോചനയുംകൂടെ കുറി തൊടീച്ചാൽ ബാലഗ്രഹങ്ങളായ ഭൂതവേതാ... കൂശ്മാണ്ഡാദികളുടെ ബാധ ശമിക്കും.

൪൮. രാത്രി ഗൃഹാഗ്നി ... ഹിംഗ്വ്... ബചാദ്യൈഃ കൃതഃ । സ്യാൽ സബാലായം മഹാധൂമാ ഡാ... ന്യാദിപ്രതിഷേധം.

മഞ്ഞൾ വയമ്പ് പ... കായം വെപ്പില ഇതുകളെല്ലാംകൂടെ ... പുകച്ചുവെക്കുക ഡാകിനിമുതലായ ഭൂതങ്ങളുടെ ബാധ ശമിക്കുവാൻ നല്ലതാകുന്നു.

൪൯ മഞ്ജിഷ്ഠാദ്വിനിശാകചന്ദനവചാഹിംഗുപ്രിയംഗു ... മരിച്യാദ്യുഗ്രജിരകാദ്വിവർഗ്ഗീകൃതമാഃ സ്ഥിതിഃ । പിഷ്ടാജമൂത്രേണ ഗുളികാ കൃതാ ... വർത്തിസ്സമസ്താൻ ഗ്രഹാൻ സ്നാനോദ്വർത്തനപാനഭോജനവിധൌ ധൂമേ ച സംയോജിതാ.

മഞ്ചട്ടിപ്പൊടി വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി രക്തചന്ദനം വയമ്പ് കായം താഴമ്പൂവ് ദേവതാരം ചുക്ക് മുളക് തിപ്പലി കണിക്കൊന്നത്തൊലി ജീരകം കരിഞ്ചീരകം കടുക്ക നെല്ലിക്ക താന്നിക്ക ചെറുതേക്കിൻവേര് ഉങ്ങിൻകുരു ഇവ സമം ആട്ടിൻമൂത്രത്തിലരച്ചു ഗുളികയാക്കി ശീലിപ്പിച്ചാൽ എല്ലാതരം ഗ്രഹബാധയും ശമിക്കും. ആ ഗുളിക ഏതെല്ലാം വിധത്തിൽ ഉപയോഗിക്കാമെന്നും വിവരിക്കുന്നു. കുളിപ്പിക്കുന്ന വെള്ളത്തിൽ കലക്കുക മേൽ തേപ്പിക്കുക അന്നപാനദ്രവ്യത്തിൽ കലക്കി സേവിപ്പിക്കുക അന്നത്തിൽ കൂട്ടിക്കൊടുക്കുക പുകക്കുക ഈ പറഞ്ഞ ഏതെങ്കിലും വിധത്തിൽ ശീലിപ്പിക്കുകയും ചെയ്യാം.

൫൦. മഹാമുണ്ഡീനിശാദീപ്യകഷായസ്നാനം ഗ്രഹാപഹം ।
സപ്തച്ഛദത്വഗ്നിശാചന്ദനൈശ്ചാനുലേപനം.

മഹാശ്രാവണി മഞ്ഞൾ ഇരുവേലി ഇവ സമം ചതച്ചിട്ടു തിളപ്പിച്ച വെള്ളത്തിൽ കുളിപ്പിക്കുകയും, ഏഴിലംപാല കടുക്ക മഞ്ഞൾ ചന്ദനം ഇവകൾ അരച്ചു കുറിയിടീക്കുകയും ചെയ്യാൽ ഗ്രഹബാധ ശമിക്കും.

൧൦. ഗ്രഹപീഡിതബാലസ്യ ഷ്ഠീവനഞ്ച ക്ഷണാൽ ഭ വേൽ । കശ്ശാത്തൽപാർശ്വയോശ്ശ്ലേഷ്മം ഭേദം വൈ കംസപാത്രയോഃ.

ഗ്രഹബാധനിമിത്തം എല്ലാസമയവും തുപ്പിക്കൊണ്ടിരിക്കുന്നതായി കണ്ടാൽ അവന്റെ ഇടത്തും വലത്തും രണ്ട് ഓട്ടുപാത്രംവെച്ച് അതുകൾ പൊട്ടിക്കുന്നതുപോലെ കൊട്ടിക്കൊണ്ടിരിക്കുക.

ഇതി വൈദ്യമനോരമായാം
പഞ്ചദശഃ പടലഃ

## അഥ ഷോഡശഃ പടലഃ.

### ഭൂതഗ്രഹചികിത്സാധികാരഃ.

൧. ഉഷസി പയസി പീതം പുണ്ഡരീകസ്യ മാംസം ജയതി മനസിജാതോപദ്രവോന്മാദതാപം । ജയതി തനപുഷ്ടിം തദ്ധി മാംസാദമാംസം കിമുത ബലകരത്വം തസ്യ സദ്യോഹരത്യ.

രാവിലെ സിംഹമാംസം വെച്ചുററി സേവിച്ചാൽ ചിത്തഭ്രമവും ഉന്മാദവും ശമിക്കുകയും ശരീരത്തിന്നു പുഷ്ടിവരികയും ചെയ്യും. ഇതു മാംസാദമാംസമാകയാൽ ശരീരബലം വദ്ധിക്കുമെന്നുള്ളതു പ്രത്യേകം പറയേണ്ടതില്ലല്ലോ.

മധുമധുകമാഗധീപാം ഖർജ്ജൂരശതാവരീകശേരൂണാം । സവിദാരീനാം കല്കഃ പാനാദുന്മാദമപഹരതി.

ഇരട്ടിമധുരം ഇരിപ്പക്കാതൽ തിപ്പലി ഈത്തപ്പഴം ശതാവരിക്കിഴങ്ങു കഴിമുത്തങ്ങ പാൽമുതുക്കിൻകിഴങ്ങ് ഇവ സമം അരച്ചു കലക്കി സേവിച്ചാൽ ഉന്മാദം ശമിക്കും.

൩. പുണ്ഡ്രേക്ഷുകാണ്ഡരേണുസ്സു സമ്യുന്യസ്തുല്യശർക്കരഃ । ന്യസ്യോ ഘ്രാണമുഖേ സദ്യഃ സവോന്മാദവിനാശനഃ.

പുണ്ഡരീകക്കരിമ്പിന്റെ തണ്ടു പൊടിച്ച പൊടി മുലപ്പാലിൽകലക്കി നസ്യം ചെയ്യാൽ എല്ലാതരം ഉന്മാദവും ശമിക്കും.

൪. രേണുഃ ക്ഷീരേണ സംയുക്തഃ കർണ്ണികാരപ്രസൂനജഃ । ഉന്മാദപീഡിതേ നസ്യം മാത്രയാ രചിതോ ഹിതഃ.

കൊന്നപ്പൂവിൻ പൊടി പാലിൽ ചേൎത്തു നസ്യം ഉന്മാദഹരം.

൫. ദ്രാക്ഷാബ്ദയഷ്ടീമധുകഖർജ്ജൂരഹിമകണാംഭോഭിഃ । സ്തന്യമധുഘൃതസിതേക്ഷുസ്വരസേനോന്മാദനാശനായ സ്യാൽ.

മുന്തിരിങ്ങാപ്പഴം മുത്തങ്ങാക്കിഴങ്ങ് ഇരട്ടിമധുരം ചിററീന്തൽ ചന്ദനം തിപ്പലി ഇരുവേലി ഇവ സമം അരച്ചു മുലപ്പാൽ തേൻ നെയ്യ് വെള്ളക്കരിമ്പിൻനീര് ഇവ സമം ചേൎത്തതിൽകലക്കി ശീലിച്ചാൽ ഉന്മാദം ശമിക്കും.

൬. സാധിതം ഷോഡശഗുണകൂശ്മാണ്ഡസ്വരസേ ഘൃതം । യഷ്ടീകല്കം പ്രയോഗ പീതമുന്മാദാപസ്മൃതീ ജയേൽ.

നെയ്യിൽ പതിനാറിരട്ടി കുമ്പളങ്ങാനീരുകൂട്ടി ഇരട്ടിമധുരം കല്ക്കമായി കാച്ചിയ ഘൃതം ശീലിച്ചാൽ ഉന്മാദവും അപസ്മാരവും ശമിക്കും.

൭. പാനാഭ്യഞ്ജനനസ്യാദ്യൈഃ പിത്തമത്യുൽബണം ജയേൽ ധാത്രീസ്വരസസംയുക്തമാജ്യം ഹൈയംഗവീനവൽ.

പച്ചനെല്ലിക്ക ഇടിച്ചുപിഴിഞ്ഞനീരിൽ വെണ്ണനെയ്യുകൂട്ടി കാച്ചി അരിച്ച് ആ നെയ്യ് സേവിക്കുകയും തേക്കുകയും നസ്യം ചെയ്കയും ചെയ്താൽ പിത്തകോപജമായ ഉന്മാദം ശമിക്കും.

൮. ബ്രാഹ്മീസ്വരസേ സിദ്ധം കുഷ്ഠവചാശംഖപുഷ്പികാഗർഭേ । ആജം പീതം സർപ്പിസ്സർവ്വാപസ്മാരദോഷഘ്നം.

ബ്രാഹ്മി ഇടിച്ചുപിഴിഞ്ഞ നീരിൽ കൊട്ടം വയമ്പ് ശംഖുപുഷ്പത്തിൻവേര് ഇതുകൾ കല്ക്കമായി കാച്ചിയ ആട്ടിൻനെയ്യ് സേവിച്ചാൽ എല്ലാതരം അപസ്മാരവും ശമിക്കും.

൯. ശ്രീവാസരാഗതഗരപ്രിയംഗുവംശൈലാഗോരുചികുഷ്ഠം । സാജ്യം പിഷ്ടമജായാ മൂത്രേണ ചാനയാ ധൂപം (൧൦) തൈൎദ്ധൂപോ ബ്രഹ്മസഹോ നാശ്ചാപസ്മാരരാക്ഷസപിശാചാൻ । ഗ്രഹാംശ്ച സർപ്പാൻ ജ്വരഞ്ച ചാതുർത്ഥകം ഹന്യാൽ (൧൧) സൌമംഗല്യവിഹീനാ യാ പുഷ്പപീഡിതാ ച യാ ഭവേന്നാരീ । യാസാം മേഹോ ഭവതി താസാം ച ഹിതോ ഭവേദ്ധൂപഃ.

ച്ച പ്രത്യേകം കുഡുബാൎദ്ധകം (൧൭) തഥാ കല്യാണകാഖ്യസ്യ ഘൃതസ്യൌഷധകല്കകം । തസ്മിൻ വിശാലാം ഹിത്വാ ച ഹയഗന്ധാം സമാവപേൽ (൧൮) ക്ഷീരാഢകേന വിധിവൽ ഘൃതപ്രസ്ഥം വിപാചയേൽ । ഏതൽ സ്മൃതിപ്രദം നാമ ഘൃതം യുക്ത്യാ പ്രയോജിതം (൧൯) ഉന്മാദാപസ്മൃതീ ഹന്യാൽ പിത്തമത്യുൽബണം തഥാ । ധീമേധാസ്മൃതികൃച്ചൈവ ദേഹജാഡ്യഹരം പരം.

കുറുന്തോട്ടിവേര് വെൺകുറുന്തോട്ടിവേര് ഓരിലവേര് മൂവിലവേര് ചെറുവഴുതിനവേര് വെള്ളോട്ടുവഴുതിനവേര് ചെറിയ ഞെരിഞ്ഞിൽ വലിയ ഞെരിഞ്ഞിൽ ഇവ ഓരോന്നം ൨ ൹ കഴഞ്ചുവീതം ചതച്ച് ൧൬ ഇടങ്ങഴി വെള്ളത്തിൽ കഷായംവെച്ച് നാലൊന്നാക്കി പിഴിഞ്ഞരിച്ചു കളഞ്ഞ് ആ കഷായജലത്തിൽ, ചിററമൃത് വീരാറില ശതാവരിക്കിഴങ്ങ് ചെറുകുമ്പളത്തുണ്ണി ഇവ പ്രത്യേകം ഇടിച്ചുപിഴിഞ്ഞ് നാഴി വീതം നീരും താമരവളയം ഇളന്നീർ കദളിവാഴക്കിഴങ്ങ് ഇവ പ്രത്യേകം ഇടിച്ചുപിഴിഞ്ഞ് ഉരിപ്പീതം നീരുംകൂടി അരിച്ച് നാലിടങ്ങഴി പശുവിൻപാലും ഒരിടങ്ങഴി നെയ്യുംകൂടി കൽക്കത്തിന് കല്യാണകം ഘൃതത്തിൻെറ മരുന്നുകൾ ചേൎക്കുകയും അതിൽ കാട്ടുവെള്ളരിയുടെ സ്ഥാനത്ത് അമുക്കുരം ചേൎക്കുകയും വേണം. കല്യാണകഘൃതൌഷധങ്ങൾ—കടുക്ക നെല്ലിക്ക താന്നിക്ക കാട്ടുവെള്ളരി (ഇവിടെ അമുക്കുരം) ചിററരത്ത ദേവതാരം ഏലാവാലുകം നന്നാറിക്കിഴങ്ങ് പാൎച്ചള്ളിക്കിഴങ്ങ് വരട്ടുമഞ്ഞൾ മരമഞ്ഞത്തൊലി കാട്ടുമുളകിൻവേര് മൂവിലവേര് ഞാഴൽപ്പൂവ് നാകരം ചെറുവഴുതിനവേര് കൊട്ടം മഞ്ചട്ടിപ്പൊടി പിച്ചകപ്പൂവ് ഉറമാമ്പഴത്തോട് വിഴാലരി താലീസപത്രം ഏലത്തരി പിച്ചകമൊട്ട് ചെങ്ങഴിനീർക്കിഴങ്ങ് നാഗദന്തിവേര് പതിമുകം ചന്ദനം ഇവ മുമ്മൂന്നുകഴഞ്ച് അരച്ചുകലക്കി കാച്ചി ശീലിക്കുക. സ്മൃതിപ്രദമെന്ന ഈ ഘൃതം വേണ്ടപോലെ ശീലിച്ചാൽ ഉന്മാദം അപസ്മാരം പിത്തകോപം ഇവകളും ചുട്ടുനീററലും ദാഹവും ശമിക്കും. ബുദ്ധി മേധ സ്മൃതി എന്ന മനോഭാവങ്ങൾ വൎദ്ധിക്കയും ചെയ്യും.

ഇതി വൈദ്യമനോരമായാം

ഷോഡശഃ പടലഃ.

## അഥഃ സപ്തദശഃ പടലഃ.

### നേത്രരോഗാധികാരഃ.

൧. തുത്ഥസ്യ ശ്വേതപാകസ്യ ഗോമൂത്രേ ച രസക്രിയാ । കുകൂണകാദിവർത്മാന്തരോഗരാജിവിനാശിനീ.

തുത്ത് ശുദ്ധിചെയ്തു പൊടിച്ചു ഗോമൂത്രത്തിലിട്ടു വെയിലത്തുവെച്ചു ചൂടുപ്പിടിപ്പിച്ച് ഉരസി ചേർത്തു കുഴമ്പാക്കി എഴുതിയാൽ കുകൂണകം മുതലായ വർത്മരോഗങ്ങളെല്ലാം ശമിക്കും.

൨. അക്ഷിക്കൂടേ കഫാകാരം ഛിത്വാ മേദഃ സമുദ്ധരേൽ । വർത്മരോഗവിനാശായ പില്ലാദിശമനായ ച.

വർത്മരോഗങ്ങളും പില്ലാദികളും ശമിക്കേണമെങ്കിൽ കൺപോളകളിൽ ദുഷിച്ചുനില്ക്കുന്നതും കഫംവന്നു നിറഞ്ഞതുപോലെയിരിക്കുന്നതുമായ മേദസ്സിനെ (ശസ്ത്രക്രിയയിൽ സമർത്ഥനായ വൈദ്യൻ) കീറി എടുത്തു കളയുകയും വേണം.

൩. വിമൃദ്യ കരഭൌ പ്രാജ്ഞഃ സേചയേന്നയനേ മുഹുഃ । വർത്മസഞ്ജാതപിടികാ നാശമായാന്ത്യസംശയം.

കൈപ്പടത്തിന്റെ അടി തമ്മിൽ ഉരസി ചൂടുപിടിപ്പിച്ചു കൂടക്കൂടെ കണ്ണിൽവെച്ചു പോള ചൂടുപിടിപ്പിച്ചാൽ കണ്ണിലെ കുരു ശമിക്കും.

൪. കാഞ്ജികാവർത്മ ലിഖിതം സൈന്ധവപ്രതിസാരിതം । യഷ്ടീധാത്രീപടോലാനാം കഷായേണ പരിഷേചയേൽ.

കൺപോളയുടെ ഉള്ളിൽ ചെറിയ അനേകം കുരുവുണ്ടായി കണ്ടാൽ ഉരസി ചോരകളഞ്ഞ് ഇന്തുപ്പു പൊടിച്ചിട്ടതിന്നു ശേഷം ഇരട്ടിമധുരവും നെല്ലിക്കയും പടോലവള്ളിയുംകൂടെ കഷായംവെച്ചു ധാരയിടുക. ഉരസുവാനുള്ള വിധിയെ ഗ്രന്ഥാന്തരത്തിൽ ഇപ്രകാരം വിവരിക്കുന്നു. അതിനേയും വിവരിക്കാം.

നിവാതേധിഷ്ഠിതസ്യാപ്തൈഃ ശുദ്ധസ്യോത്താനശായിനഃ । ബഹിഃ കോഷ്ണാംബുതപ്തേന സ്വേദിതം വർത്മ വാസസാ । നിർഭുജ്യ വസ്ത്രാന്തരിതം വാമാംഗുഷ്ഠാംഗുലീധൃതം । ന സ്രംസതേ ചല

തി വാ വർത്മൈവം സംവൃതസ്സുതഃ । മണ്ഡലാഗ്രേണ തത്തിഷ്ഠക് കൃതം ശസ്ത്രപദാങ്കിതം । ലിഖേത്തേനൈവ പത്രൈർവ്വാ ശാകശേഫാളികാദിഭിഃ । ഫേനേന തോയരാശേർവ്വാ പിചുനാ പ്രമൃജന്നസൃക് । സ്ഥിതേ രക്തേ സുലിഖിതം സക്ഷൌദ്രൈഃ പ്രതിസാരയേൽ । യഥാസ്വമുക്തൈരഥ ച പ്രക്ഷാളേ്യാഷ്ണേന വരിണാ ഘൃതേനാസിക്തമഭ്യക്തം ബധ്നീയാന്മധുസർപ്പിഷാ.

നേത്രരോഗിയെ വിധിപ്രകാരം വമനവിരേകങ്ങളെ ശീലിപ്പിച്ചതിന്നശേഷം കാററിൻെറ ശല്യമില്ലാത്തതായ സ്ഥലത്തു മലർത്തിക്കിടത്തിയാൽ വൈദ്യൻ കാഞ്ഞവെള്ളത്തിൽ ശീലമുക്കി അവൻെറ കൺപോളകളുടെ മീതെ ഉഴിഞ്ഞു വിയർപ്പിച്ച് ആ പോളകളുടെ മീതെ കാരെ തിരിവെച്ച് അതിൻെറമീതെ പോളകളെ പിന്നോക്കം മറിച്ചു വെക്കുകയും ഏതു കണ്ണിലെ പോളയിൽ ഉരസുന്നുവോ ആ കൺപോളയെ ഇടത്തെ കയ്യിൻെറ പെരുവിരലും ചൂണ്ടാണിവിരലും കൂട്ടി, പോള ഇളകാത്തവിധം ഉറപ്പിൽ പിടിച്ചു മണ്ഡലാഗ്രമെന്ന ശസ്ത്രംകൊണ്ടു പോളയുടെ ഉള്ളിൽ വിലങ്ങത്തിൽ വ്രണപ്പെടുത്തുകയും പിന്നെ ആ ശസ്ത്രം കൊണ്ടോ തേക്കിലകൊണ്ടോ പാറകത്തിലകൊണ്ടോ ഇതേവിധമുള്ള ചെമ്പരത്തിമൊട്ടു മുതലായ മററു സാധനങ്ങൾകൊണ്ടോ കടൽനാക്കുകൊണ്ടോ ഉരസണം. ആ സമയം പുറപ്പെടുന്ന ചോര ശീലകൊണ്ട് ഒപ്പിയെടുക്കുകയും വേണം. ഉരസുന്നതിൻെറ സമ്യഗ്യോഗംവന്നാൽ ചോര പുറപ്പെടാതാകും. ആ ലക്ഷണം കണ്ടാൽ അതാതുകൾക്കുള്ള ഔഷധം തേനിൽചേർത്ത് കഴക്കുകയും കാഞ്ഞവെള്ളംകൊണ്ടു കഴുകുകയും ചെയ്തു നെയ്യ പുരട്ടിയതിന്നശേഷം തേനും നെയ്യുംകൂട്ടി കഴക്കുകയും ശീലകൊണ്ടു കണ്ണു മൂടികെട്ടുകയും വേണം.

൬. നരാസ്ഥിചൂർണ്ണം സൂക്ഷ്മേണ കാംസ്യേ ഘൃഷ്ടം പ്രലേപയേൽ । നയനേ ബഹിരന്തശ്ച കുളുണാദിഹരം പരം.

മനുഷ്യൻെറ എല്ല് ഓട്ടുപാത്രത്തിൽ മുലപ്പാലാക്കി അതിൽ അരച്ചു കണ്ണിലെഴുതുകയും പുളവലയിടുകയും ചെയ്താൽ കുളുണകാദികളെല്ലാം ശമിക്കും.

൭. ഇത്ഥാമയാപഹാനശിരഃകപാലൈർജ്ജംബീരസാരേ മത്സ്യ

ണം പ്രപിബെല്ലു । വർത്തിഃ കൃതാ സൂര്യവിധഷ്ഠിതാ സ്യാൽ പില്ലാൎമ്മപൂയാലസപോഥകിന്നും.

ഇത്തി കട്ടക്ക കടൽനാക്ക് തലയോട് ഇവ സമം ചെറനാരങ്ങനീരിലരച്ചുണ്ടാക്കിയ ഗുളിക മുലപ്പാലിലരച്ച് കണ്ണിലെഴുതിയാൽ പില്ലം അൎമ്മം പൂയാലസം പോഥകി ഇതുകളെല്ലാം ശമിക്കും.

൭. ത്രിഫലാകല്ക്കമദ്ധ്യസ്ഥം പരിശുദ്ധം തുഷാനലേ । ഇത്ഥം ഇഷ്ടാംശേസാ പിഷ്ടം വർത്മരോഗവിനാശനം.

ത്രിഫല അരച്ചുരുട്ടി അതിന്റെ ഉള്ളിൽ ഇന്തുവെച്ചു പൊതിഞ്ഞ് ഉമിത്തീയ്യിലിട്ട ചുട്ട് എടുത്ത ആ ഇന്ത് അരിക്കാടിയിലരച്ച് എഴുതിയാൽ എല്ലാതരം വർത്മരോഗവും ശമിക്കും.

൮. പലാശവൃക്ഷക്ഷതജം സസൈന്ധവം ഗൌഡീപിശം ചീക്ഷുരസേന പിഷ്ടം । ക്ഷൌദ്രേണ ചാന്ദ്രേണ ച സംയുതം ദ്രാഗപിദ്രാവയേദ്വർത്മരുജം മഹാന്തം.

പ്ലാശിൻകറ സമം ഇന്തുപ്പും കൂടി ഗൌഡമദ്യത്തിലും മഞ്ചിക്കഷായത്തിലും കരിമ്പിൻനീരിലും അരച്ച തേനും പച്ചക്കർപ്പൂരവും ചേൎത്തു കണ്ണിലെഴുതിയാൽ എത്ര കലശലായ വർത്മരോഗവും ക്ഷണത്തിൽ ശമിക്കും.

൯. അസിതപലലചൂൎണ്ണം പ്രത്യഹം ചിഞ്ചാഗ്രയോത്ഥാഭ്യാം സമധാണ്യപൂതാഭ്യാമല്പതീക്ഷ്ണാന്വിതാഭ്യാം । നരസലിലഗൃതാഭ്യാം മജ്ജലാഭ്യാം മുരാരേർമ്മസൃണതരമപിഷ്ടം വർത്മരോഗേ നാശനായ.

രണ്ട് മാട്ടകിണ്ണങ്ങളിൽ പഴയ പുളി ചാലിച്ചു സമം പുരട്ടി അല്പം കന്മുളകരച്ചതും മനുഷ്യമൂത്രത്തിൽ ചാലിച്ചു പുരട്ടി അതിൽ കോഴി മുതലായ ജീവികളുടെ കക്ക സ്ഫുടംവെച്ചെടുത്ത പൊടിയും ഉരസിച്ചേർത്ത് ആ കിണ്ണങ്ങൾ തങ്ങളിൽ ചേൎത്ത് അടച്ചുവെച്ചു നീരുവററിയതിന്നശേഷം അതിൽനിന്ന് അല്പം എടുത്തു കണ്ണിലെഴുതിയാൽ വർത്മരോഗങ്ങളെല്ലാം ശമിക്കും.

൧൦. ശോഭാതപൂരസമൂലതാപക്കല്ലൈലീഛിഞ്ചാല്ലകേന ച । ദ്രൌണോഷ്ണതാപരാഗൌ ച ചിഞ്ചാപുല്പോത്ഥടങ്കൈണ്ഡയേൽ (൧൦) പിഷ്ടം കാംസ്യപാത്രേ പുഷ്പം പൂർവ്വവത്സന്നിധാപിതം । ശുഷ്കം സൂര്യ്യമുതം നേത്രേ യുക്തം സർവ്വാത്തിനാശനം.

മുൻപറഞ്ഞപ്രകാരം രണ്ടു വെള്ളോട്ടുകിണ്ണങ്ങളിൽ വെളുത്തപൂലാസത്തിൻ വേരിന്മേൽ തെളലിയും പഴയ പുളിങ്ങയും കൂടെ അരച്ചു പുരട്ടി കമഴ്ത്തി ഉണക്കി പൊട്ടുള്ള പുളിപ്പൂവു് വാട്ടിപിഴിഞ്ഞ നീരിലരച്ചു് എഴുതിയാൽ കണ്ണിലെ വ്രണവും വേദനയും ചൊവപ്പും ശമിക്കും. മുലപ്പാലിലരച്ചു് എഴുതിയാൽ എല്ലാവിധം നേത്രരോഗംനിമിത്തമുള്ള വേദനയും ശമിക്കും.

൫൨. കാഞ്ജികായസസമ്പിഷ്ടം കംസാഭ്യാം ധർഷിതം ബഹിർല്ലിപ്തം । ചിഞ്ചാസ്ഥ്യങ്കുരമചിരാൽ ബാലസ്യ കുകൂണകം ജയതി.

ഇരിമ്പുപാത്രത്തിലാക്കിവെച്ച വെപ്പുകാടിയിൽ പുളിങ്കുരുവിന്റെ ഉള്ളിലെ മുള എടുത്തരച്ചു് ഒരു ഓട്ടുകിണ്ണത്തിലാക്കി മറെറാരു കിണ്ണംകൊണ്ടു് ഉരസി വററിച്ചു് എഴുതിയാൽ കുട്ടികൾക്കുണ്ടാകുന്ന കുകൂണകം ക്ഷണത്തിൽ ശമിക്കും.

൫൩. അന്തശ്ഛിന്നനയനയോർഗ്ഗിരികർണ്ണികായാഃ പുഷ്പം ഗവാം പയസി പേഷിതമഞ്ജനാം । സംയോജിതം ശനജനനിദാനഭൂതം രോഗം കുകൂണകമപോഹതി ശീഘ്രമേവ.

ശംഖുക്രാന്തിപ്പൂവു് പശുവിൻപാലിലരച്ചു് കണ്ണിലെഴുതുകയും പുറവളയിടുകയും ചെയ്താൽ പല്ലു വരുന്നരോഗംനിമിത്തം സംഭവിച്ചതായ കുകൂണകരോഗം ക്ഷണത്തിൽ ശമിക്കും.

൫൪. മസ്തുനാ സഹ നാഗ്രസ്ഥം മധുകം സ്യാൽ കുകൂണകേ । സൈന്ധവഞ്ച തഥാ പത്ഥ്യാതണ്ഡുലം മസ്തുഘർഷിതം.

ഇരട്ടിമധുരം അരച്ചു തൈർവെള്ളത്തിൽ കലക്കി ചെമ്പുപാത്രത്തിലാക്കിവെച്ചു കണ്ണിലെഴുതുകയോ, അതേവിധം ഇന്തുപ്പോ കടുക്കാക്കുരുപ്പരിപ്പോ തൈരുവെള്ളത്തിലരച്ചു ചെമ്പുപാത്രത്തിലാക്കി വെച്ചെഴുതുകയോ ചെയ്യുന്നതും കുകൂണത്തിന്നു നല്ലതാകുന്നു.

൫൫. അത്യന്തപക്വകദളീഫലമഞ്ജനേന ദേഹസ്രുതാഗമനം ഭവതി ക്ഷണേന । സീമന്തിനീപയസി മേഘരവസ്യ മൂലം സംശ്ലിഷ്യ തേന പരിസേചനമുത്തമം ച.

പഴുത്തു നല്ലവണ്ണം പാകംവന്ന കദളിപ്പഴം ഉരസിച്ചെത്തു പുറവളയിട്ടാൽ ചുട്ടനീറൽ ചോരയിറക്കം ചൊവപ്പു് ഇതുകളെ

ല്ലാം ക്ഷണത്തിൽ ശമിക്കും. ചെറചീരയരച്ച് മുലപ്പാലിൽ കലക്കി അരിച്ച് ധാരയിടുന്നതും ദാഹാസ്രരോഗങ്ങൾ ശമിക്കുവാൻ നല്ലതാകുന്നു. ഇവിടെ മേഘരവമെന്നതിന്നു പ്രത്യേകം പര്യായങ്ങളൊന്നില്ലെങ്കിലും മേഘനാദമെന്നതിന്ന് ചെറചീര എന്നാണ് ഔഷധിനിഘണ്ടുവിൽ പറഞ്ഞിരിക്കുന്നത്. അതിന്റെ അടിസ്ഥാനപ്പെടുത്തിയാണ് ഇവിടെ പറഞ്ഞതെന്നും ഗ്രഹിക്കണം.

൮൩. ഇക്ഷുമൂലമധുകാഞ്ജനദാർവ്വീലോധ്രഗൈരികപട്ടത്രിഫലാനാം । ലേപനം ബഹിരിദം നയനാനാം ക്ഷീരപിഷ്ടമപഹന്തി വികാരം.

കരിമ്പിൻവേര് ഇരട്ടിമധുരം അഞ്ജനക്കല്ല് മരമഞ്ഞൾത്തൊലി പാച്ചോറ്റിത്തൊലി കാവിമണ്ണ് ഇന്തുപ്പ് നെല്ലിക്ക കടുക്ക താന്നിക്ക ഇവ സമം (പാലിൽ പുഴുങ്ങിവറ്റിച്ചരച്ച്) പാലിൽ വെതുമ്പി പുറവിളയിട്ടാൽ കണ്ണിലെ ദാഹം വീക്കവും ശമിക്കും.

൮൪. സഞ്ചൂർണ്ണ്യ പുഷ്പകാസീസം ഭാവയേൽ സുരസാരസൈഃ താമ്രേ ദശാഹം പരമം പക്ഷ്മശാതേ തദഞ്ജനം.

തുളസിയില ഇടിച്ചു പിഴിഞ്ഞെടുത്ത നീര് ചെമ്പുപാത്രത്തിലാക്കി അതിൽ പുത്രഞ്ജാരി സൂക്ഷ്മം പൊടിച്ചുചേർത്ത് പത്തു ദിവസം വെച്ച് പതിനൊന്നാം ദിവസം മുതൽ എടുത്തു കണ്ണിലെഴുതിയാൽ പക്ഷ്മശാതം ശമിക്കും. പുത്രഞ്ജാരി തുളസിനീരിലരച്ച് ചെമ്പുപാത്രങ്ങളിൽ പുരട്ടി സൂക്ഷിക്കുന്നതും വിരോധമില്ല.

൮൫. ഭൃംഗപാമലകപീതാനാം സബോല്പലാനാം സഫേനാഷ്ണാം । സമേഘനാദമധുകം നസ്യം സിദ്ധോദ്ദിതത്രയം.

ചെറചീരനീരിൽ ഇരട്ടിമധുരം അരച്ച് മുലപ്പാലിൽ കലക്കി ധാരയിട്ടാൽ വെയിൽകൊള്ളുക നിമിത്തം സംഭവിച്ച ചൊവപ്പും വെള്ളം ചാട്ടവും ചൂടും ശമിക്കും.

൮൬. സൂര്യോപരാഗാനലവിദ്യുദാദിവിലോകനേനോപഹതേക്ഷണസ്യ । സന്തർപ്പണം സ്നിഗ്ദ്ധഹിമാദി കാര്യം തഥാഞ്ജനം ഹേമ ഘൃതേന ഘൃഷ്ടം.

സൂര്യഗ്രഹണം, അതിയായി കത്തുന്ന അഗ്നി, മിന്നിൽ ഇതുകളെ നോക്കുക നിമിത്തം സംഭവിച്ച നേത്രോപഘാതം ശമിക്കു

നം । സ്യാദ്ഘൃതണ്ഡശിഫാസിദ്ധപയസാശ്ച്യോതനം തഥാ.

പശുവിൻപാൽ കാച്ചി വാങ്ങിവെച്ചാൽ അതിൻെറ ആ വികൊണ്ടു കണ്ണുവിയർപ്പിച്ചാൽ കണ്ണിലെ വേദനശമിക്കും. ആവണക്കിൻവേരിട്ടു കറക്കിയ പാൽകൊണ്ടു ധാരയിട്ടാലും ഫലം ഇതുതന്നെ.

൨൫. മേഘനാദശിഫാസമാനതഢാകളുക്തിയുതം പയഃ സേചിതം ഞ്ജ നിഹന്തി തോദമസഹ്യമക്ഷിഭവം ന്ദണാം.

ചെറുചീരവേര് ഇടിച്ചുപിഴിഞ്ഞ നീര് (കറക ഏന്ന പക്ഷാന്തരം) തഢാകളുക്തി (തമിഞ്ഞ്) ചതച്ചു പിഴിഞ്ഞനീര് പാല് ഇവ സമംചേൎത്തു ധാരയിട്ടാൽ നാസഹ്യമായ കത്തിനോവു ശമിക്കും.

൨൬. ചിഞ്ചാപത്രസ്വരസം പയസാ സംയോജ്യ ധഷ്ഠിതം കംസേ । ലിപ്തം ബഹിന്നയനയോശ്ശമയതി രാഗാശ്രുതോദ സംരംഭാൻ.

പുളിയില ഇടിച്ചുപിഴിഞ്ഞനീരും അതു പാലുംകൂടെ ഓട്ടു പാത്രത്തിലാക്കി ഉരസി വെള്ളംവററിച്ചു പോളമേൽതേച്ചാൽ കണ്ണിലെ ചൊവപ്പ് വെള്ളംചാട്ടം കത്തിനോവ് കരുകരുപ്പ് ഇതുകളെല്ലാം ശമിക്കും.

൨൭. കന്യാസ്വരസസംപിഷ്ടാ ത്രിഫലാ സഹ്രവാരകം । പുനസ്സ്യാൽ പുടെ സപീതാ സക്ഷൌദ്രാ നേത്രരോഗഹാ.

ത്രിഫല കററവാഴനീരിലരച്ചുണക്കുക. പിന്നെയും ആ നീരിൽതന്നെ അരക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം അരച്ചു കററവാഴനീരിൽചേൎത്തു വെതുമ്പി തേനുംകൂട്ടി തേച്ചാൽ നേത്രരോഗം ശമിക്കും.

൨൮. വില്വശലാലുകരഞ്ജഫലാസ്ഥിവ്യോഷനിശാദ്വയരം ചപുനർഭൂഃ । ഉത്തമഭൈരവിരിയം ഗുളികാ ദ്രാങ്നേത്രഗതാമയഹാ ജഗതി വിസ്തൃതാ.

കൂവളത്തിൻെറ ഇളയകായ ഉങ്ങിൻകുരു ചുക്ക മുളക് തിപ്പലി വരട്ടുമഞ്ഞൾ മരമഞ്ഞൾതൊലി ഗംഭേ് തമിഴാമവേര് ഇത്ത് ഇവ സമം പനീരിലരച്ചു ഗുളികയുരുട്ടി പനീരിൽതന്നെ അരച്ചെഴുതിയാൽ എല്ലാതരം നേത്രരോഗവും ക്ഷണത്തിൽ ശമിക്കും.

കാട്ടുഴുന്തിൻകൂമ്പ കട്ടക്കരുത്ത് ഇരട്ടിമധുരം പാച്ചോറ്റിത്തൊലി ഇവ സമം പൊടിച്ചപൊടി ശീലയിൽ വെച്ചു കിഴികെട്ടി ചെറുപാത്രത്തിലാക്കിവെച്ചു മൂടിപിടിപ്പിച്ചു കാടിയിൽ മുക്കി ചെറുചൂടോടെ കൺപോളമേൽ ഉഴിഞ്ഞാൽ കണ്ണിലെ എല്ലാതരം വേദനയും ശമിക്കും.

൩൭. ഷോഡശഭിഃ സലിലപലൈഃ പലം തഥൈകം കടം കടേസ്ഥം ശിഷ്ടം । സേകാഷ്ടഭാഗശിഷ്ടഃ ക്ഷൌദ്രയുതഃ സർവ്വദോഷകോപഹാ നേത്രേ.

കടുക്ക പലം മരമഞ്ഞളത്തൊലി നാനാഴിവെള്ളത്തിൽ കഷായംവെച്ചു ഉരിയാക്കി ഊറി അരിച്ച് ആറിയാൽ തേൻ മേമ്പൊടി ചേർത്തു പിന്നെയും അരിച്ചു കണ്ണിൽ ധാരയിട്ടാൽ ദോഷകോപങ്ങളെല്ലാം ശമിക്കും.

൩൮. ശംഖം താമ്രേ സ്തന്യഘൃഷ്ടം ഘൃതാക്തൈഃ ശുഷ്കൈഃ പത്രൈർധൂപിതം തുത്ഥവച്ച । നേത്രേ യുക്തം ഹന്തി സന്ധാവസംജ്ഞം ക്ഷിപ്രം ഘർഷം വേദനാഞ്ചാതിതീവ്രാം.

ശംഖു മുലപ്പാലിലരച്ചു ചെമ്പിന്മേൽ തേച്ച്, ഒരു പാത്രത്തിൽ കനലിട്ടു വഞ്ചിയില നെയ്യിൽ നനച്ചിട്ടു പുകപ്പിച്ച് ആ പുക മരുന്നിന്മേലേല്പിച്ചു വാറ്റിക്കുക. പിന്നെയും മുലപ്പാലിലരച്ചു ചെമ്പുപാത്രത്തിൽ തേച്ചു നെയ്യിൽ മുക്കിയ യവമിട്ടു മുൻപ്രകാരം പുകപ്പിച്ചു പുകയേല്പിക്കുക. ഇങ്ങിനെ കാരേന്നിൽ ഏഴുപ്രാവശ്യത്തിൽ കുറയാതെ മാറിമാറി പുകയേല്പിച്ചെടുത്തു ഗുളികയാക്കി മുലപ്പാലിലരച്ചു കണ്ണിലെഴുതുക. സന്ധാവഗുളിക എന്ന പ്രസിദ്ധമായ ഈ ഗുളിക എഴുതിയാൽ അതികലശലായ കരുകരുപ്പും വേദനയും ക്ഷണത്തിൽ ശമിക്കും.

൩൯. തിലാംഭസാ മുൽകപാലം കാംസ്യേ ഘൃഷ്ടം സുധൂപിതം നിംബപത്രൈർഘൃതാഭ്യക്തൈർഘർഷശൂലാശ്രുരാഗജിൽ.

എള്ളിന്റെ ഇല പിഴിഞ്ഞനീരിൽ പഴയ കലോട് അരച്ചു വെള്ളോട്ടുപാത്രത്തിൽ തേച്ച്, വേപ്പില നെയ്യിൽനനച്ചു കനലിലിട്ട് ആ പുകയേല്പിച്ചുണക്കുക. ഇങ്ങിനെ ഏഴുപ്രാവശ്യം

കഴിഞ്ഞാൽ ആ മരുന്നരച്ചു ഗുളികയാക്കി എഴുതിയാൽ കിരുകിരുപ്പ് ചുളുചുളുക്കുത്ത് വെള്ളം ചാട്ടം ചൊവപ്പ് ഇതെല്ലാം ശമിക്കും.

൭൦. പുണ്ഡ്രയഷ്ടിനിശാമൃതീ പ്ലുതാ സ്തന്യേ സശർക്കരേ । ഛാഗദുഗ്ദ്ധേഥവാ ദാഹരുഗ്രാഗാശ്രുനിവർത്തനീ.

പുണ്ഡരീകക്കരിമ്പ് ഇരട്ടിമധുരം മഞ്ഞൾ ഇതുകൾ ചതച്ചു കിഴികെട്ടി പഞ്ചസാര ചേർത്ത് മുലപ്പാലിലോ ആട്ടിൻപാലിലോ മുക്കി കണ്ണിലൊററിച്ചാൽ ചുട്ടുനീററൽ വേദന ചൊവപ്പ് വെള്ളം വരുന്നത് ഇതുകളെല്ലാം ശമിക്കും. പുണ്ഡ്രമെന്നതിനു പിച്ചകപ്പൂവെന്നും ചിലർ വ്യാഖ്യാനിക്കുന്നുണ്ട്.

൭൧. വാതപിത്തകഫസന്നിപാതജാം നേത്രയോർബ്ബഹുവിധാമപി വ്യഥാം । ശീഘ്രമേവ ജയതി പ്രയോജിതഃ ശിഗ്രുപല്ലവരസഃ സമാക്ഷികഃ.

മുരിങ്ങത്തളിര് തിരുമ്മിപ്പിഴിഞ്ഞ നീരിൽ തേനുംകൂട്ടി അരിച്ചു കണ്ണിലൊററിച്ചാൽ കണ്ണിലെ എല്ലാരോഗവും ശമിക്കും.

൭൨. സിംഹീഗിരികർണ്ണികാപുഷ്പാന്നന്ദ്യാവർത്തസ്യ പുഷ്പാച്ച । സ്വരസേന ശംഖവൃന്താൽ സ്ത്രീസ്തന്യേനാപി സുമനസ്സുണാം(൭൩) ദൃഷ്ടിപടലം കേശരക്ഷാരം മധുനാ വിശദം ച സംയുതം । നേത്രേ നിഷിച്യ ന ചിരാത്തിമിരാർത്തഃ അപേതദോഷസ്സ്യാൻ.

വെള്ളക്കടമ്പിൻ പൂവു പിഴിഞ്ഞ നീര് നന്ത്യാർവ്വട്ടത്തിൻ പൂവു പിഴിഞ്ഞ നീര് കരിമ്പനത്തണ്ടു വാട്ടിപ്പിഴിഞ്ഞ നീര് മുലപ്പാല് ഇവ സമം ചേർത്തതിൽ തലനാർ കരിച്ച മഷി ചേർത്തു ചാണമേലിട്ട മരമഞ്ഞത്തൊലിയും ചേർത്തു കുറഞ്ഞപക്ഷം മുപ്പതു നാഴികയെങ്കിലും അരച്ചു തേൻചേർത്തു കണ്ണിലൊഴുക്കിയാൽ തിമിരം ക്ഷണത്തിൽ ശമിക്കും.

൭൪. ചിഞ്ചാസ്വരസസംസിദ്ധം മരിചം സായന്തനേ തഥാ സാജ്യം । അക്ഷിനിഷിക്തം ശമയതി കണ്ഡൂം തിമിരഞ്ച വാതോത്ഥം.

പുളിയിലനീരിൽ കുരുമുളക് അരച്ചു നെയ്യുംചേർത്തു വയിന്നേരം കണ്ണിലെഴുതിയാൽ ചൊറിച്ചിലും വാതതിമിരവും ശമിക്കും.

൭൫. യന്മാതുലുംഗപിചുമന്ദവരാകരഞ്ജജംബീരശിഗ്രുഫല

ബീജരജഃ പ്രഗൃഹ്യ । ചിഞ്ചാപലാശരസമർദ്ദിതമാതപാന്തസ്സ്നേഹം ജയേത്തിമിരമിന്ദ്രവിമിശ്രിതം ദ്രാക്.

മാതളനാരകം വേപ്പ് കടുക്ക നെല്ലി താന്നി ഉങ്ങ് ചെറുനാരകം മുരിങ്ങ ഇതുകളുടെ കായയുടെ ഉള്ളിലെ പരിപ്പ് പൊടിച്ച പൊടി വാളൻപുളിങ്ങ പിഴിഞ്ഞ നീരിലിട്ട് ഉരസിച്ചേർത്തു വെയിലത്തുവെച്ചാൽ അതിൽനിന്ന് ഒരു സ്നേഹം ഊറിവരും. അതെടുത്തു സൂക്ഷിച്ചുവെച്ച് അതിൽ പച്ചക്കർപ്പൂരവും കൂട്ടി എഴുതിയാൽ തിമിരം ശമിക്കും.

൨൬. മൂലം പലാശസ്യാസ്താഃ ക്ഷുദ്രാദ്വംഗൌ ച തുരഗഗന്ധായാഃ । മൂലം പൃഥക് പൃഥക് സ്യാന്നിഷ്കം ത്വേതച്ചതുസ്ത്രിംശം (൨൭) ജംബീരസാരപിഷ്ടാ ഗുളികാകൃതം നയനേഷു ലേപനാത് । തിമിരേ സരാഗശോഫേ ശസ്താ തിമിരാന്തകാരി പൃഥക്കൃതാ.

പൊൻപന്ന ചെറുചീരവേര് തിപ്പലി ശംഖ് അമുക്കരത്തിൻവേര് നീലയമരിയുടെ കഴഞ്ഞി ഉഴുന്ന കഴഞ്ഞ് ഇവ എല്ലാംകൂടെ ചെറുനാരങ്ങാനീരിലരച്ചു ഗുളികയാക്കി എഴുതിയാൽ തിമിരവും കണ്ണിലെ ചൊറിച്ചിലും ശമിക്കും.

൨൭. ദിനാവസാനേ രുധിരം പലാശോദ്ഭവം നേത്രേ സഹൈവ ദദ്യാത് । നക്താന്ധ്യമാശ്വേവ വിജിത്യ ജീവേച്ചന്ദ്രാന്തരേ ചാക്ഷരവാചകഃ സ്യാത്.

സൂര്യൻ അസ്തമിക്കുന്ന സമയത്തു പ്ലാശിന്മേൽ വെട്ടി കറ പുറപ്പെടീച്ച് ആ കറ കണ്ണിലെഴുതിയാൽ രാക്കണ്ണുകാണാത്തതു മാറുമെന്നു മാത്രമല്ല നിലാവത്തു പുസ്തകം വായിക്കത്തക്ക കാഴ്ചയുണ്ടാവുകയും ചെയ്യും.

൨൮. ലൂതസ്യ വൃത്തധവളം ഗൃഹമാശു കിഞ്ചിത് ഭൃഷ്ടം രസേന തലപോടഭവേന പിഷ്ട്വാ । കംസദ്വയേന മഹിഷീനവനീതയുക്തം പില്ലാപഹം ബഹളബാഹ്യവിലേപനേന.

എട്ടുകാലൻ കെട്ടിയ മാറാലയുടെ നടുവിലെ വൃത്തമെടുത്ത് അല്പമൊന്നു വറുത്തു തലപോടത്തിന്റെ നീരിലരച്ച് ഓട്ടുപാത്രത്തിലാക്കി മറ്റൊരു ഓട്ടുപാത്രംകൊണ്ട് ഉരസി ചേർത്ത് എരുമവെണ്ണനെയ്യുംകൂട്ടി നല്ലവണ്ണം പുറവളയിട്ടാൽ പില്ലരോഗം ശമിക്കും. പില്ലമെന്നതിനെ അഷ്ടാംഗഹൃദയത്തിൽ ഇങ്ങി

ത്തരച്ച് എരുമയുടെ വെണ്ണനെയ്യും ചേൎത്തു കണ്ണിലെഴുതിയാൽ പില്ലം ശമിക്കും. ആട്ടിൻകൊമ്പു തേനിലരച്ച് എഴുതുന്നതും നല്ലതാകുന്നു.

൪൬. വൎത്ത്യാക്തൂലകൃതയാ ശശവിൾചൂൎണ്ണനപൂരിതോരയാ । ദീപ്താദ്ദീപാദാപ്താ സ്വരസതി മഷീ ച പില്ലഗദം.

എരുക്കിൻപഞ്ഞി പരത്തിവെച്ച് അതിൽ മുയൽകാഷ്ഠം പൊടിച്ചു വിതറി തിരിതെറുത്തു വിളക്കിലിട്ടു കത്തിച്ച് ആ വിളക്കത്തുനിന്നു എടുത്ത മഷി എഴുതിയാൽ പില്ലം ശമിക്കും.

൪൭. പടുകനകീവാരാടീഗൃഹമാഗധികാജാതി കുസുമരജനിരജഃ । പില്ലം ഹരേന്നിഘൃഷ്ടം ക്ഷൌദ്രയുതം കാംസ്യതാമ്രാഭ്യാം.

ഇന്തുപ്പ് കൊത്തമ്പാലയരി കവിടി കാട്ടുതിപ്പലി പിച്ചകപ്പൂവ് മഞ്ഞൾ ഇവ പൊടിച്ച പൊടി വെള്ളോട്ടുപാത്രത്തിലിട്ടു തേൻചേൎത്തു ചെമ്പുകൊണ്ടു ഉരസി ചേൎത്തെഴുതിയാൽ പില്ലരോഗം ശമിക്കും.

൪൮. ഉശീരസാരസഃ കൃഷ്ണ ക്ഷൌദ്രം സ്യാന്മാഷകോന്മിതം । സൈന്ധവം ക്ഷൌദ്രതുല്യം സ്യാത്സൎവ്വമേകത്ര മൎദ്ദയേൽ (യേ) അഞ്ജയേന്നയനം തേന പില്ലാൎമ്മ തിമിരം ജയേൽ । കാചം കണ്ഡൂം ലിംഗനാശം ശുക്ലകൃഷ്ണഗതാൻ ഗദാൻ.

ചിററമൃത് ഇടിച്ചുപിഴിഞ്ഞരിച്ച നീരു ൨ കഴഞ്ച് (കഴഞ്ചിന്റെ നാലിലൊന്ന്) തേൻ ഇന്തുപ്പ് ഇവ ഒന്നരക്കഴഞ്ചുവീതം. ഇവ ഒന്നിച്ചുചേൎത്തരച്ച് എഴുതിയാൽ പില്ലം അൎമ്മം തിമിരം കാചം ചൊറിച്ചിൽ ലിംഗനാശം വെളുപ്പിന്മേലും കൃഷ്ണമിഴിമേലുമുള്ള രോഗം ഇതുകളെല്ലാം ശമിക്കും.

൪൯. കതകസ്യ ഫലം ഘൃഷ്ട്വാ മധുനാ നേത്രമഞ്ജയേൽ। ഈഷൽകൎപ്പൂരസഹിതം തൽ സ്യാന്നേത്രപ്രസാദനം.

തേററാമ്പരൽ തേനിലരച്ച് അല്പം പച്ചകൎപ്പൂരവും ചേൎത്തെഴുതിയാൽ കണ്ണു ക്ഷണത്തിൽ തെളിയും.

൫൦. കതകസ്യ ഫലം ശംഖം സൈന്ധവം ത്ര്യൂഷണം സിതാ । ഫേനോ രസാഞ്ജനം ക്ഷൌദ്രം വിളംഗാനി മനശ്ശിലാ(ന്ദ്ര) സൎവ്വമേതൽ സമം കൃത്വാ നാരീക്ഷീരേണ പേഷയേൽ । തിമിരം പടലം കാചമൎമ്മ ശുക്ലം വ്യപോഹതി.

തോരാമ്പരൽ ശംഖ് ഇന്തുപ്പ് ചുക്ക് മുളക് തിപ്പലി വെൺകാരം കടൽനാക്ക് രസാഞ്ജനം തേൻ(ചെമ്പകപ്പൂവെന്നു പക്ഷാന്തരം) വിഴാലരി ശുദ്ധിചെയ്ത മനയോല ഇവ സമം മുലപ്പാലിലരച്ച ഗുളികയാക്കി മുലപ്പാലിൽ ചാലിച്ചെഴുതിയാൽ തിമിരം പടലം കാചം അർമ്മം ശുക്ലം എന്ന നേത്രരോഗങ്ങളെല്ലാം ശമിക്കും.

൭൨. ദാർവ്വീവരാമധുകരംഭസി നാളികേരേ പക്വംപലാശ്ശരോഗ പരിസ്രുതം സം പുനഃ । ... സ്രൗതാഞ്ജനം പിപ്പല്യശ്ശശിസൈന്ധവമാക്ഷികസംയുതം യുക്ത്യാ പ്രണാശ്യതിതിമിരം പിത്തജമക്ഷ്ണം.

മരമഞ്ഞൾത്തൊലി കടുക്ക നെല്ലിക്ക താന്നിക്ക ഇരട്ടിമധുരം ഇവ സമം ചെറുപുന്നീർ നാളികേരത്തിൽ കഷായം വെച്ച് എട്ടിലൊന്നാക്കി പിഴിഞ്ഞരിച്ച പിന്നെയും കുറുക്കി സാന്ദ്രപാകമാക്കി പച്ചക്കർപ്പൂരവും ഇന്തുപ്പും തേനും ചേർത്തരച്ച് കുഴമ്പാക്കി സൂക്ഷിച്ച് രണ്ടുനേരവും എഴുതിയാൽ കണ്ണിലെ വ്രണം വേദന ഇളക്കം തിമിരം മുതലായ സകല നേത്രരോഗങ്ങളും ശമിക്കും. ഇവിടെ 'പ്രണാശ്ത്രിതിമിരം' എന്നും പാഠം കാണുന്നു.

൭൩. പിബേദ്രസം വാ ത്രിഫലാം സുചൂർണ്ണിതാം ഘൃതപ്രഗാഢാം തിമിരേഷു പിത്തജേ । സമീരണേ തൈലയുതാം കഫാത്മകേ മധുപ്രഗാഢാം വിദധീത യുക്തിതഃ.

കടുക്ക നെല്ലിക്ക താന്നിക്ക ഇവ സമം ഉണക്കിപ്പൊടിച്ച പൊടി പതിവായി ശീലിക്കുന്നതു നേത്രരോഗം ശമിക്കുവാൻ നല്ലതാകുന്നു. തിമിരം—നേത്രരോഗം പിത്തകോപജമാണെങ്കിൽ ത്രിഫല നെയ്യിൽ ചാലിച്ചും, വാതകോപജമാണെങ്കിൽ എണ്ണയിൽ കലക്കിയും, കഫകോപജമാണെങ്കിൽ തേൻ ചേർത്തുകുഴച്ചും സേവിക്കണമെന്നും ധരിക്കണം.

൭൪. ഭൃംഗപ്രസ്ഥം തൈലാൽ കുഡവം തഥാ പലഞ്ച മധുകസ്യ । ക്ഷീരപ്രസ്ഥവിപക്വം ഗതമപി ചക്ഷുർന്നിവർത്തയതേ.

കയ്യുണ്ണി ഇടിച്ചു പിഴിഞ്ഞരിച്ച നീര് നാഴി ൪. പശുവിൻപാല് നാഴി ൪. എണ്ണ നാഴി ൧ കൂട്ടി കല്ക്കത്തിന്ന് ഒരുപലം ഇരട്ടിമധുരം അരച്ചുകലക്കി കാച്ചിത്തേച്ചാൽ അസാദ്ധ്യമെന്നു തോന്നുന്നതായ നേത്രരോഗവും സുഖപ്പെടും.

തിപ്പലി കരുവേലപ്പട്ട പച്ചില ഇവ സമം അരച്ച് അതു പുതിയ വെണ്ണയുംകൂട്ടി അടിച്ചുചേൎത്തു പുറവളയിട്ടാൽ വെള്ളം ചാട്ടവും കത്തിനോവും നീരും കലശലായിട്ടുള്ള അമ്മം മുതലായ നേത്രരോഗങ്ങളെല്ലാം സുഖപ്പെടും.

൩൭. വാശാദളകാഞ്ജികയാ വാസഃ പീതം ദൃശി സ്പൃശ്ശാൽ ।
അമ്മാശ്രുതോദകണ്ഡൂരാഗോഷ്ണനാശിജിതസഹസാ.

ആടലോടകത്തില അരച്ച കലക്കിയ കാടിയിൽ ശീലമുക്കി തഴിയിട്ടാൽ അമ്മം അശ്രു — കണ്ണിൽനിന്നു വെള്ളമൊലിക്കുക കുത്തിനോവ് ചൊറിച്ചിൽ ചൊവപ്പ് വീപ്പ് ഇവകളെല്ലാംശമിക്കും.

൩൮. മരിചതൈലമഹൌഷധഗന്ധമിത്യുഭയമഞ്ജിതമഞ്ജി പൃഥക് പൃഥക് । കഫമരുൽഭവനേത്രവികാരഹാ മദനബാണവികാരമിവാതനുവാൻ.

കഫജമായ നേത്രരോഗങ്ങൾക്കു കുരുമുളക് എണ്ണയിൽ ചേൎത്തും, വാതജമായ നേത്രവികാരത്തിന്ന് ചുക്കു പാലിൽചേൎത്തും യുക്തിപോലെ ശീലിപ്പിച്ചാൽ, തന്റേടമുള്ളവൻ കാമവികാരത്തെ ജയിക്കുന്നതുപോലെ ക്ഷണത്തിൽ സുഖപ്പെടുത്തുകയും ചെയ്യും.

൩൯. നിശാസ്വരസസംസിക്തചേലപ്രവണപാണിനാ । പരാമൃശേദഭിഷ്യന്ദജാതമശ്രും മുഹുർമ്മുഹുഃ.

അഭിഷ്യന്ദമെന്ന നേത്രരോഗമുണ്ടായാൽ എല്ലായ്പോഴും കണ്ണിൽനിന്നു വെള്ളം ചാടിക്കൊണ്ടിരിക്കും. അപ്പോൾ, പച്ചമഞ്ഞൾ ഇടിച്ചുപിഴിഞ്ഞ നീരിൽ മുക്കി ഉണക്കിയ ശീലകൊണ്ട് ആ അശ്രു കൂടക്കൂടെ തുടച്ചുകൊണ്ടിരിക്കുകയും വേണം.

൪൦. ഘർഷാശ്രുരാഗബഹുലേ ന്യൂതേ നേത്രാമയേ ഭിഷക് ।
അതസീസ്വരസേ പിഷ്ടം നവനീതം പ്രയോജയേൽ.

കരടിറക്കവും വെള്ളംചാട്ടവുംചൊവപ്പും കലശലായിട്ടുള്ള ചെങ്കണ്ണിന്ന്, കാശാവില ഇടിച്ചു പിഴിഞ്ഞ നീരിൽ വെണ്ണയുഞ്ചേൎത്ത് കരസി നീരുവറ്റിച്ച് എഴുതുന്നതു വളരെ വിശേഷമാകുന്നു.

൪൧. ഇത്ഥമാമലകഫലതഃ ജ്മരിചം ശ്രുതിസാഗരേന്ദുസമഭാഗം । ജംബീരരസേന പിഷ്ടം സക്ഷൌദ്രം ചക്ഷുഷോരഞ്ജനേ ഭ്രോഗാൻ.

ഇന്തുകഴഞ്ചു് ൪ പഴയനെല്ലിക്ക കുരുക്കളഞ്ഞതു കഴഞ്ചു് ൪. പഴയ കുരുമുളകു് കഴഞ്ചു് ൧. എല്ലാംകൂടെ ചെറുനാരങ്ങനീരിലരച്ചു ഗുളികയാക്കി തേനിൽ ചാലിച്ചെഴുതിയാൽ എല്ലാതരം നേത്രരോഗവും ശമിക്കും.

൯. മരിചം ശ്വേതപുലാസം ഹംസപാദീ ച തുത്ഥകം । ഏകദ്വിത്രിചതുർഭാഗമക്ഷിരോഗാപഹം പരം.

കുരുമുളകു് ഒരുഭാഗം വെള്ളപ്പുലാസം രണ്ടുഭാഗം ചെറുപ്പുള്ളടി മൂന്നുഭാഗം ശുദ്ധിചെയ്ത തുരിശു് നാലുഭാഗം ഇങ്ങിനെ ഒന്നിച്ചുചേർത്തരച്ചുശീലിപ്പിച്ചാൽ എല്ലാതരം നേത്രരോഗവും ശമിക്കും.

൧൦. ചിഞ്ചാപത്രരസേ പിഷ്ട്വാ സപ്താക്ഷീ ലേപനാൽ ധ്രുതം । അക്ഷിരോഗം ശമം യാതി നിമിനോക്തം ഹിതം പരം.

പുളിയില ഇടിച്ചുപിഴിഞ്ഞെടുത്ത നീരിൽ പേരരത്ത അരച്ചു പുറവലയിട്ടാൽ എല്ലാതരം നേത്രരോഗവും ക്ഷണം ശമിക്കും. ഈ യോഗം സാക്ഷാൽ നിമിയുടെ ഉപദേശപൂർവ്വമാകുന്നു.

ഇതി വൈദ്യമനോരമായാം

സപ്തദശഃ പടലഃ.

---

## അഥ അഷ്ടാദശഃ പടലഃ

### കർണ്ണനാസാമുഖശിരോരോഗപ്രശാന്ത്യധികാരഃ

൧. കദളീമൂലഗൃഞ്ജനാർദ്രകലശുനകന്ദസംഭൃതം । അംബു വിഹന്തി കർണ്ണശൂലം കർണ്ണരുജം കർണ്ണപൂരണാതഃ.

കദളിവാഴക്കിഴങ്ങ് ചുണ്ണമുള്ളങ്കി മണത്തുമുള്ളങ്കി ഇഞ്ചി വെള്ളുള്ളി ഇതുകൾ വാട്ടിപ്പിഴിഞ്ഞ നീര് അല്പം ചൂടോടുകൂടെ ചെകിട്ടിൽ നിറച്ചാൽ ചെകിട്ടിൽകുത്തു ശമിക്കും.

൨. ഭൂതമാലഫലത്രിശൂലികാദ്യൈഃ സ്വരസേ തസ്യ ച ദ്വിഗുണസാർഷപസിദ്ധം । തിലജം ശ്രുതിശൂലപൂയകണ്ഡൂക്രിമിജാലം വിനിഹന്തി ശീഘ്രമേവ.

ഉങ്ങിന്റെ ഇല കൂവളത്തില സമം ഇടിച്ചു പിഴിഞ്ഞതി

ച്ച നീരിൽ എണ്ണയും എണ്ണയോളം പാലുംകൂട്ടി കല്ലത്തിന് ഉങ്ങിൻകുരുവും കൂവളത്തിൻവേരും അരച്ചുകലക്കി കാച്ചി അരിച്ചുതേച്ചുകയും അതുകൊണ്ടു കണ്ണപൂരണം ശീലിക്കയും ചെയ്യാൽ ചെകിട്ടിൽ കുത്ത ചലം ഒലിക്കുക ചൊറിച്ചിൽ കൃമി ഇതുകളെല്ലാം ക്ഷണത്തിൽ ശമിക്കും.

൩. ചിഞ്ചാഫലസ്വരസസാധിതതൈലമഗ്ര്യം ജംബീരനീരശൃതതൈലമപി പ്രശസ്തം । രോഗസഞ്ജശൃതതൈലമതീവ ശസ്തം കർണ്ണ സശൂലിനി രഹസ്യപരാങ്മുഖേ ച.

മരപ്പുളിങ്ങാ നീരുചേർത്തു കാച്ചിയ തൈലവും ചെറുനാരങ്ങനീരുചേർത്തു കാച്ചിയ തൈലവും ഞാഞ്ഞൂളും ചെഞ്ചല്യവും ചേർത്തു കാച്ചിയ തൈലവും ശീലിച്ചാൽ ചെകിട്ടിൽ വേദനയും പതുക്കെപറഞ്ഞാൽ കേൾക്കാഴ്കയും ശമിക്കുവാൻ വളരെ വിശേഷമാകുന്നു.

൪. അർക്കസ്യ പത്രം പരിണാമപീതമാജ്യേന ലിപ്തം ശിഖിയോഗതപ്തം । ആപീഡ്യ തസ്യാംബു സുഖോഷ്ണമേവ കർണ്ണേ നിഷിക്തം ഹരതീതി ശൂലം.

മൂപ്പുചെന്നു പഴുപ്പുപിടിച്ച എരുക്കിലയിൽ നെയ്യു പുരട്ടി വാട്ടിപിഴിഞ്ഞനീര് അല്പം ചൂടോടുകൂടെ ചെകിട്ടിൽ നിറച്ചാൽ അതികലശലായ ചെകിട്ടിൽകുത്തു ശമിക്കും.

൫. തീവ്രശൂലാതുരേ കർണ്ണേ സരാഗേ ക്ലേദവത്യപി । ഛാഗമൂത്രം പ്രശംസന്തി കോഷ്ണം സൈന്ധവസംയുതം.

ആട്ടിൻമൂത്രത്തിൽ ഇന്തുപ്പുപൊടിച്ചിട്ട ചൂടുപിടിപ്പിച്ചു ചെകിട്ടിൽ തുളിച്ചാൽ അതികലശലായ ചെകിട്ടിൽകുത്ത് ചൊവപ്പ് പഴുപ്പ് ഇതുകളെല്ലാം ശമിക്കുവാൻ വളരെ വിശേഷമാകുന്നു.

൬. വാമേ പാണൌ ഗൃഹീതം സതിലജലവണാന്യർക്കപത്രാണി വൈദ്യഃ സോപാനോപാധതുല്യം ഹുതവഹഹതയാലോഹശല്യാ ച ദീപ്തം । കർണ്ണേ നിതാം തദുത്ഥൈർജ്ജലകണനികരൈഃ പൂരയേൽ കർണ്ണശൂലേ ഹാ ഹേത്യക്താ പ്രധാവന്ത്യഹമഹമികയാ ശേഷരോഗാശ്ച തസ്മാൽ.

വൈദ്യൻ തന്റെ ഇടത്തെകയ്യിൽ എരുക്കില ഇന്തുപ്പ് പൊടിച്ചുചേർത്ത് എണ്ണപുരട്ടിഅടുക്ക് അടുക്കാക്കിവെച്ച വലത്തെ

കയ്യുകൊണ്ടു തലപഴപ്പിച്ചു ഇരുമ്പുകോലെടുത്ത് ഈ എരുക്കിലയിൽ വെച്ച് അതുകളെല്ലാം അതിന്മേൽ ചുററിയാൽ ആ കോലിൻെറ ചൂടുനിമിത്തം ഇലകൾ വാടും. അപ്പോൾ ആ കോൽ ഉള്ളിൽ വച്ചുകൊണ്ടു ഞെക്കിപിഴിഞ്ഞാൽ അതിൽനിന്നു നീര് ഊററിററു വീഴും. ആ നീരു ചെകിട്ടിൽ നിറച്ചാൽ കർണ്ണശൂലവും മററു സകലവിധ കർണ്ണരോഗങ്ങളും ക്ഷണത്തിൽ ശമിക്കും.

൭. തൈലം ഘൃതം പയോ വാപി സംസ്രുതം ലവണാന്വിതം ; സശൂലപൂതീൻ ജന്തൂപാദീൻ ജയേദാക്കർണ്ണമഥാപി വാ.

എണ്ണയോ നെയ്യോ പാലോ എരുക്കിൻനീരോ ഇന്തുപ്പു പൊടിച്ചിട്ടു ചൂടുപിടിപ്പിച്ചു ഇളിച്ചാൽ കത്തിനോവ് നാററം കൃമി ഇതുകളെല്ലാം ക്ഷണത്തിൽ ശമിക്കും.

൮. ലികുചഫലേപ്പം ലവണം നിക്ഷിപ്യ വിലേപ്യ തത്സ്വരസം । ത്രിദിനം ശ്രവസി വിദദ്ധ്യാച്ഛൂലം പൂയഞ്ച നാശയതി.

അയനിച്ചക്ക ഉരന്ന് അതിൽ അല്പം ഇന്തുപ്പിട്ട് അടച്ചു വാട്ടിപിഴിഞ്ഞനീര് പതിവായി മൂന്നു ദിവസം ചെകിട്ടിൽ ഇളിച്ചാൽ ചെകിട്ടിൽകുത്തും ചലമൊലിക്കുന്നതും ശമിക്കും.

൯. മഹതഃ പഞ്ചമൂലസ്യ കാഷ്ഠാന്യഷ്ടാംഗുലാനി ച । ക്ഷൌമേണാവേഷ്ട്യ സംസിച്യ തൈലേനാദീപയേത്തതഃ (൧൦) യത്തൈലം ച്യവതേ തേഭ്യഃ സുഖോഷ്ണം തേന പൂരയേൽ । ജ്ഞേയം തദ്ദീപികാതൈലം കർണ്ണരോഗഹരം പരം (൧൧) കുഷ്ഠസ്യ ദേവദാർവ്വ്യാശ്ച കാഷ്ഠാദേവം പ്രദീപിതാൽ । ഗൃഹീതം തൈലമച്യൂവം ശൂലാദിഷു ഗുണോത്തരം.

മഹൽപഞ്ചമൂലത്തിലെ കുമിഴിൻവേരു മുതലായതുകൾ എട്ട് അംഗുലം നീളത്തിൽ മുറിച്ച് വീരാളിപ്പട്ടുകൊണ്ടു പൊതിഞ്ഞുകെട്ടി നല്ലെണ്ണയിൽ നനച്ചു അതിൻെറ ഒരു തല കത്തിക്കുക. അപ്പോൾ എണ്ണ അല്പാല്പമായി അതിൽനിന്ന് കാറവീഴും. ആ എണ്ണ അല്പം ചൂടോടുകൂടെ ചെകിട്ടിൽ ഇളിക്കുക. ഇത് എല്ലാതരം കർണ്ണരോഗത്തിനും നല്ലതാകുന്നു. ഇതേവിധം കൊട്ടംദേവതാരം ഇതുകൾ പട്ടുചുററി എണ്ണകൊണ്ടു നനച്ചു കത്തിച്ചും എണ്ണയെടുക്കാം. അതു ഇളിച്ചാൽ കത്തിനോവുമുതലായ എല്ലാതരം

കണ്ണുരോഗങ്ങളും ശമിക്കും. ഇങ്ങിനെ എടുക്കുന്ന തൈലത്തിന്നു ദീപികാതൈലമെന്നാണ് പേർ.

൫൨. റിഗ്ഗന്ധിജാതിരവിട്ടംഗരസോനരംഭാകാപ്പുസശിഗ്രു സ്വരസാർദ്രകകാരവല്ല്യഃ ഏഷാം രസേ തിലഭവം സവിഷം സ്വപകം ബാധിര്യനാദകൃമിവേദനപൂയയുക്തേ.

കരനൊച്ചിയില ചിറ്റകത്തില എരുക്കില കഞ്ഞുണ്ണി ഉള്ളി കദളിവാഴക്കിഴങ്ങ് പന്തത്തിയില മുരിങ്ങയില തുളസിയില ഇഞ്ചി കയ്പയില (പടലംപെരണ്ട എന്ന പക്ഷാന്തരം) ഇവ സമം ഇടിച്ചുപിഴിഞ്ഞെടുത്ത നീരിൽ താമരയല്ലി അരച്ചുകലക്കി എണ്ണയും കൂട്ടികാച്ചി ശീലിച്ചാൽ കണ്ണുബാധിര്യം കണ്ണുനാദം കൃമി വേദന ചലമൊലിക്കുക ഇതെല്ലാം ശമിക്കും.

൫൩. കുഷ്ഠം ഹിംഗു വചാദാരുശതാഹ്വാവിശ്വസൈന്ധവൈഃ । പൂതികർണ്ണാപഹം തൈലം ബസ്തമൂത്രേണ സാധിതം.

കൊട്ടം കായം വയമ്പ് ദേവദാരം ശതകുപ്പ ചുക്ക് ഇവ കല്ക്കമായും ഇന്തുപ്പ് പാത്രപാകമായും കൂട്ടി മൂത്രംചേർത്തു കാച്ചിയ എണ്ണ ഇറ്റിച്ചാൽ ചെകിട്ടു നാറ്റം ശമിക്കും.

൫൪. ചൂർണ്ണം ഗന്ധകശിലാരജനീഭാവനാമുഷ്കകേന കടുതൈലപക്വകം തു । ധത്തൂരപത്രരസതുല്യമിദം വിപക്വം നാഡീം ജയേച്ഛിരവാമപി കർണ്ണജാതാം.

ഉമ്മത്തിലയിടിച്ചുപിഴിഞ്ഞെടുത്ത് ഇടങ്ങാഴിനീരിൽ ഗന്ധകം മനയോല (മുള്ളുള്ള മുരിക്കിന്റെ കറ, കർപ്പൂരം എന്ന പക്ഷാന്തരം) വരട്ടുമഞ്ഞൾ ഇവ പൊടിച്ചു കാൽപലം പൊടിയും ഇടങ്ങാഴി കടുകെണ്ണയുംകൂട്ടി കാച്ചി ഇറ്റിച്ചാൽ ചെകിട്ടിലെ കാലപ്പഴക്കമുള്ള നാഡീവ്രണംകൂടെ ശമിക്കും.

൫൫. ശതാവരീനാഗബലാഗന്ധാപലാശസ്വരസേന സിദ്ധം കടുതൈലം വിപക്വം സക്ഷീരം പാളിം സംവർദ്ധയേത് സുഖം.

ശതാവരിക്കിഴങ്ങ് അമുക്കുരം അടപതിയൻകിഴങ്ങ് ആവണക്കിൻകുരു ഇവ സമം കല്ക്കമായി സമം പാലുംകൂട്ടി കാച്ചിയ എണ്ണതേച്ചാൽ കാതിന്റെ വള്ളി കനത്തിൽ വളരും.

൫൬. മഹിഷീനവനീതേന ജളൂകാഹയഗന്ധയോഃ । ചൂർണ്ണം സംമിശ്ര്യ സംപക്വം ലിപ്തം പാളിം വിവർദ്ധയേൽ.

൨൨. മണ്ഡൂകപൎണ്ണീമരിചകുലത്ഥൈഃ സാധു സാധിതഃ । കഷായഃ പീനസാൎത്തിഘ്നഃ കോഷ്ണാംഭസ്സു പിബതാം നൃണാം.

ബ്രഹ്മി കുരുമുളക് മുതിര ഇവ സമം കഷായംവെച്ച് അല്പം ചൂടോടുകൂടെ സേവിച്ചാൽ പീനസം ശമിക്കും.

൨൩. ഗുളമരിചവിമിശ്രം പീതമാത്തം പ്രകാമം ഹരതി ദധി നരാണാം പീനസം ദുൎന്നിവാരം। യദി ച സഘൃതമന്നം ശുക്ലഗോധൂമചൂൎണ്ണസ്രുതമുപഹരതേസൌ തൽ കുതോസ്യാവകാശഃ.

തൈരിൽ ശൎക്കരയും കുരുമുളകുപൊടിയുംചേൎത്തു ധാരാളമായി കഴിച്ചാൽ എത്ര കലശലായ പീനസവും ശമിക്കും. ഗോതമ്പുറവ വെച്ചുണ്ടാക്കിയ അന്നത്തിൽ നെയ്യുകൂട്ടി കഴിച്ചാലും പീനസം ശമിക്കും.

൨൪. വ്യോഷചിത്രകതാലീസതിന്തിഡീകാമ്ലവേതസം। സചവ്യാജാജിതുല്യാംശമേലാത്വക്പത്രപാദികം (൨൪) വ്യോഷാദികമിദം ചൂൎണ്ണം പുരാണഗുളമിശ്രിതം। പീനസശ്വാസകാസഘ്നം രുചിസ്വരകരം പരം.

ചുക്ക് മുളക് തിപ്പലി കൊടുവേലിക്കിഴങ്ങ് താലീസപത്രം പുളിമരത്തിന്മേൽതൊലി ഞെരിഞ്ഞാമ്പുളിക്കിഴങ്ങ് കാട്ടുമുളകിൻവേര് ജീരകം ഇതുകളെല്ലാം സമം. ഏലത്തരി ഇലവങ്ഗത്തൊലി പച്ചില ഇവ മുൻപറഞ്ഞതിന്റെ നാലിലൊന്ന്. എല്ലാം ഒന്നിച്ചു ചേൎത്തു പൊടിച്ചു പഴയ ശൎക്കരയിൽ ചേൎത്തു (ശൎക്കര പാവുകാച്ചിയതിലിട്ടു കുഴച്ചു) വടകമാക്കി ശീലിക്കുക. വ്യോഷാദിവടകമെന്ന ഈ വടകം ശീലിച്ചാൽ പീനസം ശ്വാസംമുട്ടൽ കുര ഇതുകൾ ശമിക്കും. രുചിയുണ്ടാകുവാനും സ്വരം നന്നാകുവാനും ഇതു വളരെ വിശേഷവുമാണ്.

൨൫. പാഠാദ്വിരജനീമൂൎവ്വാപിപ്പലീജാതിപല്ലവൈഃ । ഏഭിശ്ച തൈലം സംപക്വം നസ്യതഃ പീനസാപഹം.

പാടക്കിഴങ്ങ് മഞ്ഞൾ മരമഞ്ഞൾത്തൊലി പെരുങ്കുരുമ്പ തിപ്പലി പിച്ചകത്തില ഇവ ചേൎത്തു കാച്ചിയ എണ്ണകൊണ്ടു നസ്യം ചെയ്താൽ പീനസം ശമിക്കും.

൨൬. ശിഗ്രുസിംഹീനികുംഭാനാം ബീജൈസ്സവ്യോഷസൈന്ധ

ലൈഃ । വിലാപത്രരസേ സിദ്ധം തൈലം നസ്യാൽ പൂതിനസ്യനുത്.

മുരിങ്ങക്കുരു ചെറുവഴുതിനങ്ങാക്കുരു ചെറിയ നാഗദന്തിക്കുരു ചുക്ക് മുളക് തിപ്പലി ഇവ സമം അരച്ചു കൂവളത്തില ഇടിച്ചു പിഴിഞ്ഞരിച്ച നീരിൽ കലക്കി എണ്ണയും ചേർത്തു കാച്ചി ശീലിച്ചാൽ പൂതിനസ്യമെന്ന നാസാരോഗം ശമിക്കും.

൨൮. ശുണ്ഠീകുഷ്ഠകണാവില്വദ്രാക്ഷാകല്ക്കകഷായവൽ । തൈലം പക്വമഗാജ്യം വാ നസ്യാൽ ക്ഷവഥുനാശനം.

ചുക്ക് കൊട്ടം തിപ്പലി കൂവളത്തിൻവേര് മുന്തിരിങ്ങാപ്പഴം ഇവ സമം കഷായംവെച്ചു പിഴിഞ്ഞരിച്ചു എണ്ണയുംകൂട്ടി കല്ക്കത്തിന്ന് ഈ കഷായത്തിന്റെ മരുന്നുകൾതന്നെ അരച്ചുകലക്കി നസ്യം ചെയ്താൽ തുമ്മൽ ശമിക്കും. എണ്ണയുടെ സ്ഥാനത്തു നെയ്യുചേർത്തും കാച്ചി ശീലിക്കാം.



൨൯. വിഡംഗം സൈന്ധവം ഹിംഗു ഗുഗ്ഗുലുസ്സുമനശ്ശിലഃ । പ്രതിശ്യായേ വചായുക്തം ശക്ത്യാ ധൂമം പിബേന്നരഃ.

വിഴാലരി ഇന്തുപ്പ് കായം ഗുൽഗുലു മനയോല വയമ്പ് ഇവ സമം പൊടിച്ചിട്ടു പുകയുണ്ടാക്കിവലിച്ചാൽ പീനസം ശമിക്കും.

൩൦. ഭൃംഗാക്ഷപത്രജ്യോതിഷ്മതീഹരീഷ്ടിനവനീതമിശ്രിതാ ലിപ്താ । രക്തച്ഛദജാതാനാം രോഗാണാം നാശനേ ശസ്താ.

എരുക്കിന്റെ പച്ചയില ചുട്ടഭസ്മം എരുമവെണ്ണയിൽ ചാലിച്ചു പുരട്ടിയാൽ ചുണ്ടിന്മേലുണ്ടാകുന്നസകലരോഗവുംശമിക്കും.

൩൧. ഹിമാംബുപരിപാതേന സഞ്ജാതമധരവ്രണം । നിശി പ്രശമയേന്നാഭിസ്തൈലേന പരിപൂരിതാ.

മഞ്ഞുകൊണ്ടാൽ ചുണ്ടുവിള്ളും. അതു ശമിക്കുവാൻ രാത്രി കിടക്കുന്ന സമയം പൊക്കിളിൽ എണ്ണനിറച്ചു കിടക്കുക.

൩൨. ചൂർണ്ണം ഹരിതമഞ്ജിഷ്ഠാഃ സവിശ്വം ക്ഷൗദ്രമർദ്ദിതം । അന്തർബ്ബഹിശ്ച തദ്വക്ത്രം ലിംപേദ്ദന്തരുജാപഹം.

ചെറുപയറിന്റെ പൂവ്വ് (ഉമി എന്നും പക്ഷാന്തരം) പൊടിച്ചപൊടിയും ചുക്കുപൊടിയുംകൂട്ടി രണ്ടാമതും പൊടിച്ചു പല്ലിന്റെ അകത്തും പുറത്തും തേച്ചാൽ പല്ലിലുള്ള വേദന ശമിക്കും.

൩൩. ബകുളജടാജിനകല്ക്കഃ പയസാ പീതഃ പ്രഗേ ത്രിദിനം । ദൃഢയതി മൂലാൻ കുരുതേ ദന്താൻ വൃദ്ധസ്യ മൃത ബാലാനാം.

ഞാറകവേരിന്മേൽതൊലി അരച്ചു പശുവിൻപാലിൽ കലക്കി മൂന്നിരാവിലെ സേവിക്കുക. ഇങ്ങിനെ മൂന്നുദിവസം മുട്ടാതെ ശീലിച്ചാൽ വയസ്സുചെന്നവരിൽ ഇളകുന്ന പല്ലുകളുടെ നല്ലവണ്ണം ഉറക്കും. പിന്നെ ചെറുപ്പക്കാരുടെ കഥ പറയേണമോ?

൩൪. ബാണപുംഖശിഫാ ക്ഷുണ്ണാ ദന്തമൂലേ ധൃതാ ജയേത് । ദന്തരോഗാംസ്തു യാവത് പ്രാശനം ധാവനമഥാപരം.

കൊഴിഞ്ഞിലിൻവേര ചതച്ചു പല്ലിന്റെ ഊനിന്മേൽ തട്ടിച്ചുവെച്ചാൽ പല്ലുവാത്തരം ദന്തരോഗവും ശമിക്കും. രോഗം മറിയാൻ അതുകൊണ്ടു പതിവായി പല്ലുതേക്കുന്നതും നല്ലതാണ്.

൩൫. ഗന്ധതാഖനവില്വപത്രകൈസ്തുല്യഭാഗലവണം മുഖോദരേ । ധാരയേദ്ദിനമുഖേ മുഖാമയം വാസരത്രിതയസേവിതം ജയേൽ.

നാരി ഇടിച്ചുപൊടിച്ചു സമം ഉപ്പുംചേൎത്തു കിഴിച്ചു രാവിലെ വായിൽ ധരിക്കുക. ഇങ്ങിനെ മൂന്നുദിവസം ശീലിച്ചാൽ മുഖരോഗങ്ങളെല്ലാം ശമിക്കും.

൩൬. മൂലമപരാജിതായാഃ സമരിചമാസ്യസ്ഥമാശു ശൂലഹരം । തദ്ദലമപി ദിവസമുഖേ കവലയമപി ബോധിപത്രാദ്യം (൩൭) സഹ ശുണ്ഠിപൂഗഫലൈർമ്മരിചഗോമൂത്രനാളികേരജലൈഃ । കഥിതൈരധിജിഹ്വാദീൻ കബളോ വിഹിതഃ പ്രണാശയതി.

മുഞ്ഞവേരും കുരുമുളകുംകൂടെ കടിച്ചു ചവച്ചാൽ വായിലെ വേദന ശമിക്കും. മുഞ്ഞയില, കരിങ്കവലയത്തില, അരയാലില ഇതുകളിൽ സമം ചുക്കും അടയ്ക്കയും ചേൎത്തു കുരുമുളകുകഷായം, ഗോമൂത്രം, നാളികേരവെള്ളം ഇതുകളിൽ ചേൎത്തു തിളപ്പിച്ചു കവിൾകൊണ്ടാൽ അധിജിഹ്വ ഉപജിഹ്വ മുതലായ ജിഹ്വാരോഗങ്ങളെല്ലാം ശമിക്കും.

൩൮. നേത്രപ്രക്ഷാളനാൽ പൂൎവ്വം പ്രാതൎഗ്ഗണ്ഡൂഷധാരണം । ആസ്യശൂലവിനാശായ കേവലം ശീലയേത്ത്ര്യഹം.

രാവിലെ എഴുന്നേറ്റാൽ കാലും മുഖവും കഴുകുന്നതിന്നുമുമ്പായി കവിൾകൊള്ളുക. ഇങ്ങിനെ മൂന്നുദിവസം ശീലിച്ചാൽ ആസ്യശൂലം ശമിക്കും.

൩൩. ഗണ്ഡീരാബ്ദജലനഹപുഷ്പാംബാണപുംഖാംഘ്രി ബാണമൊരണ്ഡീമൂലൈലെസ്സമിതി സമൈർവിശാമേഷാം കഷായേ । സിദ്ധം തൈലം വദനനിഹിതം വക്ത്രരോഗാനശേഷാനേഷാണ്ണജ്ജ്യാമഗധമരിചൈചാൽത്രികല്ലും നിഹന്തി.

മാങ്ങാനാറി കൊട്ടുവലിക്കിഴങ്ങ് അടലോടകത്തിൻവേര് കൊഴിഞ്ഞിലിൻവേര് കാരിലവേര് കരിങ്ങാലിവേര് കാട്ടുമുളകിൻവേര് ഇവ സമം ഇതുകളെല്ലാം കൂടിയേടത്തോളം ചുക്ക്. ഇവ എല്ലാംകൂടെ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു എണ്ണയുംകൂട്ടി കാച്ചുന്നിന്നു, ഏലത്തരി ചുക്ക് തിപ്പലി കുരുമുളക് ഇവ സമം അരച്ചുകലക്കി കാച്ചി അരിച്ച് ഈ എണ്ണകൊണ്ടു കവിൾക്കൊണ്ടാൽ എല്ലാ വക്ത്രരോഗങ്ങളും ശമിക്കും.

൩൪. കുഷ്ഠം ദാർവീലോധ്രമഞ്ജും സമംഗാ പാഠാ തിക്താ തേജനീ പീതികാ ച । ചൂർണ്ണം ശസ്തം ഘർഷണേ ദന്തജാനാം രക്തസ്രാവം ഹന്തി കണ്ഡൂ രുജശ്ച.

കൊട്ടം മരമഞ്ഞൾത്തൊലി പാച്ചോറ്റിത്തൊലി മുത്തങ്ങ പാച്ചുണ്ട പാടക്കിഴങ്ങ് പുത്തരിച്ചുണ്ട ചെറുപുന്നയരി വരട്ടുമഞ്ഞൾ ഇവ സമം പൊടിച്ചു പൊടികൊണ്ടു പല്ലുതേച്ചാൽ ഊനിൽനിന്നു ചോരയൊലിക്കുന്നതും ചൊറിച്ചിലും പല്ലിൽകുത്തും ശമിക്കും.

൩൫. ഹരിദ്രാ നിംബപത്രാണി മധുകം നീലമുൽപലം । തൈലമേഭിർവിപക്തവ്യം മുഖപാകഹരം പരം.

മരമഞ്ഞൾത്തൊലി വേപ്പില ഇരട്ടിമധുരം ചെങ്ങഴിനീർക്കിഴങ്ങ് ഇതുകൾ യുക്തിപോലെ ചേർത്തു കാച്ചിയ തൈലംകൊണ്ടു ഗണ്ഡൂഷം ശീലിച്ചാൽ മുഖരോഗങ്ങളെല്ലാം ശമിക്കും.

൩൬. ഖദിരസ്യ തുലാം തോയദ്രോണേ പക്ത്വാഷ്ടശേഷിതേ । ജാതീകോശേന്ദുകർപ്പൂരൈഃ ചാതുർജാതമൃഗാണ്ഡജൈഃ (൩൭) പൃഥക്കർഷമിതൈഃ പിഷ്ട്വാ മേളയിത്വാ ചണോപമാം । ഗുഡീം കൃത്വാ മുഖേ ധാര്യാ സാ നിഹന്ത്യഖിലാൻഗദാൻ(൩൮) ജിഹ്വോഷ്ഠദന്തവദനഗളതാലുസമുത്ഭവാൻ । വിശേഷതസ്സൗഖ്യഭവം വ്രണം ജിഹ്വാഭവം തഥാ.

ഒരു തുലാം കരിങ്ങാലിക്കാതൽ പതിനാറിടങ്ങഴി വെള്ളത്തിൽ

കഷായംവെച്ചു കുറുക്കി ൧ നാഴിയാക്കി പിഴിഞ്ഞരിച്ചു ജാതിപത്രി അടയ്ക്ക ഏലത്തരി ഇലമണത്തൊലി പച്ചില നാഗപ്പൂവ് മെഴുകിൻചട്ട ഇവ മുമ്മൂന്നുകഴഞ്ച് അരച്ചുകലക്കി കുറുക്കി വററിച്ചു വാങ്ങി മുമ്മൂന്നുകഴഞ്ചു കർപ്പൂരവും ചേർത്തു ചണമ്പയറിന്റെ വലിപ്പത്തിൽ ഗുളികയുരുട്ടി ഒരു ഗുളിക വായിലിട്ടാൽ നാവ് പുണ്ണ് പല്ല് വായ കഴുത്ത് അണ്ണാക്ക് ഇവിടങ്ങളിലുണ്ടായ സകല രോഗങ്ങളും ശമിക്കും. ഇത് അണ്ണാക്കിലും നാവിന്മേലുമുള്ള വ്രണങ്ങൾക്ക് അത്യന്തഫലപ്രദമാകുന്നു.

൨൭. സപ്തച്ഛദോശീരപടോലമുസ്താഹരീതകീതിക്തകരോഹിണീഭിഃ । യഷ്ട്യാഹ്വരാജദ്രുമചന്ദനൈശ്ച ക്വാഥം പിബേൽ പാകഹരം മുഖസ്യ.

ഏഴിലംപാലത്തൊലി രാമച്ചം പടോലവള്ളി മുത്തങ്ങാകിഴങ്ങ് കടുക്ക കടുകരോഹിണി ഇരട്ടിമധുരം കണിക്കൊന്നത്തൊലി ചന്ദനം ഇവ സമം കഷായംവെച്ചു സേവിച്ചാൽ വായയുടെ ഉള്ളിലുള്ള പഴുപ്പു ശമിക്കും.

---

൨൮. സർപ്പിസ്തു നസ്യം വിന്യസ്തം മധുകേന സമായുതം । ഹന്യാച്ഛിരോർത്തിം സേകോ വാ പായസസ്നേഹ മൂർദ്ധനി.

ഇരട്ടിമധുരം ചേർത്തു കാച്ചിയ നെയ്യുകൊണ്ടു നസ്യം ചെയ്താൽ തലവേദന ശമിക്കും. പായസംകൊണ്ടു തല പൊതിയുന്നതും നല്ലതാകുന്നു. പായസമുണ്ടാക്കേണ്ടും വിധിയെ ഗ്രന്ഥാന്തരത്തിൽ ഇങ്ങിനെ വിവരിച്ചിരിക്കുന്നു. അഷ്ടാവശിഷ്ടെ കഥനാൽ ക്ഷീരേഷ്ടാംശേന തണ്ഡുലാൽ । പചേന്നാതിദ്രവഘനം പായസാന്നമിദം സ്മൃതം.—എട്ടിടങ്ങഴി പാൽകുറുക്കി ഒരിടങ്ങഴിയാക്കി അതിൽ ഉരി അരിയിട്ടു വേവിച്ചു സാന്ദ്രപാകമാക്കിയാൽ അതിനെ പായസമെന്നു പറയും.

൨൯. മരിചസ്യ ഹരിദ്രായാഃ ചൂർണ്ണൈഃ പ്രാവാരേണുഭിഃ കൃതാംഗുളികാ । തൈലാക്താ സംലിപ്താ ലലാടപട്ടേശിരോരുജം ഹന്യാൽ.

കുരുമുളകോ മരമഞ്ഞത്തൊലിയോ ചുക്കോ പൊടിച്ചു ശീ

ചപ്പൊടിയിട്ട് (മുലപ്പാലിലരച്ച്) ഗുളികയാക്കി വെച്ച് എണ്ണയിൽ ചാലിച്ച് നെററിയിൽ വടിച്ചാൽ തലവേദന ശമിക്കും.

൪൮. വാതപിത്തജനിതം ശിരോരുജം നാശയേന്മധുകകല്ക്കസാധിതം । നാളികേരപയസാ ശൃതന്ത്വിദം തൈലമർദ്ദിതഹരഞ്ച നാവനം.

വരട്ടനാളികേരത്തിൻെറ പാലിൽ ഇരട്ടിമധുരം അരച്ചുകലക്കി വെന്തെടുത്ത വെളിച്ചെണ്ണ തേച്ചാൽ വാതജമായും പിത്തജമായുമുള്ള തലവേദന ശമിക്കും. ഇതുകൊണ്ടു നസ്യം ചെയ്താൽ അർദ്ദിതം ശമിക്കും.

൪൯. കുഷ്ഠൈരണ്ഡമൂലഞ്ച നാഗരം തക്രപേഷിതം । കഫഘ്നഞ്ച ശിരഃപീഡാം വാ ലേപനേന ജയേൽ.

കൊട്ടം ആവണക്കിൻവേര് ചുക്ക് ഇവ സമം മോരിൽ അരച്ച് വെളുമ്പി അല്പം ചൂടോടെ നെററിമേൽ വടിച്ചാൽ തലവേദന ശമിക്കും.

൫൦. ദേവദാരു നതം കുഷ്ഠം നളദം വിശ്വഭേഷജം । സകാഞ്ജികഃ സ്നേഹയുക്തോ ലേപോ വാതശിരോർത്തിനുൽ.

ദേവതാരം തകരം കൊട്ടം ഇരുവേലി ചുക്ക് ഇവ സമം അരച്ച് വെപ്പുകാടിയിൽ ചാലിച്ച് സ്നേഹദ്രവ്യവും ചേർത്ത് നെററിമേൽ തേച്ചാൽ വാതജമായ തലവേദന ശമിക്കും.

൫൧. ധാത്രീകശേരുഹ്രീബേരപത്മപത്മകചന്ദനൈഃ । ദൂർവ്വോശീരനളനോഞ്ച മൂലൈഃ കല്ക്കാൽ പ്രലേപനം (൫൨) ശിരോർത്തിം പിത്തജാം ഹന്ത്യാദ്രക്തപിത്തരുജം തഥാ । ഇക്ഷുനാഗരകല്ക്കസ്യ നസ്യം മസ്തകശൂലനുൽ.

നെല്ലിക്ക കഴിമുത്തങ്ങ ഇരുവേലി താമരക്കിഴങ്ങ് പതിമുകം ചന്ദനം കറുക രാമച്ചം ആമ്പൽകിഴങ്ങ് ഇവ സമം അരച്ച് നെററിമേൽ തേച്ചാൽ പിത്തജമായ തലവേദന ശമിക്കും. ശർക്കരയും ചുക്ക് അരച്ചതുംകൂടെ നസ്യം ചെയ്താൽ പിത്തജമായ തലവേദന ശമിക്കും.

൫൩. ശുണ്ഠീകുഷ്ഠപ്രപുന്നാടദേവകാഷ്ഠൈസ്സമാഹിതൈഃ । മൂത്രപിഷ്ടൈസ്സുഖോഷ്ണൈശ്ച ലേപഃ ശ്ലേഷ്മശിരോർത്തിനുൽ.

ചുക്ക് കൊട്ടം പൊന്നാങ്കര ദേവതാരം രക്തചന്ദനം ഇവ സമം ഗോമൂത്രത്തിലരച്ചു കലക്കി വെളുമ്പി അല്പം ചൂടോടുകൂടെ പുറവളയിട്ടാൽ കഫജമായ തലവേദന ശമിക്കും.

൩൭. സകൃദാഘ്രാതി വിശോഷഗ്രാഹസ്യകസ്യ രാജാംസി യഃ । ശിരസ്യോദ്ഭവം ദുഃഖം ന ജാനാത്യേവ വിശ്രുതം.

ചുക്ക് വയമ്പ് വിഴാലരി ഇവ സമം പൊടിച്ചുപൊടി ഇടയ്ക്കിടയ്ക്കു മൂക്കിൽ വലിച്ചാൽ തലവേദന ശമിക്കും.

൩൮. സൂര്യാവർത്തേ നസ്യം കുര്യാൽ നാഗരേണ വിശേഷതഃ । അഥവാ നസ്യമാർഗേണ ഭുഞ്ജീത ഷഡ്ബിന്ദുസമോപേതം.

ചുക്ക് അരച്ചു മുലപ്പാലിൽ കലക്കി അരിച്ചു നസ്യം ചെയ്താൽ കൊടിഞ്ഞിക്കുത്തു ശമിക്കും. സൂര്യാവർത്തം (കൊടിഞ്ഞിക്കുത്ത്) തുടങ്ങുന്ന സമയം ഷഡ്ബിന്ദുദ്രവ്യങ്ങളെല്ലാം ചേർത്തു ഭക്ഷണം കഴിക്കുന്നതും ഗുണപ്രദമാകുന്നു.

൩൯. ഹിമമധുകമധൂകസേവ്യദർഭം ഭുജഗലതാരസസാധിതം തിലോത്ഥം । ശിരസി ജന്മപാകരോതി കണ്ഡൂം കചശാതനം ച കരോതി ഹന്ത്യകേശം.

ചന്ദനം ഇരട്ടിമധുരം ഇരിപ്പക്കാതൽ രാമച്ചം ഇവ സമം അരച്ച്, വെററിലക്കൊടി ഇടിച്ചു പിഴിഞ്ഞരിച്ച നീരിൽ കലക്കി എണ്ണയുംകൂട്ടി കാച്ചി അരിച്ചു തേച്ചാൽ തലവേദന തലചൊറിച്ചിൽ രോമം കൊഴിച്ചിൽ ഇവ ശമിക്കും.

൪൦. വരായാഃ കാഥസംസിദ്ധക്ഷീരോത്ഥദധിസാധിതം । സർപ്പിർമ്മധുകസംസിദ്ധം നസ്യാദ്വൈ മൂർദ്ധരോഗജിത്.

പാലിൽ നാലിരട്ടി വെള്ളം ചേർത്തു കുറുക്കി പാലോളമാക്കി അതിൽ സമം ത്രിഫലക്കഷായവും ചേർത്ത് ഉറവീഴ്ത്തിയുണ്ടാക്കിയ തൈരുകടഞ്ഞെടുത്ത നെയ്യ് ഇരട്ടിമധുരം കഷായമായും കല്ക്കമായും കാച്ചി അരിച്ച് അതുകൊണ്ടു നസ്യംചെയ്താൽ എല്ലാത്തരം മൂർദ്ധരോഗങ്ങളും ശമിക്കും.

൪൧. കർദ്ദമേ നിഖനേൽ കേശാൻ തൽക്ഷണം ശിരസശ്ച്യുതാൻ । ധൂണ്യകീകൃത്യ സുസ്വിന്നകേശരോമരോ ഭവേത്.

കഷായം ഇടങ്ങഴി ൧. അമരി കരിവേലപ്പട്ട ഇവ സമം വെച്ചുററിയ കഷായം ഇടങ്ങഴി ൧ ഇവ ഒന്നിച്ചുചേൎത്തതിൽകൂട്ടി കറെ കാരിരിമ്പിൻ ശകലങ്ങളുമിട്ട്, ഉഴിഞ്ഞ അശോകത്തൊലി കറവാഴ കഞ്ഞുണ്ണി പുളിയില പച്ചനെല്ലിക്ക പിച്ചകത്തില കരുക്കിൻമൂഷ കൈതവേട് ഇവ സമം ഇടിച്ചുപിഴിഞ്ഞനീരും ചേൎത്തു കല്ക്കത്തിന്ന് താന്നിക്കാപ്പരിപ്പു നാഴി ൧. ഏലാദിഗണം സമം നാഴി ഒന്ന് ഇവ അരച്ചുകലക്കി അരക്കിലമൎന്നപാകത്തിലരിച്ചു തേച്ചാൽ തലമുടി വളരുകയും കറുക്കുകയും ചെയ്യും. ചെമ്പിച്ച് തലമുടി മുറിഞ്ഞുപോകുന്നത് നര ഇന്ദ്രലുപ്തകം ഇവകളെല്ലാംശമിക്കും. അശ്വിനിദേവകൾതന്നെ നിൎമ്മിച്ചതായ ഈ തൈലം തേച്ചാൽ തലമുടി ധാരാളം മുളക്കുകയും ചെയ്യും.

---

൬൬. പുരാണപിണ്യാകസലിലം മൂത്രഃ ക്ഷിപേൻ പ്രമൎദ്ദയിതേ പരിശുഷ്യ തദ്ദത്തം । പ്രലേപയേൽ ഖരകാൎമ്മകേ വ്രണേ ഹ്യചോദശീം ഹ സദ്യൂതാം ജടീം വാ.

പഴയ പിൺച്ചുമരിന്മേൽ വെള്ളംതളിച്ചു കരണ്ടി അതിൽനിന്ന മണ്ണെടുത്തു ചാലിച്ചു പുരട്ടിയാൽ വ്രണപൂൎവ്വരൂപം—പൊളകൾ ശമിക്കും. വലിയ വരളച്ചീരയോ പേരാൽമൊട്ടോ അരച്ചു മൈനീരിൽചേൎത്തു പുരട്ടുന്നതും നല്ലതാകുന്നു.

൬൭. വ്രണേഷൂൽപിരസ്യേഷു സദാ ലാലാം ലിമ്പനുഗ്രഷു ഉഷ്ണഃ । കദാപ്യപി ജഗത്യാസ്മാദപിദ്യതേ ന മഹൌഷധം.

വ്രണാരംഭത്തിൽ ആ സ്ഥാനത്തു തേരത്തോരെ ഉല്പൽപുരട്ടുക. ഇതു കഷ്ടവ്രണത്തിന്നുകൂടെ വിശേഷമാകുന്നു.

൬൮. വരാടീഗേഹസംയുക്തം സുഗന്ധാസപ്തഗന്ധയോഃ । മൂലം തൈലം വിപാകം സ്യാദ്ദൽപിൽസുവ്രണനാശനം.

കവിടി നന്നാറികിഴങ്ങ് ചിററരത്ത ഇവ കല്ക്കമായി കാച്ചിയ എണ്ണ തേച്ചാൽ വ്രണപൂൎവ്വരൂപം ശമിക്കും. ഇവിടെ വരാടീഗേഹമെന്നതിന്നു വേട്ടാളൻകൂടെന്നും ചിലർ അൎത്ഥംപറയുന്നു.

ഈ മരുന്നുകൾ എണ്ണയിൽ വറുത്തു കുഴമ്പാക്കി പുരട്ടണമെന്നും ഒരു പക്ഷമുണ്ട്.

൧൦. ഘൃതജാതമതികഠിനം നാശയതി വ്രണം ചിരന്തനഞ്ചാപി സപദിനാം വിമൃജ്യ ലിപ്തം സ്നുക്പത്രം പഞ്ചലവണൈർദ്ദീപകൈസ്സഃ

കള്ളിയില വാട്ടി നാലിഞ്ചി വ്രണത്തിൽ തഴിയിട്ടാൽ പൊട്ടെന്നുണ്ടായതോ വളരെ കഠിനമായതോ വളരെകാലമായി തുടങ്ങിയതോ ആയ വ്രണങ്ങളെല്ലാം അഞ്ചാറുദിവസംകൊണ്ടു ശമിക്കും.

൧൧. തിലാരനാളകല്പിതാ കുമാരീ പാചയേദ് വ്രണാൻ കേവലാഥ കുമാരീ വാ പക്വാപക്വവിശങ്കിതാൻ (ഉ)ആമേ വാ പച്യമാനേ വാ പക്വേ വാ കന്യകാം വ്രണേ । സപദിനാം വിനിർഗ്ഗതാന്ത്രാഞ്ച നിക്ഷിപേത്സ വ്രണാശ്രുതി.

എള്ളരച്ചുകലക്കിയ വെപ്പുകാടിയിൽ പുഴുങ്ങിവററിച്ച കററവാഴപ്പട്ട അരച്ചു പുരട്ടിയാൽ വ്രണത്തെ പഴുപ്പിക്കും പക്വാപക്വവിശങ്കിതമായ വ്രണത്തിന്നു നല്ലപോലെ പഴുക്കുവാൻ കററവാഴപ്പട്ടനീർ പുരട്ടുക. വ്രണത്തിന്റെ ആമപച്യമാനപക്വാവസ്ഥകളിലെല്ലാം കററവാഴപ്പട്ട ചുട്ട് അതിന്റെ നീര് നീക്കി ബാക്കിഭാഗം പുരട്ടിയാൽ സകലവ്രണവും ശമിക്കും.

൧൨. കൈഡര്യ്യസാരസേ സിദ്ധം തണ്ഡുലച്ഛദതൈലകം । തിലതൈലം നിഹന്ത്യാശു വ്രണാൻ ദുർഗ്ഗന്ധദുർജ്ജയാൻ.

കറിവേപ്പില ഇടിച്ചുപിഴിഞ്ഞ നീരിൽ അതിന്റെ വേരിന്മേൽതൊലിയും ഇലയും മഞ്ഞളും കല്ക്കമായി കാച്ചിയ എണ്ണ പുരട്ടിയാൽ ദുർഗ്ഗന്ധത്തോടുകൂടിയ കഠിനവ്രണം ശമിക്കും.

൧൩. തദ്ദഗ്ധചതിതൈഃ പത്രൈരശ്വത്ഥോദുംബരശാഖിനൈഃ । സഞ്ചൂർണ്ണിതൈസ്തിലൈശ്ചൂർണ്ണ ലേപനാച്ഛമയേദ്വ്രണം.

അനന്നവീണവയും ഉണങ്ങി കരിയാത്തവയും പഴുത്തവയുമായ അരയാലില പൊടിച്ചുരച്ചു പുരട്ടിയാൽ ഏതുതരം വ്രണവും ക്ഷണത്തിൽ ശമിക്കും.

൧൪. പരിണതപരിശുഷ്കം പത്രസംഘം കദല്യാഃ പ്രദഹതി പരികോശേ ഘോരഭൂതപൂതം വ്രണാനാം। ഉപനഹവിധിനാ വാ ലേപയേദ്ദോഷഹീനം തിലജമപി വിപക്വം ക്ഷുദ്രനാശസ്യ പത്രൈഃ.

പഴുത്ത കദളിവാഴയില വെച്ചുകെട്ടിയാൽ പഴുത്തു ചലമൊലിക്കുന്നതു ശമിക്കും. പെരുഞ്ചീരയിലയിട്ടു കാച്ചിയ എണ്ണ ഇളിക്കുന്നതും ചലം വറവാൻ നല്ലതാകുന്നു.

൬൭. സ്വരസേ മൂത്രേ ച ശൃതം ലികുചനിംബാഭ്യാം ച
സുരഭിപുരുഷാഭ്യാം । തൈലം ലവണാംശയുതം വ്രണശുദ്ധിം
വിരോപണഞ്ച തൽ കുരുതേ.

അയനിച്ചക്ക പച്ചമഞ്ഞൾ ഇവ സമം ഇടിച്ചുപിഴിഞ്ഞ നീരിൽ സമം ഗോമൂത്രവും ചേൎത്തു കൃഷ്ണതുളസിയിലയും പുന്നപ്പൂവും കല്ലുനായി ഇന്തുപ്പും പാത്രപാകം ചേൎത്തു കാച്ചിയ എണ്ണ പുരട്ടിയാൽ വ്രണം ശുദ്ധിവരികയും ക്ഷണത്തിൽ ഉണങ്ങുകയും ചെയ്യും.

൬൮ തിന്ത്രിണ്യങ്കോലധത്തൂരപുനൎന്നവശിഗ്രുനിൎഗ്ഗുണ്ഡിദലൈഃ ।
ധാന്യാമ്ലക്വഥിതൈഃ പൂൎവ്വം സ്വേദയേത്തിലതൈലൈൎവ്രണം.

പുളി മുരിങ്ങമേൽതൊലി അങ്കോലവേര് ഉമ്മത്തിൻവേര് തമിഴാമവേര് ഇവ ചതച്ചു കാടിയിലിട്ടു എണ്ണയും ചേൎത്തു തിളപ്പിച്ചു ആ ആവി തട്ടിച്ചു വിയൎപ്പിക്കുന്നതു വ്രണഹരമാകുന്നു.

൬൯. ഹരിദ്രാധാതകീമൂലതാൎക്ഷ്യണ്ണാഗരിചോളവൈഃ । ചൂ
ൎണ്ണൈൎയ്യുക്തം ഭവേത്താവദ്വ്രണാന്താവസം ഘൃതം (ൻ) നി
ക്ഷിപേൽ ബഹുശസ്സൂക്ഷ്മം വ്രണാ രോഹന്തി നിശ്ചിതം । ജീൎണ്ണ
നാളികേരസ്യ തൈലം ഹന്യാദ് വ്രണം ദ്രുതം.

വട്ടമരത്തോൽ താതിരിവേരിന്മേൽതൊലി തിപ്പലി കുരുമുളക് ഇവ സമം പൊടിച്ചിട്ടു മൂപ്പിച്ച എണ്ണ ശീലകൊണ്ടു മുക്കി വ്രണത്തിൽ ധാരചെയ്താൽ വ്രണം ക്ഷണത്തിൽ ഉണങ്ങും. പഴയ വെളിച്ചെണ്ണകൊണ്ടുള്ള ധാരയും നല്ലതാകുന്നു.

൭൦ തൽക്ഷണപതിതം ഗവാം പുരീഷം വ്രണം ഹന്യാൽ ।
സുനിഷ്പന്നകല്ക്കലേപസ്വേദസ്യാച്ചൂൎണ്ണകനീ ച പട്ടയുക്താ.

പശു ചാണകമിടുന്ന സമയം നിലത്തു വീഴുംമുമ്പെ എടുത്തു വ്രണത്തിൽ പുരട്ടിയാൽ വ്രണം ശമിക്കും. നീറാറം അരച്ചു പുരട്ടുകയോ ചെറുചീര അരച്ച് ഇന്തുപ്പും കൂട്ടി പുരട്ടുകയോ ചെയ്യുന്നതും നല്ലതാകുന്നു.

വൃ൫. ഗോമൂത്രീകൃതസിദ്ധം പയസി തിലഭവം ലേപനേനാശ്ലഹന്ത്യാശ്വേവം സ്രാവാഢ്യമുഗ്രം വ്രണമണുസുഷിരം ദീർഘകാലാനുഷക്തം । ദഗ്ധം ന്യഗ്രോധവൃക്ഷോദ്ഭവമപി നിഹിതം ജന്തുജാലം വ്രണേഷു പ്രാതർമ്മദ്ധ്യം ഗതാർക്കെ ദിവസപരിണതൗ ചാപ്യശാന്ത്യാകൃതമേതൽ.

പശുവിൻപാലിൽ കിഴകാനെല്ലിവേരരച്ചു കലക്കി എണ്ണയും ചേൎത്തു കാച്ചിയരിച്ചു തേച്ചാൽ (ധാരയിട്ടാൽ) കലശലായി പഴുത്തൊലിക്കുന്നതും കഠിനമായ വേദനയോടുകൂടിയതും പുറത്തെക്കുള്ള ദ്വാരം കുറഞ്ഞും ഉള്ളിൽ പഴുപ്പു കലശലായതും വളരെക്കാലമായി അനുവൎത്തിച്ചു നില്ക്കുന്നതുമായ വ്രണം ശമിക്കും. പേരാൽക്കാ രാവിലെയും ഉച്ചക്കും വയിന്നേരവും പുരട്ടിയാൽ വ്രണത്തിലെ ക്രിമി ശമിക്കും.

വൃ൬. വ്രണാഹാനകതമരിചൈരേകാഖ്യാചൂൎണ്ണാംശകൈഃ കൃഷ്ണൈൎന്ദ്രാസ്ത്രസന്തപ്തം തൈലം സൎവ്വവ്രണാപഹം.

ചിറാകൃതിൽ പകുതിഭാഗം വരട്ടമഞ്ഞൾ. മഞ്ഞളിൽ പകുതി കുരുമുളക്. എല്ലാം ചതച്ചു് കനിച്ചുചേൎത്തു് എണ്ണയിൽ കലക്കി വെയിലത്തുവെച്ചു ചൂടുപിടിപ്പിച്ചു പുരട്ടിയാൽ ഏതുതരം വ്രണവും ശമിക്കും.

വൃ൭. സ്തന്യേന മസ്തുനാ പിഷ്ടം പത്രകന്ധ്മളപല്ലവം । ദുഷ്ടവ്രണേഷു സൎവ്വേഷു യുജ്യാദേരണസംഭവഃ.

ആവണക്കിന്റെ പുവ്വും മൊട്ടും തളിരും അരച്ചു മുലപ്പാലിൽ ചാലിച്ചു പുരട്ടിയാൽ ദുഷ്ടവ്രണം ശമിക്കും.

വൃ൮. വ്രണാശയസമം ചൈലം തൈലാഭ്യക്തം വ്രണോപ്പിതം । യാമമാത്രകൃതമുദ്ധൃത്യ ഭിഷക്തൈലം തു രോപയേൽ.

വ്രണാശയത്തോളം വലിപ്പമുള്ള ശീലക്കഷ്ണം വ്രണഹരമായ തൈലത്തിൽ നനച്ചു വ്രണത്തിന്മേലിട്ടു് ഒരു യാമം കഴിഞ്ഞാൽ അതെടുത്തു വ്രണത്തിലിട്ടാൽ വ്രണം ശമിക്കും.

വൃ൯. കഫോത്ഭവം വ്രണമപോഹതി ശീഘ്രമേവ കൎപ്പൂരതൈലമസകൃൽ പിചുനാ നിഷിക്തം । സാതക്കൂരം തിലമഹൗഷധമക്ഷിതങ്ങ ഭക്തിസ്ഥഹാ തിമിരവൈരിപദോപ്പിതാ തൽ.

കൎപ്പൂരം പൊടിച്ചു ചേൎത്ത എണ്ണ പിചുകൊണ്ടു മുക്കി ധാര

ചെയ്യുകയും ചേക്കുരു എള്ളും കൂട്ടി രാവിലെ ഭക്ഷിക്കുകയും ചെയ്യാൽ ആദിത്യസേവകൊണ്ടെന്നപോലെ കുഷ്ഠവ്രണം ക്ഷണത്തിൽ ശമിക്കും.

൮൬. പ്രതപ്യ സഞ്ചൂർണ്ണ്യ തിലോല്ഭവാനാമിതാ പുരാണകുഷ്ഠവ്രണഹാ ഹരീതകീ । തഥൈവ ശാകോടകസംഭവം പയഃ പുരാകൃതം പാപമിവേശസംസ്തുതിഃ.

കടുക്ക ചുട്ടുപൊടിച്ച് എണ്ണയിൽ ചാലിച്ചു പുരട്ടുകയോ പൂളപ്പശ എണ്ണയിൽ ചേൎത്തു പുരട്ടുകയോ ചെയ്യാൽ കാലപ്പഴക്കം ചെന്ന കുഷ്ഠവ്രണം ശമിക്കും.

൮൭. സദ്യോവ്രണേഷു സഹസാ വിദധീത ധീമാനക്ഷീര പത്രതിലകല്ക്കമഥാജ്യമിശ്രം । കാരഞ്ജമൂലമിതഹവല്ക്കലകല്ക്കമീഷദാജ്യേന യുക്തമപി രോപയതീതി സിദ്ധം.

പെട്ടെന്നുണ്ടായ വ്രണത്തിൽ വ്രണപ്പെട്ട ഉടനെ മുരിങ്ങാത്തളിരും എള്ളുംകൂടെ അരച്ചു നെയ്ചേൎത്തു പുരട്ടുകയോ ഉങ്ങിൻതൊലി അരച്ച് അപ്പം നെയ്യുംചേൎത്തു പുരട്ടുകയോ ചെയ്യാൽ ക്ഷണത്തിൽ ഉണങ്ങും.

൮൮. ചൂർണ്ണം മുദിതം ലവണംസിന്ധോർന്നിഷ്പീഡ്യ തദനു ബധ്നീയാൽ । സദ്യോവ്രണേ ത്രിദിവസം കുട്ടിതരിഷ്ടാഗ്രപല്ലവം വ്രണജിൽ.

അമരയില ചതച്ചു തിരുമ്മി ഇന്തുപ്പും ചേൎത്തു പിഴിഞ്ഞ നീരുകൊണ്ടു നല്ലവണ്ണം ധാരയിട്ടതിന്നശേഷം കെട്ടിയാൽ സദ്യോവ്രണം മൂന്നുദിവസംകൊണ്ട് ഉണങ്ങും.



൮൯. ദൂർവ്വായാഃ പരമഞ്ജര്യാഃ സോമരാജ്യാശ്ച പല്ലവൈഃ ബദ്ധ്വാതി ബന്ധനം കുർവ്വന്നേർവ്വ്രണേ ശോണിതവിസ്രുതേ.

ചോര കലശലായി ചാടുന്ന സദ്യോവ്രണത്തിൽ കറുകയോ വലിയ കടലാടിയോ തോമരായത്തിൻതളിരോ അരച്ചു വെച്ചു കെട്ടണം.

൯൦. അപാമാർഗ്ഗദലാലേപഃ സദ്യോ ബദ്ധ്വാതി ശോണിതം അതിപ്രവൃത്തമപ്യാശു സേതുബന്ധ ഇവോദകം.

ചെറുകടലാടിക്കുരുമ്പ് അരച്ചുപുരട്ടിയാൽ കലശലായി ചോരചാടുന്നതു ശമിക്കും.

൫൧. അകിഞ്ചനാനാമധിപസ്യ പത്രം സ്ഥന്യേന സംപേഷ്യ സമഗ്ഗ്രയേൽ ദ്രാക് । സദ്യോവ്രണേ രോപണമാശു വാഞ്ഛൻ കല്പഞ്ച ദദ്യാദഥ കിക്കിസസ്യ.

പാടയില അരച്ച മുലപ്പാലുംകൂട്ടി വ്രണപ്പെട്ട ഉടനെ പുരട്ടിയാൽ വ്രണം ക്ഷണത്തിൽ ഉണങ്ങും. കിക്കിസം അരച്ച പുരട്ടുന്നതും നല്ലതാകുന്നു. അകിഞ്ചനാനാം അധിപഃ കുചേലഃ.

൫൨. കണ്ഡലീകിസലയം സസൈന്ധവം നാശയേൽ സപദിസംഭവം വ്രണം । നാശയേദഥ തിലോത്ഭവം തഥാ തേന സിദ്ധമപി നാത്ര കൌതുകം.

ചിററമൃതിൻതളിര് ഇന്തുപ്പുചേൎത്തരച്ച പുരട്ടിയാൽ സദ്യോവ്രണം ശമിക്കും. ചിററമൃതുചേൎത്തു കാച്ചിയ എണ്ണ പുരട്ടിയാലും സദ്യോവ്രണം ശമിക്കും.

൫൩. ജീവന്തിവല്ലസ്യ സാരം സംപേഷ്യ ലേപയേത്ത്രിദിനം । പിച്ഛിലഭാവാദ്ഭവം സംപീഡ്യ ശമയേദ് വ്രണം നിയതം.

അടപതിയൻകിഴങ്ങ് ആതകളഞ്ഞു അരച്ച മൂന്നുദിവസം പുരട്ടിയാൽ സദ്യോവ്രണം ശമിക്കും.

൫൪. ക്ഷീരതണ്ഡുലമഷീ സുപേഷിതാ സപിന്നപീഡിതസ്യ ധാമലാംബുനാ । ഭിന്നമസ്ഥി പിഹിതഞ്ച വേദനാം സാ സ്വപെം നയതി ലേപനാദ്ധ്രുവം.

പച്ചനെല്ലിക്ക വാട്ടിപ്പിഴിഞ്ഞനീരിൽ അരിവറുത്തുകരിച്ചുപൊടിച്ചുചേൎത്തു പുരട്ടിയാൽ എല്ലുമുറിഞ്ഞതും മാംസംതൂങ്ങിയതും മുൻസ്ഥിതിയിലാവുകയും വേദനശമിക്കുകയും ചെയ്യും.

൫൫. ഭഗ്നേ പൂൎവമതീവ ശീതളജലൈഃ സിഞ്ചേത്തദാൎദ്രാംബരം സമ്പേഷ്യ ത്രിദിനം പുനഃ പടയുതം തൈലം പ്രലിംപേന്മുഹുഃ ചിഞ്ചാമൃണ്ണജലേന തൈലസഹിതം പീതൈപകരാത്രം പുനൎല്ലാക്ഷാചൂൎണ്ണകൃതാവഘൃമൌഷ്ണ്യപ്രഹിതം ഗ്രഷ്ട്വേഞ്ച ദൃശ്യം പിബേൽ.

കലശലായ ഭംഗം സംഭവിച്ചാൽ അപ്പോൾതന്നെ തണുത്തവെള്ളത്തിൽ ശീലമുക്കി ധാരചെയ്യുകയും പിന്നെ മൂന്നുദിവസം ഇന്തുപ്പുപൊടിച്ചുചേൎത്ത എണ്ണകൂടക്കൂടെ പുരട്ടുകയും ഭംഗംപററിയദിവസം കഞ്ഞവെള്ളത്തിൽ പുളികലക്കി എണ്ണ മേപ്പൊടി

സാദ്ധ്യേ കാസശ്വാസഞ്ചകാമിലാം । രേതോദോഷോത്ഥിതാൻ രോഗാൻ യോനിദോഷോത്ഥിതാൻ ഗദാൻ (൧൭)നിഹന്ത്യാമ ഗുതാൻ സൎവ്വാൻ ദുൎവ്വാരാനപ്യസംശയം । ഏതന്നിഷ്പരിഹാരഞ്ച പാനഭോജനമൈഥുനേ (൧൮)സന്തതാഭ്യാസയോഗേന വലീ പലിതനാശനം । ബാലവൃദ്ധാബലാനാഞ്ച പ്രശസ്തം മുനിസമ്മതം.

തിപ്പലി കാട്ടുതിപ്പലിവേര് കാട്ടുമുളകിൻവേര് കൊടുവേലിക്കിഴങ്ങ് ചുക്ക് പാടക്കിഴങ്ങ് വിഴാലരി കടകപ്പാലയരി കായം ചെറുതേക്കിൻവേര് വയമ്പ് വെളുത്തപാവ് കടുക് അതിവിടയം അയമോദകം ജീരകം കൊട്ടം അത്തിതിപ്പലി ആശാളി കടുകരോഹണി ഇവ എല്ലാം സമംപൊടിച്ചു ശീലപ്പൊടിയിടുക. ആ പൊടിയോടു സമം ത്രിഫലപ്പൊടിയും ചേൎക്കുക. അതു രണ്ടുംകൂടിയേടത്തോളം ശുദ്ധിചെയ്തുണക്കിപ്പൊടിച്ച ഗുൽഗ്ഗുലുവുംകൂട്ടുക. അതിൽനിന്നു മാത്രക്കുതക്കവണ്ണമെടുത്തു തേനിൽ ചാലിച്ചു സേവിക്കുക. യോഗരാജമെന്നു പ്രസിദ്ധമായ ഈ യോഗം ഭഗന്ദരത്തിന്നു വളരെ വിശേഷമാകുന്നു. മൂലക്കുരുമുതലായ മററുരോഗങ്ങളും ശമിക്കും. ഇതു സേവിക്കുമ്പോൾ കലശലായ പത്ഥ്യം ശീലിക്കേണ്ടതില്ല. പതിവായി ശീലിച്ചാൽ ജരാനരകൾ കൂടെ നശിക്കും. ബാലന്മാൎക്കും വൃദ്ധന്മാൎക്കും ബലഹീനന്മാൎക്കും ഒരുപോലെ ഗുണപ്രദവും ആത്രേയാദിസമ്മതവുമാകുന്നു.

൧൯. ഹരീതകീത്രിവൃൽകരഞ്ജമാംസപാഠാപുനൎന്നവാ സൈന്ധവമിശ്രമൂത്രൈഃ । പിഷ്ടൈഃ പ്രലേപഃ പിടികാസ്യ ലേപോ ഗ്രന്ഥ്യാമപക്വാമഥ വിദ്രധൌ ച.

കടുക്ക മുരിങ്ങാക്കുരു ഉങ്ങിൻകുരു പൃതക്കിൻവേര് തഴുതാമവേര് ഇവസമം അരച്ച് ഇന്തുപ്പുംചേൎത്ത് ഗോമൂത്രത്തിൽ കലക്കി തേച്ചാൽ കുരു മുഴ അപചി വിദ്രധി ഇവ ശമിക്കും.

൨൦. പാദേന്ദ്രധാനി ബൃഹതീകസ്വമോദ്ഭവാനി മൂത്രാവൃതാനി സുകരീഷപുടേ വിധായ । ശോധ്യാ കുലത്ഥസഹിതേന ച താനി ഹന്ത്യശ്മദോഷവികാരജനിതാനചിരേണ കോഠാൻ.

പൂവുകൊഴിഞ്ഞുപോയ ചെറുവഴുതിനപ്പൂഞെട്ടി ഗോമൂത്രത്തിലിട്ടുവെച്ച് ഉണക്കി ചാണകപ്പിട്ടിൽവെച്ച് മറൊരു ചാണകപ്പിട്ടുകൊണ്ടടച്ച് ഭൂമിയിൽ ചുട്ടെടുത്ത് അരച്ചു പുരട്ടിയാൽ മേദസ്സു വർദ്ധിക്കനിമിത്തം സംഭവിച്ച വട്ടപ്പുണ്ണുകളെല്ലാം ശമിക്കും.

൧൯. ഗുഗ്ഗുലുധൂമമധൂച്ഛിഷ്ടസമുദ്രാവിലേപമിദം കഫപവനോത്ഥവിസർപ്പിതശോഫനാശനം ബഹുളം । വ്രണഗതഹന്തൃതാവം ജനയേൽ സുഖമാത്രാരം ത്രുടിതലേപനഞ്ച വിപരീതഗുണം ത്രിദിനാൽ.

ശർക്കര നാട്ടരി ഇവ സമം ചേർത്തരച്ചു പുരട്ടിയാൽ കഫവാതജവും കട്ടപ്പിടിച്ചതും കലശലായ നീരുള്ളതും വളരെക്കാലമായിത്തുടങ്ങിയതുമായ വ്രണം ക്ഷണത്തിൽ ശമിക്കും. പൊട്ടെന്നുണ്ടായ വ്രണത്തിന്ന ഏലത്തരി അരച്ചു നെയ്യിൽചേർത്തു പുരട്ടുകയുംവേണം.

൨൦. പാഠീനതസ്സുഭഞ്ജകന്ദം സനാഗരം തോയസംപിഷ്ടം । മേദോ ഗ്രന്ഥിഹരാർത്ഥം ലിമ്പേൽ ബഹുശശ്ച സപ്താഹം ॥

ചേനയുടെ പടക്കം ചുക്കുംകൂടെ ശുദ്ധജലത്തിൽ അരച്ചു തോരത്തോരെ ഏഴുദിവസം പുരട്ടിയാൽ മേദോഗ്രന്ഥി ശമിക്കും.

൨൧. സംഹരണേന കാകമാച്യാഃ പിഷ്ട്വാ ശുണ്ഠീ ജയേൽ കോഠാൻ മന്ദിതദളരസപിഷ്ടാ സാ ച കരീരസ്യ വാ സ്വരസേ.

മണത്തക്കാളി പിഴിഞ്ഞനീരിൽ ചുക്ക് അരച്ചുതേച്ചാൽ വട്ടപ്പുണ്ണു ശമിക്കും. ചുക്ക് കാടയിലനീരിലോ തുണ്ടാൻമുള ഇടിച്ചുപിഴിഞ്ഞ നീരിലോ ചാലിച്ചുപുരട്ടുന്നതും നല്ലതാണ്.

൨൨. തൈലേന കംസേ സംഘൃഷ്ടം ശുണ്ഠീതണ്ഡുലകന്ധനം । ലേപാദ്ഗൽപിൽസുമതിനാൽ ഗ്രന്ഥിമന്തർദ്ധയേൽ ധ്രുവം ॥

തിപ്പലിപ്പൊടി കാട്ടുകിണ്ണത്തിലിട്ട് ഉരസിചേർത്തു പുരട്ടിയാൽ വാതഗ്രന്ഥി പുറപ്പെടുകയില്ല.

ഇതി വൈദ്യമനോരമായാം

അഷ്ടാദശഃ പടലഃ

## അഥ ഏകോനവിംശഃ പടലഃ

### അപച്യർബ്ബുദാദ്യധികാരഃ.

൧. അപച്യർബ്ബുദയോഃ പൂർവ്വം രക്തംപ്യധാ ജളൌകസാ । ശരപുംഖശിഫാം ലിമ്പേത്തണ്ഡുലാംബോഭിഃ സുപേഷിതാം.

അപചി അർബ്ബുദം എന്ന വ്യാധികൾക്ക് ആദ്യം അട്ടയിട്ടു ചോരകളയണം. അതിന്നശേഷം കൊഴിഞ്ഞിലിൻവേര് നരീജലത്തിലരച്ചു പുരട്ടുക.

൨. ചിഞ്ചാശലാകാം തത്പത്രസ്വരസേന സുപേഷിതാം । കംസഭാജനേ സംഘൃഷ്ടാം ഗതിനാശായ യോജയേത്.

പുളിഞരമ്പ് പുളിയില ഇടിച്ചുപിഴിഞ്ഞ നീരിലരച്ചുപുരട്ടിയാൽ ഗതി—ഒരു വ്രണത്തിൽനിന്ന മറെറാരു വ്രണത്തിലേക്ക് ഉള്ളിൽകൂടെയുള്ള പഴുത്തമാർഗ്ഗം ശമിക്കും.

൩. താംബൂലവല്ലീമരിചവചാധാത്രീരസോനകൈഃ । ഗശേഡക്ഷീരിശിഫാതുല്യൈഃ സിദ്ധം തൈലം ഗതിപ്രണുത്.

കൊടിഞാലി കുരുമുളക് വയമ്പ് നെല്ലിക്ക വെള്ളുള്ളി നാം പ്ലാമരമൊട്ട് ഇവ സമം പാലിൽ അരച്ചുകലക്കി എണ്ണചേർത്തു കാച്ചി അരിച്ചു പുരട്ടിയാൽ ഗതി ശമിക്കും.

൪. അലംബുഷായാഃ സ്വരസഃ പീതോ ദ്വിപലമാത്രയാ । അപചീഗണ്ഡമാലാനാം കാമിലായാശ്ച നാശനഃ.

മുക്കുററി തിരുമ്പിപ്പിഴിഞ്ഞു ഉരിനീര് പതിവായി ശീലിച്ചാൽ അപചി ഗണ്ഡമാല കാമില ഇതുകൾ ശമിക്കും.

൫. നവകാർപ്പാസികാമൂലം തണ്ഡുലൈസ്സഹ പേഷിതം । പക്ത്വാ ച പോളികാം ഖാദേദപചീനാശനം ഹി സാ.

കുരുപ്പരുത്തിവേരും അരിയുംകൂടെ അരച്ചു പോളി എന്ന പലഹാരമുണ്ടാക്കി തിന്നാൽ അപചി ശമിക്കും.

൬. സൌരാഷ്ട്ര്യഞ്ജനം ദേവദാരു കാഞ്ജികേന തു പേഷിതം । കോഷ്ണം പ്രലേപതോ ഹന്ത്യപചീമതിദുസ്തരാം.

മഞ്ഞപ്പൂവുള്ള മുരിങ്ങയുടെ തൊലി ദേവതാരം ഇവ സമം

വെപ്പുകാടിയിൽ അരച്ചുകലക്കി വെള്ളമ്പി അല്പം ചൂടോടുകൂടെ പുരട്ടിയാൽ അതികലശലായ അപചി ശമിക്കും.

൬. തൈലം ലാംഗലികീകന്ദകല്ക്കപാദേ ചതുൎഗ്ഗുണേ । നിൎഗ്ഗുണ്ഡീസ്വരസേ പക്വം നസ്യാദ്യൈരപചീം ജയേൽ.

എണ്ണയിൽ നാലിരട്ടി കരിനൊച്ചിയില ഇടിച്ചുപിഴിഞ്ഞ നീരുംകൂട്ടി കല്ക്കത്തിന്ന് എണ്ണയുടെ നാലിൽ ഒരുഭാഗം മേത്തിപ്പുലി അരച്ചുചേൎത്തു കാച്ചി ആ എണ്ണകൊണ്ടു നസ്യാഭ്യംഗങ്ങളെ ശീലിച്ചാൽ അപചി ശമിക്കും.

൭. ചപലാഹരീതകീലാക്ഷാ കടുരോഹിണിചന്ദനൈഃ । തൈലം പ്രസാധിതം പീതം സമൂലാമപചീം ജയേൽ.

വയമ്പ് കടുക്ക കോലരക്ക് കടുകരോഹിണി ചന്ദനം ഇവ കഷായമായും ഇതുകൾതന്നെ കല്ക്കമായും കാച്ചിയ എണ്ണ ശീലിച്ചാൽ അപചി നിശ്ശേഷം നശിക്കും.

൮. ശരപുംഖോത്ഭവം മൂലം പിഷ്ടം തണ്ഡുലവാരിണാ । നസ്യാല്ലേപാച്ച ദുഷ്ടാന്തരപചീവിഷജന്തുജിൽ.

കൊഴിഞ്ഞിലിൻവേര് അരികാടിയിൽ അരച്ചു കലക്കി നസ്യം ചെയ്കയും പുരട്ടുകയും ചെയ്താൽ ദുഷ്ടവ്രണം അപചി വിഷം ക്രിമിബാധ ഇതുകളെല്ലാം ശമിക്കും.

൯. ജീമൂതകൈഃ കോശവതീഫലൈൎവ്വാ ദന്തീദ്രവന്തീത്രിവൃതാന്വ ചൈവ । സൎപ്പിഃ കൃതം ഹന്ത്യപചീം പ്രവൃദ്ധാം ദ്വിധാപ്രവൃത്തം തദ്ദോഷവിസ്രം.

ദേവദാളിക്കായ പുട്ടൽപീരള്ളു ഇവ സമം അരച്ച്, നാഗദന്തിവേര് നീൎവ്വാളത്തിൻവേര് ത്രികോല്പക്കൊന്ന ഇവ കഷായംവെച്ചു പിഴിഞ്ഞരിച്ചതിൽ കലക്കി നെയ്യുംകൂട്ടി കാച്ചി അരിച്ചു ശീലിച്ചാൽ വമനവിരേകങ്ങൾ വരികയും അപചി ശമിക്കുകയും ചെയ്യും.

൰. സൎഷപാരിഷ്ടപത്രാണി ദഗ്ദ്ധ്വാ ഭല്ലാതകൈസ്സഹ । ഛാഗമൂത്രേണ സംപിഷ്ടമപചീഘ്നം വിലേപനം.

കടുക് വേപ്പില നാഗദന്തിയില ചേരിൻ തളിര് ഇവ സമം ആട്ടിൻ മൂത്രത്തിൽ അരച്ചു പുരട്ടിയാൽ അപചി ശമിക്കും.

൬൨. വ്യോഷം വിഡംഗം മധുകം സൈന്ധവം ദേവദാരു ച । തൈലമേഭിഃ ശൃതം നസ്യാൽ കൃഷ്ണാമപ്യപചീം ജയേൽ.

ചുക്ക് മുളക് തിപ്പലി വിഴാലരി ഇരട്ടിമധുരം ദേവതാരം ഇവ ഉഷ്ണജലത്തിൽ അരച്ചുകലക്കി എണ്ണയും ചേൎത്തുകാച്ചി ഇന്തുപ്പു പാത്രപാകം ചേൎത്തരിക്കുക. ഈ തൈലംകൊണ്ടു നസ്യം ശീലിച്ചാൽ കൃഷ്ണസാദ്ധ്യമായിത്തീൎന്ന അപചികളുടെ ശമിക്കും.

൬൩. ഉപോദകരസാഭ്യക്താ തൽപത്രപരിവേഷ്ടിതാ । പ്രണശ്യന്ത്യചിരാന്നൄണാം പിടികാൎബ്ബുദജാതയഃ.

വലിയ വശളച്ചീരയുടെ ഇല തിരുമ്മിപിഴിഞ്ഞ നീരു പുരട്ടുകയും അതിൻെറ ഇലകൊണ്ടു പൊതിയുകയും ചെയ്താൽ കുരു അൎബ്ബുദം ഇതുകളും ശമിക്കും.

൬൪. അജാപുരീഷവല്മീകമൃച്ഛോഭാഞ്ജനൈഃ കൃതഃ । പ്രലേപഃ പാതയത്യാശു ചൎമ്മകീലം ദുരാഹതം.

ആട്ടിൻകാഷ്ഠം പുററുമണ്ണ് അരയാൽതൊലി ഇരുവേലി ഇവ സമം അരച്ചു പുരട്ടിയാൽ അരിമ്പാറ തന്നത്താൻ പറിഞ്ഞു വീണുപോകും.

൬൫. നിശാകോശാതകീചൂൎണ്ണം സ്നുക്പയഃ സൈന്ധവാന്വിതം । ഗോമൂത്രേണ സമായുക്തം ലേപഃ കീലഹരഃ പരം.

വാട്ടമഞ്ഞൾ പുട്ടൽപീരം ഇവ സമം പൊടിച്ചു കള്ളിപ്പാലിൽ ചാലിച്ച് ഇന്തുപ്പും ഗോമൂത്രവും ചേൎത്തു പുരട്ടിയാൽ അരിമ്പാറ മൂലക്കുരു മുതലായ എല്ലാത്തരം അൎശോരോഗങ്ങളും ശമിക്കും.

൬൬. അജാപുരീഷവൎത്തികേ ഫൽഗുപുഷ്പോല്ലവസ്തഥാ । ബീജപൂരരസേ ലീനാ വരാടാപി പ്രശസ്യതേ.

ആട്ടിൻകാഷ്ഠം പുററുമണ്ണ് കാട്ടത്തിപ്പൂവ് ഇവ അരച്ച് ഇടവിടാതെ പത്തു ദിവസം പുരട്ടിയാലും അരിമ്പാറ പറിഞ്ഞുപോകും. ചെറുനാരങ്ങനീരിൽ കവിടി ഇട്ടു സൂക്ഷിച്ചുവെച്ചാൽ കവിടി ആ രസത്തിൽ അലിഞ്ഞുചേരും. അതെടുത്തു പുരട്ടിയാലും അരിമ്പാറ ശമിക്കും.

൬൭. വാരിമജ്ജനമൂത്രസ്യ വിഗ്രഹം തിന്ത്രിണീദളരസേന

സേചിതം । ആതപേ ധൃതമസ്യ ചേന്ദ്രിയേഷ്വപാത്ത ജീവിതമ
വാപ്നുയാദ് ധ്രുവം.

വെള്ളത്തിൽ വീണു വെള്ളംകുടിച്ചു ശ്വാസംമുട്ടി തന്റേട
മില്ലാതായവന്റെ ശരീരത്തിന്മേൽ സകലം പുളിയില ഇടിച്ചുപിഴി
ഞ്ഞ നീരുകൊണ്ടു ധാരയിട്ട് ആ രസം വടിച്ചുകളയാതെ വെ
യിലത്തു കിടത്തിയാൽ അതു വാറുമ്പോഴേക്കും അവന്നു ചേതന
യുണ്ടാകും.

൧൮. കൃഷ്ണാഷ്ടമീനിശായാം പങ്കജമൂലോത്ഥതജ്ജികാന്തസ്ഥം ।
കന്ദം നയാപി സ്വപിതും നിദ്രാം കുരുതേ ന്യാസാത്മം.

കറുത്ത അഷ്ടമിനാൾ രാത്രി താമരക്കിഴങ്ങ് ചളിയോടുകൂ
ടെ പറിച്ചുകൊണ്ടുവന്ന് ഇരുട്ടത്തുവെച്ചു രക്ഷ വെളിച്ചംതട്ടാതെ
സൂക്ഷിച്ച് അതു കണ്ണിലെഴുതിയാൽ ഉറക്കമില്ലാത്തവന്നു സുഖ
നിദ്രയുണ്ടാകും.

൧൯. മഹാന്ധകാരം സംസ്മൃത്യ യഃ ശേതേ ഭുവി മാനവഃ ।
കുംഭകർണ്ണോപി തസ്യാഗ്രേ ഭുഗ്നാംഗുളിർഭവേദ് ധ്രുവം.

കലശലായ ഇരുട്ടിനെ മനസ്സുകൊണ്ടു സങ്കല്പിച്ചു നിലത്തു
കിടന്നാൽ കുംഭകർണ്ണനെക്കാൾ ശക്തിയോടുകൂടെ ഉറങ്ങും.

൨൦. നിദ്രാം കരോത്യനിദ്രാണാം ഭൃംഗാഹ്വാ ശിരസാ ധൃതാ ।
ഉപോദികാ കപോതാഢ്യാഃ ശിഫാ വാഥ ധൃതാ തഥാ.

വലിയ വശളച്ചീരയോ ഊന്തൽവേരോ അരച്ചു തലയിൽ
തഴിയിട്ടു കിടന്നാൽ ഉറക്കമില്ലാത്തവൎക്ക് ഉറക്കമുണ്ടാകും.

൨൧. ഹരിതാലവചാകുഷ്ഠചൂർണ്ണം പീതവടച്ഛദം । അബ്ഭിഃ
പിഷ്ട്വാ മുഖേ ലിംപേദ്വ്യംഗലോപനലോലുപഃ.

അരിതാരം വയമ്പ് കൊട്ടം ഇവ സമം പൊടിച്ചു പൊടി
പേരാലിൻതളിരുംകൂട്ടി ശുദ്ധജലത്തിലരച്ചു തേച്ചാൽ കരിമങ്ങ്
ശമിക്കും.

൨൨. ആജേന പയസാ പിഷ്ടാമാരണ്യതുളസീശിഫാം ।
ആലിമ്പ്യോദ്വർത്തയേൽക്രമം വ്യംഗലോപമനാ നരഃ.

കാട്ടുതുളസിവേര് ആട്ടിൻപാലിൽ അരച്ചു കലക്കി മുഖ
ത്തുതേച്ചു തിരുമ്പിയാൽ വ്യംഗം ശമിക്കും.

൨൩. തൈലം കഷായേ മുണ്ഡിന്യാഃ തൽകല്ക്കം സാധിതം

നസി । രക്തം പീതഞ്ച കഫജോഃ പതനം വിനിവർത്തയേൽ.

ശ്രാവണി കഷായമായും കല്ക്കമായും കാച്ചിയ തൈലംകൊണ്ടു നസ്യം ചെയ്യുകയും ആ തൈലം സേവിക്കുകയും ചെയ്താൽ മുല വീഴുകയില്ല.

വ൪'. സിദ്ധേന തിലജേനാക്തം സമാരസേ ജാതിലംബേ യോഃ ധൃതാ യോനിരുഖേ വർത്തിന്നഷ്ടാമൃദോഷ്ശ്വരേൽ കഫജാ.

പിച്ചകത്തിലയും പേച്ചുരയും കൂടെ ഇടിച്ചുപിഴിഞ്ഞ നീരു ചേൎത്തു കാച്ചിയ തൈലം തോരതോരെ കഫങ്ങളിൽ പുരട്ടുകയും ആ തൈലത്തിൽ മുക്കിയ വൎത്തി യോനിയിൽ വെക്കുകയും ചെയ്യുമ്പോൾ ചുങ്ങി കട്ടിയ സ്തനങ്ങൾ തടിച്ചു പൊന്തിവരും.

വ൫. ഉദ്ധൃത്യാക്ഷക്ഷീരസേകം പ്രകുൎയ്യാൽ പാദേ റിയാം കണ്ടകം കണ്ടകേന । രാത്രൌ കന്യാമഗ്നിതപ്താം ക്ലേദകാലം ബദ്ധ്വീയാൽ ദ്രാക്സമാസ്യമിച്ഛൻമനുഷ്യഃ (വ൬) തദനു കണ്ടകവേധസമുത്ഥവാം വികൃതിമത്ര നിഹന്തി നിശാഗ്രതഃ । തപനാതപ്തതിലോദ്ഭവബിന്ദുനാ ലവണമാമയദേശസമപ്പിതം.

കാലിന്മേൽ മുള്ളുകൊണ്ടാൽ അതിനെ മറ്റൊരു മുള്ളുകൊണ്ടു കുത്തിയെടുത്തതിന്നുശേഷം ആ സ്ഥാനത്തിൽ എരുക്കിൻപാൽ പുരട്ടുക, രാത്രി കറവാഴപ്പെട്ട ചുട്ട് നെയ്യുപുരട്ടിവെച്ചു കെട്ടി കിടക്കുക. എന്നാൽ പിന്നെ അവിടെ പഴുപ്പു വരികയില്ല. മുള്ളുകുത്തിയതുനിമിത്തമുള്ള അസഹ്യത പിറേറന്നു രാവിലെക്കു മാറുകയും ചെയ്യും. മുള്ളുകുത്തിയെടുത്ത സ്ഥലത്ത് ഉപ്പ് അരച്ചു പുരട്ടിയതിന്നുശേഷം വെയിലത്തുവെച്ചു ചൂടുപിടിപ്പിച്ചു എണ്ണ തുളിക്കുന്നതും നല്ലതാണ്. അഗ്നിതപ്തമായാലും വിരോധമില്ല.

വ൭. അങ്കോലജാതാനി ബീജാനി പിഷ്ട്വാ യഃ കാകമാചീരസേനൈവ ലിംപേൽ । കണ്ഡൂതിമിച്ഛൻ വിജേതും മനുഷ്യസ്സോപി ജിത്വാ സുവൎണ്ണം ലഭേത.

മണിത്തക്കാളി ഇടിച്ചുപിഴിഞ്ഞ നീരിൽ അങ്കോലക്കുരു അരച്ചുകലക്കി തേച്ചാൽ ചൊറി ശമിക്കുകയും ശരീരവൎണ്ണം നന്നാവുകയും ചെയ്യും.

വ൮. തിലസംഭവസംമിശ്രചൂൎണ്ണമക്ഷീ കദൂചിഞ്ചാജംബൂനാം । ഏകൈകമഗ്നിജനിതം വ്രണമചിരേണൈവ നാശയതി.

ചെന്താമരയിലയോ പുളിയിലയോ ഞാവലിന്റെ ഇലയോ ചുട്ടുകരിച്ച മഷി എണ്ണയിൽ ചാലിച്ചു പുരട്ടിയാൽ തീപ്പൊള്ളിയതുനിമിത്തം സംഭവിച്ച വ്രണം ശമിക്കും.

൩൦. അഗ്നിദഗ്ദ്ധവ്രണേ ദേയം ധാതകീചൂർണ്ണമുത്തമം । അതസീതൈലസംമിശ്രം വഹ്നിദഗ്ദ്ധവ്രണാപഹം.

തീപ്പൊള്ളിയാൽ ആവിടെ താതിരിപ്പൂ പൊടിച്ചു പൊടി അകത്തിയെണ്ണയിൽ ചാലിച്ചു പുരട്ടണം.

൩൧. കൂശ്മാണ്ഡോത്ഥജം തോയം മധു വാ ലവണാംബു വാ । സിഞ്ചേദ്ദാഹനിവൃത്ത്യർത്ഥം കേരതൈലേന വാ ഘൃതം.

തീപ്പൊള്ളിയാൽ ഉടനെ കുമ്പളങ്ങാനീരോ വെള്ളരിക്കാനീരോ തേനോ ഉപ്പുവെള്ളമോ വെളിച്ചെണ്ണയോ കൊണ്ടു ധാര ചെയ്യണം. ചുട്ടുനീറൽ മാറുന്നതുവരെ ധാരചെയ്താൽ പൊള്ളുകയില്ല.

൩൨. സ്നുഹ്യർക്കക്ഷീരസിക്തേക്ഷ്ണി ഗവ്യം സർപ്പിർന്നിഷേചയേൽ । ധാരാഭിശ്ശമനാർത്ഥായ സ്തന്യേന പരിഷേചയേത്.

കള്ളിപ്പാലോ എരുക്കിൻപാലോ കണ്ണിൽ പോയാൽ ഉടനെ പശുവിൻനെയ്യു കണ്ണിൽ നിറയ്ക്കുക. എന്നാൽ അതുകൊണ്ടു പൊള്ളുകയില്ല. കണ്ണിലെ കലക്കം തീരുവാൻ മുലപ്പാൽകൊണ്ടു ധാര ചെയ്യുകയും വേണം.

ഇ തി വൈ ദ്യ മ നോ ര മാ യാം

ഏകോനവിംശഃ പടലഃ.

## അഥ വിംശതിതമഃ പടലഃ.

### ഗുഹ്യരോഗാധികാരഃ.

൧. വൃഷണശോഫശാന്ത്യൈ ബൃഹതീപുഷ്പോദ്ഭവഃ സ്വരസം । ക്വഥിതാ വിസ്രാവ്യ ജലം തിലകല്കം ഘൃതയുതം ലിമ്പേൽ.

വൃഷണത്തിന്മേൽ നീരുണ്ടായാൽ ചെറുവഴുതിനപ്പൂവിട്ടു തിളപ്പിച്ച വെള്ളത്തിന്റെ ആവി തട്ടിച്ചതിന്നുശേഷം കിന്തി വെള്ളം കളഞ്ഞു് എള്ളരച്ചു നെയ്യ് ചേർത്തു പുരട്ടുക.

൨. ലിപ്തം സാദ്ധ്യം വരാമസ്തു ലിംഗലൂതാവിനാശനം । കരവീരസ്യ മൂലം വാ ലിപ്തമാത്രേണ കല്പിതം.

ത്രിഫല വറുത്തു ഭസ്മമാക്കി നെയ്യിൽ ചാലിച്ചു പുരട്ടുകയോ

കണവീരത്തിൻവേരരച്ചു പുരട്ടുകയോ ചെയ്യാൽ ഉഷ്ണപ്പുണ്ണു ശമിക്കും.

൩. കാർപ്പാസസ്യാസ്ഥിമജ്ജ പിഷ്ട്വാ സാധിതം തിലസംഭവം । ലിംഗലൂതാവികാരാണാം പ്രതീകാരോ വിലേപനാത്.

പരുത്തിക്കുരു കല്ക്കനായി കാച്ചിയ എണ്ണ പുരട്ടിയാൽ ലിംഗലൂത ശമിക്കും.

൪. പടോലനിംബത്രിഫലാകിരാതൈഃ കഷായം പിബേദ്വാ ഖദിരാസനാഢ്യം । സഗുഗ്ഗുലും വാ ത്രിഫലായുതം വാ സർവ്വോപദംശാപഹരഃ പ്രയോഗഃ.

പടോലമൂലി വേപ്പിൻതൊലി കടുക്ക നെല്ലിക്ക താന്നിക്ക കിരിയാത്ത ഇവ കഷായംവെച്ചു ഗുൽഗുലു ശുദ്ധിചെയ്തു മേമ്പൊടിചേർത്തു സേവിക്കുകയോ കരിങ്ങാലിക്കാതൽ വേങ്ങാക്കാതൽ ഇവ സമം കഷായംവെച്ചു ത്രിഫലപൊടിച്ചു മേമ്പൊടിചേർത്തു സേവിക്കുകയോ ചെയ്യാൽ ഉപദംശമെന്ന ലിംഗവ്യാധി ശമിക്കും.

൫. ലോഹേ കടാഹേ ത്രിഫലാം താം മഷീം മധുസംയുതാം । കൃത്വോപദംശലേപോയം സദ്യോ രോപയതി വ്രണം.

ത്രിഫല കരുകളഞ്ഞതു വലിയ ചെമ്പുപാത്രത്തിലാക്കി അടുപ്പത്തുവെച്ചു വറുത്തു കരിച്ചു വാങ്ങി പൊടിച്ചു തേനിൽ ചാലിച്ചു ലിംഗത്തിന്മേൽ പുരട്ടിയാൽ ഉപദംശവ്രണം ക്ഷണത്തിൽ ശമിക്കും.

൬. രസാഞ്ജനം ശിരീഷേണ പത്ഥ്യയാ ച സമന്വിതം । സക്ഷൌദ്രം ലേപനം യോജ്യം സദ്യോ രോപയതി വ്രണം.

രസാഞ്ജനം നെന്മേനിവാകത്തൊലി കടുക്ക ഇവസമം അരച്ചു തേനും ചേർത്തു പുരട്ടിയാൽ ഉപദംശവ്രണം ശമിക്കും.

൭. ത്രിഫലായാഃ കഷായേണ ഭൃംഗരാജരസേന വാ । വ്രണപ്രക്ഷാളനം കാര്യമുപദംശപ്രശാന്തയേ.

ത്രിഫലക്കഷായംകൊണ്ടോ കയ്യുണ്ണിനീരുകൊണ്ടോ വ്രണം തേച്ചുകഴുകുകയും ഇതുകൾകൊണ്ടു ധാരചെയ്കയും ചെയ്യാൽ ഉപദംശവ്രണം ശമിക്കും.

൮. രസകർപ്പൂരഗർഭ്യേണ മർദ്ദയേൽ ഖദിരാംബുനാ । പ്രക്ഷാളയേദ്വാരിണാ ച ശുഷ്കേ ലേപേപി വാരിണാ.

കരു ഗദ്യാണം—കഴ്ത്തിന്റെ പത്തിൽ ആറംഭാഗം. രസകർപ്പൂരം കരിങ്ങാലിക്കഷായത്തിൽ കലക്കി ശുദ്ധജലംചേൎത്തു യോജിപ്പിച്ചു ധാരയിടുക. ധാരകഴിഞ്ഞതിന്നശേഷം പുരട്ടിയ മരുന്ന് ഉണങ്ങിപ്പിടിച്ചുപോയാൽ ഈ ജലംകൊണ്ടു ധാരചെയ്തു കുതൎത്തിത്തന്നെ കളയണം. ഉപദംശവ്രണം ശമിക്കും.

൯ ഭൂനിംബനിംബത്രിഫലാപടോലകരഞ്ജജാതീഖദിരാസനാനാം । ക്വാഥൈസ്സ ഗുഗ്ഗുലുർഘൃതമാശു പക്വം സർവ്വോപദംശാപഹരം പ്രസിദ്ധം.

പുത്തരിച്ചുണ്ടവേര് വേപ്പിൻതൊലി കടുക്ക നെല്ലിക്ക താന്നിക്ക പടോലവള്ളി ഉങ്ങിൻതൊലി പിച്ചകത്തില കരിങ്ങാലിക്കാതൽ വേങ്ങാക്കാതൽ ഇവ കഷായംവെച്ചു നാലൊന്നാക്കി പിഴിഞ്ഞരിച്ചു നെയ്യുംകൂട്ടി കൽക്കത്തിന്ന് കഷായത്തിന്നുള്ള മരുന്നുകൾതന്നെ അരച്ചുകലക്കി കാച്ചി അരിച്ചു ശീലിച്ചാൽ ഉപദംശരോഗം ശമിക്കും.

൧൦. ആരഗ്വധോ രജനീ സുരദാരുകിണ്വാഞ്ജൈസ്സ്രുതൈഃ । ഭാഗോത്തരൈഃ പരിപക്വതൈലം കണ്ഡൂരുജാശോഫക്ഷതജാപഹം.

അട്ടക്കരി ഒരുഭാഗം വരട്ടുമഞ്ഞൾ രണ്ടുഭാഗം മദ്യത്തിന്റെ ഊറൽ മൂന്നുഭാഗം എല്ലാം ഒന്നിച്ചുചേൎത്ത് വെണ്ണയുംവീഴ്ത്തി യോജിപ്പിച്ചു കുഴമ്പാക്കി പുരട്ടിയാൽ ലിംഗത്തിലെ ചൊറിച്ചിൽ നീറ്റ് വേദന ഇതുകൾ ശമിക്കും.

൧൧. സേവ്യാബ്ദനീവാരാംഭോജഫലാവിശൈലേയഷഡ്ഭിഃ ശൃതം । തൈലം യോനേർഹരേത്തൂർണ്ണം രോഗാൻ കാമുകഗഞ്ജിതാൻ.

രാമച്ചം മുത്തങ്ങാക്കിഴങ്ങ് താമരക്കിഴങ്ങ് താമരക്കുരു ചുക്ക് ഇവ ചേൎത്തുകാച്ചിയ എണ്ണ യുക്തിപോലെ ശീലിച്ചാൽ സുരതപീഡനിമിത്തം യോനിയിൽ സംഭവിച്ചിട്ടുള്ള സകല രോഗങ്ങളും ശമിക്കും.

൧൨. ആൎത്തവാദർശനേ നാരീ മത്സ്യാൻ സേവേത നിത്യശഃ । കാഞ്ജികം ച തിലാൻ മാഷാനുദശ്വിച്ച തഥാ ദധി.

മാസികമായ ആൎത്തവം ശരിക്കു പുറപ്പെടുന്നില്ലെങ്കിൽ മത്സ്യം വെപ്പുകാടി എള്ള് ഉഴുന്ന് മോര് ഇതുകളെ പതിവായി ശീലിക്കണം.

൫൬. സഗുളഃ ശ്യാമതിലാനാം കഷായഃപീതഃ സുശീതളോനാര്യ്യാ । ജനയതി കസുമംസഹസാ ഗതമപി സുചിരം നിരാതങ്കം.

കാരെള്ള കഷായംവെച്ച നാലൊന്നാക്കി പിഴിഞ്ഞരിച്ച് ആറിക്കരാക്കി ശക്കര മേമ്പൊടിചേൎത്ത് ആറിയാൽ സേവിക്കുക. ഈ കഷായം ശീലിച്ചാൽ വളരെ കാലമായി കാണാതെ കിടക്കുന്ന ഋതുത്വം യാതൊരസഹ്യതയും കൂടാതെ ഉടനെ പ്രവൎത്തിക്കുകയും ചെയ്യും.

൫൭. തിലശേലുകാരവീണാം കഷായം പീതഃ നഷ്ടരജാ മഹിളാ । സഗുളം ശിശിരം ത്രിദിനാജ്ജനയതി കസുമം ന സന്ദേഹഃ.

എള്ള് നറുവരി (ഉലുവ എന്ന പക്ഷാന്തരം) കരിഞ്ചീരകം ഇവ സമം കഷായംവെച്ച് ആറിയാൽ ശക്കര മേമ്പൊടിചേൎത്തു മൂന്നുദിവസം സേവിച്ചാൽ ഋതുത്വം ശരിക്കു പുറപ്പെടും.

൫൮. സിദ്ധം പ്രിയംഗുജാതീപുഷ്പൈഃ സ്മരാലയാ ലിംപേൽ തൈലം വിനിവൃത്തഗൎഭദോഷം സുഭഗം ഭഗം ഭവേത്സദ്യഃ.

ഞാഴൽപ്പൂവ് പിച്ചകപ്പൂവ് ഇവ സമംചേൎത്തു കാച്ചിയ തൈലം യോനിയിൽ പുരട്ടിയാൽ ഗൎഭധാരണശക്തിയുണ്ടാകും.

൫൯. ക്ഷൌദ്രേണ പൌഷ്കരം ദേണമേകവിംശദ്വാസരാൻ ലിഹേച്ച ദേഹദൌൎഗ്ഗന്ധ്യം നശ്യേന്നിശ്ശേഷമംഗിനാം.

പുഷ്കരമൂലംപൊടിച്ച പൊടി തേനിൽചാലിച്ചു പതിവായി ൨൧ ദിവസം സേവിച്ചാൽ ശരീരത്തിന്റെ ദൌൎഗ്ഗന്ധ്യം ശമിക്കും.

൬൦. ഭിനിശാതിലതഗുഞ്ജീകല്ലോദ്വൎത്തിതവിഗ്രഹഃ । യഃ സ്നാതി തസ്യ ദേഹഃ സ്യാൽ സുഗന്ധിൎമ്മസൃണശ്ചിരഃ.

മഞ്ഞൾ മരമഞ്ഞൾതൊലി എള്ള് കൊട്ടം കടുക് ഇവ സമം അരച്ചു മേൽതേച്ചു സുഖോഷ്ണജലത്തിൽ പതിവായി സ്നാനം ചെയ്യുന്നവന്റെ ശരീരത്തിന്നു സൌരഭ്യമുണ്ടാവുകയും നല്ല ശോഭയുണ്ടാവുകയും ചെയ്യും.

൬൧. തണ്ഡുലകണധാന്യൂളിതൈല്ഗുഗ്ഗുലുവരാംസഷ്ഠൈഃ കൃതോ ധൂപഃ । കന്ദൎപ്പരാജധാന്യാരേണ്വാദേം ദ്രാഗേവ ജയതി രമണീനാം.

വിഴാലരി വെള്ളുള്ളി ത്രിഫല കടുക് ഇവ ഉരലിലിട്ട് ഇടിച്ചു കനലിലിട്ടു പുകച്ചു ആ പുക യോനിയിൽ തട്ടിച്ചാൽ യോനിശൂലം ക്ഷണത്തിൽ ശമിക്കും.

൧൯. തപ്തേ നിഷ്കളജലേ പാരദനിഷ്കം നിധായ സങ്കിളിതം । പിഷ്ടം ക്ഷൌദ്രേണ ജയേദ്യോനിഫലം ലിപ്തമർബുദാദീംശ്ച.

രണ്ടു കഴഞ്ചു് കാരിരുമ്പും ഉരുക്കി അതിൽ ഒരു കഴഞ്ചു് രസവും ചേൎത്തു ശലാകയാക്കി തേനിൽ അരച്ചു് പുരട്ടിയാൽ യോനിഫലം യോന്യർബുദം മുതലായ യോനിരോഗങ്ങളും ശമിക്കും.

൨൦. ലോധ്രാമലകഹരിദ്രാഹരീതകീഖദിരസാരസംസിദ്ധഃ ക്വാഥഃ ശൌചേന രവേൎവ്വാരേ സ്യാദ്യോനിരോഗഹരഃ.

പാച്ചോറ്റിത്തൊലി നെല്ലിക്ക മരമഞ്ഞളും കടുക്ക കരിങ്ങാലിക്കാതൽ ഇവ കഷായം വെച്ചു ഞായറാഴ്ചദിവസം അതുകൊണ്ടു ശൌചിച്ചാൽ യോനിരോഗം ശമിക്കും.

ഇനി ഈ പടലം അവസാനിക്കുന്നതുവരെയുള്ള ഗ്രന്ഥം കേവലം രോഗഹരം മാത്രമല്ലാത്തതും ഭാഷയിൽ അൎത്ഥമെഴുതുന്നതായാൽ അല്പം അശ്ലീലവും കൂടെ ആയിത്തീരുന്നതുമാകയാൽ അതുകൾക്കു തൽക്കാലം വ്യാഖ്യാനം എഴുതുന്നില്ല. മൂലത്തിലുള്ളതാകയാൽ വിട്ടുകളയുന്നതുമില്ല. അതിനാൽ അതുകളുടെ മൂലത്തെത്തന്നെ ഇവിടെയും ചേൎക്കുന്നു.

൨൧. ബ്രഹ്മദണ്ഡീദളൈഃ ക്ഷൌദ്രസഹിതൈഃ സ്മരമന്ദിരം । ലിപ്തമാത്യന്തികം സ്ത്രീണാം സ്നേഹമാവഹയേദ്രതൌ.

൨൨. ഭൂമികദംബസാരസഃ സക്ഷൌദ്രഃ ശൎക്കരാസമായുക്തഃ । യോനൌ നാൎയ്യാം ലിപ്തഃ പ്രിയമചിരാദ്ദാസവൽ കുരുതേ.

൨൩. മാലതീപുഷ്പസംസിദ്ധതൈലാഭ്യക്തവരാംഗയാ । കിങ്കരീക്രിയതേ നാൎയ്യാ സംഭോഗസമയേ പതിഃ.

൨൪. രോചനാലക്ഷ്മണാമൂലവല്ലലിപ്തതനുർവ്വധൂഃ । രതൌ പ്രാപ്നോതി സൌഭാഗ്യം ദയിതപ്രിയതാമപി.

൨൫. നിധായ സാൎത്തവേ യോനൌ ഗൃഹ്യഷ്ടീ ദിവസത്രയം തതഃ സപുഷ്പൈഃ സംപിഷ്യ വശ്യായാന്നാദിഷു ക്ഷിപേൽ.

൨൬. ചൂൎണ്ണേനാഞ്ജനമലയജസരസിജദളരോചനാപ്രിയംഗൂനാം । അഞ്ജിതദൃഷ്ടിസ്തരുണീ യാം പശ്യേത്സാ ഭവേദ്വശ്യാ.

൨൭. യൈഃ കൈശ്ചിദ്രക്തകുസുമൈഃ പഞ്ചഭിസ്സപ്രിയംഗുഭിഃ । ലിപ്തലിംഗോ വശേ കുൎയ്യാന്നാരീം സൌഭാഗ്യഗൎവ്വിതാം.

## അഥ ഏകവിംശതിതമഃ പടലഃ.

### വിഷചികിത്സാധികാരഃ.

൧. ദൂതമുഖോത്ഥിതവൎണ്ണാൻ ദ്വിഗുണീകൃത്യ ത്രിഭിർഹരേദ്ഭാഗം । ഏകശേഷേണ ജീവേദ്ദ്വാഭ്യാം ക്ലിശ്യതേ ഥ ശൂന്യേന.

ഒരുവനെ പാമ്പുകടിച്ചാൽ അവന്റെ ഉപദ്രവനിവൃത്തി വരുത്താൻവേണ്ടി ആ വൎത്തമാനം വൈദ്യനെ അറിയിക്കുന്നവനാകുന്നു ദൂതൻ. അങ്ങിനെയുള്ള ദൂതൻ വന്നുപറയുന്നതിൽ ആദ്യവാചകത്തിലെ അക്ഷരങ്ങളെ എണ്ണി ആ സംഖ്യയെ രണ്ടിൽ പെരുക്കി മൂന്നിൽ ഹരിച്ചാൽ ബാക്കി ഒന്നോ രണ്ടോ ആയിവന്നാൽ ആ ദഷ്ടന്റെ വിഷബാധ സാദ്ധ്യമാണെന്നും ശൂന്യം—അതായത് ഹരിച്ചതിന്നുശേഷം സംഖ്യകളില്ലാതെ ശൂന്യം വരുന്നതായാൽ അവന്റെ വിഷബാധ അസാദ്ധ്യമെന്നും ഗ്രഹിക്കണം. ൧. ൨. ൩. (അല്ലെങ്കിൽ ൦)ഇങ്ങിനെ വരുന്നതുകൊണ്ടു സുഖസാദ്ധ്യം, കൃഛ്റസാദ്ധ്യം, അസാദ്ധ്യമെന്നിങ്ങിനെ ഗ്രഹിക്കണമെന്നും ഒരു പക്ഷമുണ്ട്. അപ്പോൾ ബാക്കി സംഖ്യ രണ്ട് ആണെങ്കിൽ കൃഛ്റസാദ്ധ്യമെന്നും ഗ്രഹിക്കണം. ഉദാഹരണം—'ഗോവിന്ദനെ കാക്കത്തൊട്ടി' എന്നു പറയുന്നതായാൽ ഈ വാചകത്തിലുള്ള ൯ അക്ഷരത്തെ ൨-ൽ പെരുക്കിയ ൧൮-നെ മൂന്നിൽ ഹരിച്ചാൽ ബാക്കി ൧. അതു സുഖസാദ്ധ്യം. 'ദേവനെ പാമ്പു കടിച്ചു' എന്നു പറയുന്നതായാൽ ആ വാചകത്തിലുള്ള ൭ അക്ഷരത്തെ ൨-ൽ പെരുക്കിയാലുള്ള ൧൪-നെ ൩-ൽ ഹരിച്ചാലുള്ള ശിഷ്ടം ൨. അതു കൃഛ്റസാദ്ധ്യം 'കൃഷ്ണഃ സൎപ്പദഷ്ടഃ' എന്നതിലുള്ള ൬ അക്ഷരത്തെ ൨-ൽ പെരുക്കിയാലുള്ള ൧൨-നെ മൂന്നിൽ ഹരിച്ചാലുള്ള ബാക്കി പൂജ്യം. അത് അസാദ്ധ്യം. ഇതേ വിധം ഗ്രഹിച്ചുകൊള്ളുക.

൨. ചന്ദ്രമാൎഗ്ഗഗതോ വായുൎദ്ദൂതസ്യമുഖമാഗതഃ । തദാ ജാനീഹി ദഷ്ടസ്യ ജീവിതം മൃതിരന്യഥാ.

ശരം നോക്കുന്നസമയം ശ്വാസം ഇടത്തുഭാഗത്തായിരിക്കുകയും ദൂതന്റെ സ്ഥിതി തന്റെ ഇടത്തുഭാഗത്തുതന്നെ ആയിരിക്കുകയും ചെയ്താൽ അവന്റെ—ആ ദൂതൻ വന്നു പറഞ്ഞ ദഷ്ടന്റെ വിഷബാധ സുഖസാദ്ധ്യമെന്നറിയണം. ശരം വലത്തും ദൂ

തൻ ഇടത്തുമായാൽ മരണം നിശ്ചയമാണ്. ശരവും ദൂതനും വലത്താണെങ്കിൽ കൃച്ഛ്രസാദ്ധ്യമെന്നും ഗ്രഹിക്കണം.

൬. അഗ്നിനിരൃതിദിക്സ്ഥഃ പൃച്ഛതി ദൂതോ ഭുജംഗദഷ്ടസ്യ। അന്തകനിവാസവാസഃ പ്രത്യാസന്നോ ഭവേത്തസ്യ.

ദൂതൻ, വൈദ്യൻ ഇരിക്കുന്നതിൻെറ കിഴക്കെ ദിക്കിൻെറയും തെക്കെ ദിക്കിൻെറയും കൂടിയ കോണിലൊ തെക്കും പടിഞ്ഞാറും കൂടിയതിൻെറ കോണിലൊ നിന്നു പാമ്പു കടിച്ചവൎത്തമാനം പറഞ്ഞാൽ ആ ദഷ്ടൻ ഉടനെ മരിച്ചുപോകുമെന്നറിയണം.

൭. വിദിഗ്മഹാദിശി ദൂതേ സ്ഥിതവതി ദൎവ്വീകരേണ ദഷ്ട ഇതി। വിദിശി തു മണ്ഡലിനാദംശി ദിശാമ്മദ്ധ്യേ തു രാജിലേന.

ദൂതൻ വന്നുനിന്നു പറയുന്നതു വൈദ്യൻ ഇരിക്കുന്നതിൻെറ നേരെ കിഴക്കോ തെക്കോ പടിഞ്ഞാറോ വടക്കോ ആണെങ്കിൽ കടിച്ച സൎപ്പം ദൎവ്വീകരജാതിയാണെന്നും, ഒരു മൂലയിൽനിന്നു പറഞ്ഞാൽ മണ്ഡലിയാണെന്നും ദിങ്മദ്ധ്യത്തിൽനിന്നുപറഞ്ഞാൽ രാജിലമാണെന്നും ഗ്രഹിക്കണം. ദിങ്മദ്ധ്യമെന്നാൽ നേരെ കിഴക്കിന് തെക്കുകിഴക്കെ മൂലയിലേക്കുള്ള അന്തരം ദിങ്മദ്ധ്യമാകുന്നു. ഇതേവിധം മറ്റു ദിങ്മദ്ധ്യങ്ങളേയും ഗ്രഹിക്കണം.

൮. പൃഷ്ടോ യദി വാമാംഘ്രൌ സ്ഥിതഃ സ്ത്രിയാ ദഷ്ടകം തമവാദിഷ്ടൽ। അന്യതരേണ തു പുംസാ ദ്വിതയേന നപുംസകേന സൎപ്പേണ.

ദൂതൻ വന്നു നിന്നു പറയുമ്പോൾ അവൻ ഇടത്തെകാൽ നിലത്ത് ഊന്നിയും വലത്തെകാൽ നിലത്തു ഊന്നാതെയും നിന്നു പറയുന്നതായാൽ കടിച്ചതു സ്ത്രീസൎപ്പമാണെന്നും വലത്തെ കാൽ ഊന്നിയും ഇടത്തെ കാൽ നിലത്ത് ഊന്നാതെയും പറയുന്നതാണെങ്കിൽ പുരുഷസൎപ്പമാണെന്നും, രണ്ടു കാലും ഊന്നിനിന്നു പറയുന്നതായാൽ കടിച്ചതു നപുംസകസൎപ്പമാണെന്നും ഗ്രഹിക്കണം.

൯. ദൂതസ്യ മന്ത്രിണോ വാ വഹേദിഡാപിംഗളാദ്വയം വായുഃ। സ്ത്രീപുംനപുംസകൈൎവ്വൈഃ ക്രമേണ ദഷ്ടം വിജാനീയാൽ.

ദൂതൻെറയൊ വിഷവൈദ്യൻെറയോ ശരം ഇടത്തുവന്നാൽ കടിച്ചതു സ്ത്രീസൎപ്പമാണെന്നും വലത്തുവന്നാൽ പുരുഷസൎപ്പമെ

ന്നും ശരം രണ്ടു നാഡികളിൽകൂടയും പുറപ്പെടുന്നതായികണ്ടാൽ നപുംസകമെന്നും ഗ്രഹിക്കണമെന്നും ഒരു പക്ഷമുണ്ട്.

൭. ജീർണ്ണദേവകുലവൃക്ഷകോടരേ വംശമൂലപുടകാന്തരേഹി യേ ।
യേ വസന്തി വിവിധാഹി ഗഹ്വരേ തേ ഭവന്തി ജനമൃത്യുകാരണം ॥

പഴയ ദേവാലയം അശ്വത്ഥാദികളായ വൃക്ഷങ്ങളുടെ പൊത്ത് മുളങ്കൂട്ടം പുറ്റുകാട് ഇവിടങ്ങളിൽ ഗുഹയിൽ കിടക്കുന്ന സർപ്പങ്ങൾ കടിച്ചാൽ നിശ്ചയമായും മരിച്ചുപോകും.

൮. സിന്ധുസംഗതിഷു ചാതപേ ബിലേ ദീപ്തശൂലികലിശേഷു ശിഗ്രുഷു വേത്രപത്രഗഹനേ ചതുഷ്പഥേ വ്യാപദേൽ സ്വപിതിപന്നഗോ ഭവേൻ.

നദികൾ തങ്ങളിൽ ചേരുന്ന ദിക്ക് (അഴിമുഖമെന്നു പക്ഷാന്തരം), വൃക്ഷത്തിന്റെ മുകൾഭാഗം, മട, ഇറമ്പ്, കിണറിൻ വക്ക്, മുരിങ്ങപ്പൊത്ത്, ഇല്ലിപ്പടർപ്പ്, നാൽക്കൂട്ടപ്പെരുവഴി ഇവിടങ്ങളിൽവെച്ചു പാമ്പുകടിച്ചാൽ തീർച്ചയായും മരിച്ചുപോകും.

൯. ഗുളികസ്യോദയകാലോ യോ യോ വാരേഷു മന്ത്രിഭിഃ കഥിതഃ । തസ്മിൻ ദംശിതസ്യ പ്രതികാരവിധിർന ഭവേജ്ജാതു.

ഇന്നിന്ന ആഴ്ചകളിൽ ഇന്നിന്നസമയം ഗുളികോദയം സംഭവിക്കുമെന്നു പറഞ്ഞിട്ടുണ്ടല്ലോ. ആ സമയത്തിൽ ഏതുതരം പാമ്പു കടിച്ചാലും അതിനു ചികിത്സ ചെയ്യേണ്ടതില്ല. ഗുളികോദയസമയത്തെ ഗ്രന്ഥാന്തരത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. 'ചന്ദ്രാം, ഭദ്രാ, ദയാ, വിദ്യാ, നയ, ശ്യേനഃ, ഫൺ, രാമഃ । ത്രിംശന്നാഡ്യഹനി ഗുളികോ ദിനരാത്ര്യോരവനീശി'=ഞായറാഴ്ച ൨൬-ാം നാഴികക്കും, തിങ്കളാഴ്ച ൨൨-ാം നാഴികക്കും, ചൊവ്വാഴ്ച ൧൮-ാം നാഴികക്കും, ബുധനാഴ്ച ൧൪-ാം നാഴികക്കും, വ്യാഴാഴ്ച ൧൦-ാം നാഴികക്കും, വെള്ളിയാഴ്ച ൬-ാം നാഴികക്കും ശനിയാഴ്ച ൨-ാം നാഴികക്കുമാകുന്നു പകൽ ഗുളികസ്ഥിതി. രാത്രിയിലെ ഗുളികസ്ഥിതി അതാതു ദിവസത്തിന്റെ അഞ്ചാമത്തെ ആഴ്ച പകൽ ഏതു സമയമായിരിക്കുമോ അതുപോലെയുമായിരിക്കും. ഞായറാഴ്ച രാത്രി ൧൦-ാം നാഴികക്കും, തിങ്കളാഴ്ച ൬-ാം നാഴികക്കും, ചൊവ്വാഴ്ച ൨-ാം നാഴികക്കും, ബുധനാഴ്ച ൨൬-ാം നാഴികക്കും, വെള്ളിയാഴ്ച ൨൨-ാം നാഴികക്കും, ശനിയാഴ്ച ൧൮-ാം നാഴികക്കുമാകുന്നു രാത്രിയിലെ ഗുളികസ്ഥിതി എന്നും ഗ്രഹിക്കണം.

൧൦. പൂൎവ്വസ്മിൻ ദക്ഷിണേ വാമേ പൃഷ്ഠേ സൎവ്വപൃഷ്ഠഃ ക്രമാൽ । ഭാഗേ ദംശന്തി ഭുജഗാ ദ്വിജാത്യാദ്യാ യഥാക്രമം.

സൎപ്പങ്ങൾ ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ ഇങ്ങിനെ നാലുതരത്തിലുണ്ട്. അതുകളിൽ ബ്രാഹ്മണസൎപ്പം മുമ്പിലും ക്ഷത്രിയസൎപ്പം വലത്തുഭാഗത്തും, വൈശ്യസൎപ്പം ഇടത്തുഭാഗത്തും, ശൂദ്രസൎപ്പം പിന്നിലുമാണ് കടിക്കുക. കടി ഏതുഭാഗത്താണെന്നു നോക്കി കടിച്ച സൎപ്പം ഇന്ന ജാതിയാണെന്നു നിശ്ചയിക്കുകയും ചെയ്യാം.

൧൧. ഏകോ ദ്വൌ വാ ത്രയോ വാ ദംശാ ബഹുവേദനാസ്സ്രവദ്രുധിരാഃ । കാകാംഘ്രിചക്രകൂൎമ്മാകാരാശ്ച നയന്തി യമസദനം.

കടി ഒരു ദിക്കിൽ മാത്രമോ മൂന്നു ദിക്കിലോ ആയിരിക്കുകയും വേദന കലശലായിരിക്കുകയും പുൺപാടിൽനിന്നു ചോര ചാടിക്കൊണ്ടിരിക്കുകയും കടിവായ കാക്കക്കാലുപോലെയോ ചക്രംപോലെയോ ആമപ്പുറംപോലെയോ ഇരിക്കുകയും ചെയ്യുതായി കണ്ടാൽ അവൻ ആ വിഷബാധനിമിത്തം മരിച്ചുപോകുമെന്നു ഗ്രഹിക്കണം. 'ഏകോ ദ്വൌ വാ ത്രയോ വാ' എന്നു പറയുകയാൽ രണ്ടോ നാലോ പ്രാവശ്യം കടിച്ചിട്ടുണ്ടെങ്കിൽ വിഷം പാമ്പിൽതന്നെ പകരുന്നതാകയാൽ വിഷത്തിനു ശക്തി കുറയുമെന്നും ഗ്രഹിക്കണം.

൧൨. ഭ്രൂമദ്ധ്യത്രികവക്ഷസ്സ്തനോഷ്ഠതാലുപൃഷ്ഠനാഭിഗളേ । ശംഖചിബുകകക്ഷിസ്കന്ധശിരസ്താലുമൂലഫലകേഷ്വ(ഫല) കക്ഷേ സന്ധിഷു നൄണാം സ്യാദ്ദിഷ്ടി ദംശാ ഭുജംഗശോണാകൃതാഃ । താനസാദ്ധ്യവിഷാം പ്രാഹുൎമ്മന്ത്രധ്യാനൌഷധാദിഭിഃ.

പിരികക്കൊടികളുടെ നടു തണ്ടെല്ല് വക്ഷസ്സ് മുല ചുണ്ട് അണ്ണാക്ക് പൃഷ്ഠം പൊക്കിൾ കഴുത്ത് ശംഖം—ചെന്നി താടി വയറ് ചുമല് തല താലുമൂലം ലിംഗം ഗുദം കക്ഷപ്രദേശം സന്ധികൾ ഇവടങ്ങളിലാണ് പാമ്പുകടിച്ചതു് എങ്കിൽ ആ വിഷബാധ മന്ത്രധ്യാനൌഷധങ്ങൾകൊണ്ടൊന്നും ശമിക്കുകയില്ല. അതു തീരെ അസാദ്ധ്യമെന്നു നിശ്ചയിക്കണം.

൧൩. നഖദന്താധരയോൎഹസ്തതലയോരപി നീലിമാ । ദൃശ്യതേ യത്ര തന്മന്ത്രീ മൃതമേവാദ്ധ്യവസ്യതു.

ദഷ്ടന്റെ നഖങ്ങൾ ചുണ്ടുകൾ ഉള്ളംകൈകൾ ഇതെല്ലാം നീലവൎണ്ണമായികണ്ടാൽ അവൻ മരിച്ചിരിക്കുന്നു എന്നറിയണം.

൧൭. ദേഹച്ഛായാസാധനസ്യാശോ ധൃതേച്ഛൃംഗം ന കമ്പതേ ।
യസ്യ ജീവയിതും തം ന പ്രഭവേദപി പക്ഷിരാട്.

ദഷ്ടന്റെ ദേഹത്തിൽ എന്തെങ്കിലും അരച്ചു തേച്ചാൽ പറ്റാതാവുകയും കയ്യോ കാലോ പിടിച്ചു കടഞ്ഞാൽ അനങ്ങാതിരിക്കയും ചെയ്യുന്നതായി കണ്ടാൽ അവന്റെ വിഷബാധ സാക്ഷാൽ ഗരുഡൻതന്നെ വിചാരിച്ചാലും സാധിക്കയില്ല. അത് അസാദ്ധ്യമെന്നു സാരം.

൧൮. പ്രതിബിംബം സമാദർശേ സലിലേ വാ നാവലോകതേ । നാസാഗ്രം ഭ്രൂമദ്ധ്യം ദഷ്ടോ യഃ സ കാലേന മ്രിയതേ.

ദഷ്ടൻ കണ്ണാടിയിലോ വെള്ളത്തിലോ നോക്കിയാൽ തന്റെ പ്രതിച്ഛായ കാണുമ്പോൾ അതിൽ നാസാഗ്രമോ ഭ്രൂമദ്ധ്യമോ ഇല്ലാതെ കണ്ടാൽ അവൻ ക്ഷണത്തിൽ മരിക്കും. ഇവിടെ കണ്ണാടിയിൽ നോക്കുമ്പോൾ മൂക്കിന്റെ അറ്റവും വെള്ളത്തിൽ നോക്കുമ്പോൾ പുരികങ്ങളുടെ നടുവും കാണാതിരിക്കുമെന്നും ഒരു പക്ഷമുണ്ട്. ദഷ്ടൻ മോഹിച്ചു കിടക്കുകയാണെങ്കിൽ വൈദ്യൻ കണ്ണാടിയിലൂടെ പ്രതിബിംബം നോക്കുമ്പോഴും ഈ ലക്ഷണം കാണാമെന്നും ചില വിഷവൈദ്യഗ്രന്ഥങ്ങളിൽ കാണുന്നു.

൧൯. നഖാഗ്രഭാഗേഷു നഖാന്തരേ വാ പ്രപീഡനം വേത്തി ന യോ ഹി ദഷ്ടഃ । യോ ഹസ്തയുഗ്മശ്രുതിയുഗ്മരന്ധ്രോ നാദം നിതാന്തം ശൃണുയാന്മഹാന്തം (൨൦) ജലാനലദീപശിഖാദിവാകരാൻ യദി ന പശ്യതി ഭോഗിവിഷാർദ്ദിതഃ । സ കരമൂർദ്ധജസഞ്ചയലുഞ്ചനഃ സ ച യമാലയമാവിശതി ധ്രുവം.

നഖാഗ്രഭാഗത്തോ നഖത്തിന്റെ ഉള്ളിലോ സൂചി കടത്തുക മുതലായതുകൾ ചെയ്താൽകൂടെ അറിയാതിരിക്കയും കൈകൾകൊണ്ടു രണ്ടു ചെവിയുംകൂടെ പൊത്തിയാൽ വലിയ ശബ്ദം കേൾക്കുകയും തീയ്യു കത്തുന്നതും വിളക്കു കത്തുന്നതും ചന്ദ്രനേയും സൂര്യനേയുംകൂടെ കാണാതിരിക്കുകയും ദഷ്ടൻതന്നെ തന്റെ തലമുടി പിടിച്ചുപറിക്കുകയും ചെയ്യുന്നതായി കണ്ടാൽ അവൻ മരിച്ചുപോകുമെന്നറിയണം.

൮൩. സ്വരൈർമ്മന്ത്രോദധിഭിർജ്ജപ്തം വാർഘൃതാഞ്ജലി ഗച്ഛതി । ദഷ്ടസ്യ യസ്യ തസ്യ സ്യാജ്ജീവിതം മൃതിരന്യഥാ.

സ്വരമന്ത്രം=അച്ചുകൾ. അഹംകാരമായ മന്ത്രത്തെ സ്വരത്തോടുകൂടെ ജപിച്ച് ഊതിയ ജലം കൊടുത്താൽ അത് അകത്തേക്ക് ഇറങ്ങിയാൽ ആ ദഷ്ടൻ ജീവിക്കും. അത് ഇറങ്ങീട്ടില്ലെങ്കിൽ മരിക്കുമെന്നും നിശ്ചയിക്കണം.

൮൪. ശരസ്യ വക്ത്രാദഥവാക്ഷ്ണി ദക്ഷേ സിക്തം ന ചേൽ ഗച്ഛതി സവ്യമക്ഷി । ജീവത്യസൗ ഗച്ഛതി ചേൽ ഗതാസുർദ്ദഷ്ടേ പരീക്ഷേയമപി പ്രയോജ്യാ.

മുതൽചെവി പിഴിഞ്ഞ നീര് വലത്തെ കണ്ണിൽ ഒഴിച്ചാൽ ഇടത്തെ കണ്ണിൽകൂടെ പുറത്തുവരുന്നില്ലെങ്കിൽ ജീവനുണ്ടെന്നും ഇടത്തേതിൽകൂടെ പുറത്തുവന്നാൽ മരിച്ചു എന്നും നിശ്ചയിക്കാം. ഈ പരീക്ഷ അവസാനക്കലാണ്. ഇതു പാമ്പുകടിച്ചവർക്ക് മാത്രമേ ചെയ്തുനോക്കുകയും പാടുള്ളൂ.

൮൫. ദംശസ്യോപരി സഹസാ ജലൗകസം ചതുരംഗുലേ പ്രയുഞ്ജീത । തസ്യാചൂഷണമഥവാ പ്ലോതാന്തരിതസ്യ വിദധീത.

പാമ്പുകടിച്ചാൽ ഉടനെ (൧൦൦ മാത്രാസമയം കഴിയുന്നതിന്നുമുമ്പെ) കടിച്ച സ്ഥാനത്തിന്റെ നാലംഗുലംമീതെ രിപ്പെഷിക്കണം. അല്ലെങ്കിൽ ആ കടിച്ച സ്ഥാനത്തിൽ ശീലവെച്ച അതിന്റെ മീതെ ഔഷധംകൊണ്ട് ആചൂഷണംചെയ്യുകയും വേണം.

൮൬. വിഷം ജയേൽ സ്ഥാവരജംഗമാനാം ഛർദ്ദ്യാ വിരേകേണ ച ശോധിതസ്യ । നസ്യാഞ്ജനാലേപനപാനയോഗൈസ്സേവ്യാദിനാ രാത്രിയുഗാദിനാ ച.

സ്ഥാവരമായും ജംഗമമായുമുള്ള വിഷം ബാധിച്ചാൽ വമനവിരേകങ്ങളെ ശീലിപ്പിച്ച് ശുദ്ധിവരുത്തിയതിന്നുശേഷം സേവ്യാദിയോ രാത്രിയുഗാദിയോ ആയ യോഗങ്ങളെക്കൊണ്ട് നസ്യം അഞ്ജനം ആലേപനം കഷായം ഇത്യാദിപ്രയോഗങ്ങളെ ശീലിപ്പിച്ചാൽ സ്തംഭിച്ച വിഷവേഗം ശമിക്കും.

൮൭. ദന്താൽ ഘ്രാണാദക്ഷ്ണോർമ്മൂർദ്ധഹൃദയാച്ച ദംശദേശമാത്രേണ । ലിംപേത്സമലേന ച തതോ യാതി ക്രമേണ വിഷം ദംശാൽ.

കടിച്ച ഉടനെ ദന്തമലമോ മൂക്കീരോ ശരീരത്തിലെ വിയൎപ്പു് വാറിയുണ്ടായ ചളിയോ എടുത്തു ദംശത്തിൽ പുരട്ടിയാൽ വിഷം മേല്പോട്ടു കയറുകയില്ല.

൨൭. ആസ്യാംബുസമ്പേതേന മലേന ശ്രോത്രജന്മനാ । സദ്യോ ലേപാദ്വിഷം ദംശാന്നാതിക്രാമതി ജാതുചിൽ.

പാമ്പുകടിച്ച ഉടനെ ചെകിട്ടിലെ മലമെടുത്തു തുപ്പലിൽ ചാലിച്ചു പുരട്ടിയാൽ വിഷവീൎയ്യം കുറകയും അതു മേല്പോട്ടു കയറാതിരിക്കുകയും ചെയ്യും.

൨൮. കൃതവ്രണേ നഖാഗ്രേണ ദംശേ ദന്തമുഖേന വാ । വിശാഖം മൎദ്ദയേത്സൎവ്വവിഷഘ്നമഥ ഭക്ഷയേൽ.

പാമ്പുകടിച്ച ഉടനെ നഖംകൊണ്ടോ പല്ലുകൊണ്ടോ വെളുത്ത തഴുതാമ പൊട്ടിച്ചെടുത്തു കടിച്ചു ചവച്ചുതിന്നുക. ഇതു സൎവ്വവിഷഹരമാകുന്നു.

൨൯. സദ്യോ ലോഹാദിഭിസ്തപ്തൈഃ ശലാകാജാലകാദിഭിഃ । ദംശപ്രദേശേ ദഗ്ദ്ധസ്യ ദാഹോ വിഷവികാരജിൽ.

കടി പററിയ ഉടനെ ഇരിമ്പ് ചെമ്പ് മുതലായ ലോഹങ്ങൾകൊണ്ടുണ്ടാക്കിയ ശലാക പഴുപ്പിച്ചതോ ഇതേവിധം പൊള്ളിക്കുവാൻ സൗകൎയ്യമുള്ള മററു കടക്കൊള്ളിമുതലായതോ കൊണ്ടു കടിച്ച പുൺവായയിൽ പൊള്ളിക്കുന്നതു വിഷവികാരഹരമാകുന്നു. ഇവിടെ 'ദംശപ്രദേശേ' എന്നു പറയുകയാൽ പുൺവായയിൽ മാത്രമേ പൊള്ളിക്കാവൂ. അതിന്നു് അടുത്തു മൎമ്മസ്ഥാനമുണ്ടെങ്കിൽ അവിടെ പൊള്ളിക്കരുതു്. ദംശം മൎമ്മസ്ഥാനമാണെങ്കിലും അതിന്നുള്ളിൽ പൊള്ളിക്കാം എന്നൎത്ഥമാകുന്നു. പിത്തപ്രകൃതികളായ സൎപ്പങ്ങൾ കടിച്ചാൽ പൊള്ളിക്കരുതെന്നും ഒരു പക്ഷമുണ്ടു്. കടിച്ചസംഭ്രമത്തോടുകൂടെയാണെങ്കിൽ ഏതുതരം കടിച്ചാലും പൊള്ളിക്കാമെന്നു നാരായണീയത്തിലും പറയുന്നു.

൩൦. 'ക്ഷാം ക്ഷീം ക്ഷൂം ക്ഷൈഃ ക്ഷൌഃ ക്ഷഃ' സഞ്ജപ്തവാരിധിഷ്ണുഃ സേകാൽ । ദഷ്ടമനുഷ്യസ്യ സ്യാന്നിൎവ്വിഷതാ ഇക്ഷണേനൈവ.

ക്ഷാം ക്ഷീം എന്നു മുതലായ മന്ത്രം ജപിച്ച വെള്ളംകൊണ്ടു ധാരചെയ്യുകൽ ക്ഷണത്തിൽ വിഷബാധ ശമിക്കും.

ര. ശ്ലോ. 'കാം സുവൎണ്ണാഭ [illegible] കങ്കടവിഹഗരുചി സപ്താഹാ? വിദ്രുതസുവൎണ്ണാഭ [illegible] വാരിണാം (വൻ) ഷ്ടസ്യാം [illegible] ഗതിൽ । ഇതശേഷരണേ സമ ദിവ്യം കൎത്തവ്യമുത്തമം.

സുവൎണ്ണാ [illegible] (അക്ഷരലക്ഷം കഴിഞ്ഞാ [illegible]) [illegible] പൂജിച്ച് കലശജലംകൊണ്ടു ദഷ്ടന്റെ ശി [illegible] ചെയ്താൽ വിഷവേഗം ശമിക്കും. [illegible] കൎത്തവ്യമായ [illegible] ശേഷിച്ചതാകുന്ന [illegible].

ന.ശ [illegible] ഗ്രമണ്ഡലെ ച വേഷ്ടിതം । ധ്യാ [illegible] (ന.) [illegible] വികിരന്തം [illegible] രോഗപാകശ്ച [illegible].

വൈദ്യൻ തന്റെ ഇടത്തെ കയ്യിൽ സൎപ്പങ്ങളാലും ചന്ദ്രനാലും വേഷ്ടിതനായും തിലകരുചിയായും കടാക്ഷാമൃതത്തെ വൎഷിക്കുന്നവനായുമിരിക്കുന്ന ശ്രീപരമേശ്വരനെ മനസ്സുകൊണ്ടു സങ്കല്പിക്കുകയും അങ്ങിനെ സങ്കല്പിതനായ സദാശിവന്റെ സന്നിദ്ധ്യത്തോടുകൂടിയ ആ കൈകൊണ്ടു ഭസ്മമോ വെള്ളമോ ഔഷധമോ കൊടുക്കുകയും ചെയ്താൽ അതിന്റെ സംപൎക്കമാത്രത്തിൽ വിഷബാധ ഗ്രഹബാധ മുതലായ സകല രോഗങ്ങളും ക്ഷണത്തിൽ ശമിക്കും. ഏതോ ഒരു കാലത്ത് ഇങ്ങിനെ സങ്കല്പിച്ചാപ്പിച്ച ഒരു ദിവ്യപുരുഷനങ്ങളായിരുന്നതായ തറവാട്ടിൽ ജനിച്ചവരുടെ ഇടത്തെകൈകൊണ്ട് എന്തെങ്കിലും ഔഷധം കിട്ടിയാൽ അതു മറ്റെല്ലാററിലും ഫലവത്താണെന്ന് ഇന്നും പറഞ്ഞുവരുന്നു. അപ്പോൾ സങ്കല്പിക്കുവാൻ സാധിച്ചവന്റെ കൈപ്പുണ്യം എങ്ങിനെ ഊഹിച്ചറിയും.

ന.ശ. ന്യസ്യ വകാരം ശീൎഷേ വൎഷന്തം ശോണമമൃതധാരാഭിഃ । സ്നപയന്തം സകലതനും സംപൂൎണ്ണം ശശധരം പുനൎഹൃദയേ (ന.ന.) ചിന്തയതി പൂൎണ്ണമേവം വിഷജ്ഞോ നാശം സമുപയാന്തി । ക്ഷണമാത്രാദപിലോകേ ഭൂതഗ്രഹഡാകിനീദോഷാഃ.

ദഷ്ടന്റെ ശിരസ്സിൽ ശിവലിംഗമെഴുതുകയും അവിടെ ഇരുന്നുകൊണ്ട് അമൃതിനെ വൎഷിച്ച് അവന്റെ ദേഹമാസകലം നനയ്ക്കുന്നവനും ശോണവൎണ്ണനും സൎപ്പാഭരണഭൂഷിതനും ചന്ദ്രകലാ

൯൯. കാകമാചീരസേനൈവ ഭസോനമരിചൌ ഭിഷക്
പിഷ്ട്വാ നസ്യാഞ്ജനാലേപൈരാഹന്ത്വിഷമചോഹതി

വെള്ളുള്ളി കുരുമുളക് ഇവസമം മണത്തക്കാളി പറിച്ചു പിഴിഞ്ഞ നീരിലരച്ചു നസ്യാഞ്ജനാലേപനങ്ങളെ ശീലിപ്പിച്ചാൽ സർപ്പവിഷം ശമിക്കും.

൱. ആസ്ഫോതമൂലം വിശേഷേന ശേതപക്ഷേ നിഷേവിതം
ഗുളലേ നസ്യയോഗേന ബോധയേദ്ദേഹിനം മൃതം.

മലയമുക്കിരാവതും ചുക്കുംകൂടെ വെള്ളെരുക്കിൻപാലിൽ ഇട്ടു വെച്ച് ഉണക്കി മനുഷ്യമൂത്രത്തിലരച്ചു നസ്യംചെയ്താൽ മരിച്ചവനെപ്പോലെ തൻ്റേടക്കേടുവന്ന വിഷാർത്തന്നു ബോധം ഉണ്ടാകും

൱൧. അഗ്നിമന്ഥമധൂകസഹഹരിതമഞ്ജിഷ്ഠാലതങ്ങമണി
മന്ഥമഥാശ്ച ഗോപസഃസം വിലിപ്തമാപിബേൽ । നസികാം
ശ്രീവ്രകാടികാ പൂദയോജുളാദിസംശ്രിതം ബിന്ദുഷ്ഠികം പചിരാ
ന്നിവാരയേദ് വിഷഹികൃച്ചും.

മുഞ്ഞവേര് ഇരുപ്പക്കാതൽ ഹരിതമഞ്ജിയുടെവേര് കൊട്ടം ഇന്തുപ്പ് ഇവ സമം അരച്ച് പശുവിൻപാലിൽ കലക്കി സേവിച്ചാൽ മൂക്ക് കാത് കുടിടിക ഏറ്റം ഇട കൈകൾ മുതലായ സ്ഥാനങ്ങളെക്കൂടെ പ്രാപിച്ചതായ എലിവിഷം ശമിക്കും.

൱൨. സജ്യൂർണ്ണാ വസ്തുബാദം കേസരപുഷ്പതോ ത്രികട്ടം
ചാ വൃശ്ചികവിഷേ ദേശേ തിലജസൃതം സേചിതം ജയേത്തോദം.

പുന്നപ്പൂവ് ചുക്ക് മുളക് തിപ്പലി ഇവ സമം പൊടിച്ചു ശീലയിൽ കിഴികെട്ടി അടുപ്പത്തുവെച്ചു ചൂടുപിടിച്ചു എണ്ണയിൽ ആ കിഴിമുക്കി ചൂടോടുകൂടെ തേളുകുത്തിയ സ്ഥലത്ത് ഉഴിഞ്ഞു വിയർപ്പിച്ചാൽ കടച്ചിൽ ശമിക്കും.

൱൩. ദിവസകരദുഗ്ധതുല്യം തീക്ഷ്ണതരചൂർണ്ണമാശ്ചു സംലി
പ്തം । മനരവ ഇവ നാഗകുലം വൃശ്ചികവിഷമാശ്ചു നാശയതി.

കുരുമുളകുപൊടിച്ചപൊടി എരുക്കിൻപാലിൽ ചാലിച്ചു പുരട്ടിയാൽ തേളുകുത്തിയ വിഷം ക്ഷണത്തിൽ ശമിക്കും.

൱൪. ഹരതി വൃശ്ചികജം വിഷമഞ്ജസാ ലവണനാഗബ
ലാനാപിതലേപനം । മദനമാശ്ചു യഥാ രതിവല്ലഭം ഹരലലാടഗൃഹഭിതപാവകഃ.

ആനക്കറന്തോട്ടിയും ഇന്തുപ്പുംകൂടെ അരച്ചു പുരട്ടിയാൽ തേൾവിഷം ശമിക്കും.

൪൫. താംബൂലം ഗോമയോപേതം ഭക്ഷയേദ്വൃശ്ചികാതുരഃ സഹസൈവ തു തദ്വ്യാധിർന്നാശം യാതി ന സംശയഃ.

തേളുകുത്തിയാൽ ഉടനെ ചാണകം വെററിലയിൽതേച്ചു കടിച്ചു ചവച്ചുതിന്നാൽ തേൾവിഷം ക്ഷണത്തിൽ ശമിക്കും.

൪൬. വിഷ്ണുക്രാന്തേരനക്ഷത്രേ ഗൃഹീതാ കാണ്ഡരീശിഫാ । ദ്വിസഹസ്രം തൽസ്പർശാ ദംശം വൃശ്ചികജം ജയേൽ.

ഔഷധഗ്രഹണത്തിന്നു വിഹിതമായ മുഹൂർത്തസമയത്തിൽ കുമിഴിൻവേരും ൨൦൦൦ കറുകനാമ്പും പറിച്ചെടുത്ത് (ശിവാഭിഷേകജലത്തിൽ) അരച്ചു ഗുളികയാക്കി സൂക്ഷിക്കുക. ആ ഗുളിക അരച്ചു പുരട്ടിയാൽ തേൾവിഷം ശമിക്കും.

൪൭. ശീതാവൃശ്ചികവിദ്ധസ്യ സംജായതേ കമ്പതേ തനുഃ ആതപം വാഞ്ഛതി സദാ രേതശ്ച സ്രവതി ക്ഷണാൽ.

തേളിൽ ശീതാവൃശ്ചികം എന്ന് ഒരു തരമുണ്ട്. അതു കടിച്ചാൽ ശരീരത്തിലാസകലം വിയർപ്പും വിറയലുമുണ്ടാകും. മൂത്ത വെയിൽകൊള്ളുന്നതു വളരെ ഇഷ്ടമായിരിക്കും. ശുക്ലം താനെ സ്രവിക്കുകയും ചെയ്യും.

൪൮. നിർഗ്ഗുണ്ഡ്യക്കോലൈഃ ക്ഷുണ്ണൈസ്സകർപ്പൈർവ്വിപാചിതൈഃ । ഊഷ്മസേകോ ഹിതസ്തസ്യാ ഫലാലവണനാഗരൈഃ (൪൯) സാഹിംഗ്വൈന്ധസ്സുതൈക്രൂശ്ച സൂപിഷ്ടൈഃ സേകമാചരേൽ പുനഃ । താൻ പായയേത്തിഷ്ഠകതം ച മർദ്ദയേൽ കോഷ്ണമസ്തുനാ (൫൦) സൂചീഭിർവേധയിഷ്ടൈലൈശ്ച ഭോജനൈസ്സ്നിഗ്ദ്ധമാതരം । സദ്യഃ കല്യാണസംയുക്തേ വൃശ്ചികാസ്യേ വിഷമോ ഭവേൽ.

ശീതാവൃശ്ചികം കുത്തിയാൽ കരിനൊച്ചിയിലയും എരുക്കിലയുംകൂടെ അരിഞ്ഞു ചതച്ചതും ഉമിക്കരിയുംകൂടെ കിഴികെട്ടിയിട്ടു തിളപ്പിച്ചവെള്ളത്തിൻെറ ആവിതട്ടിച്ചു വിയർപ്പിക്കുന്നതു നല്ലതാകുന്നു. ത്രിഫല ഇന്തുപ്പ് ചുക്ക് ചിററരത്ത ഇവസമം മോരിലരച്ചു കിഴികെട്ടി ആ കിഴി തിളപ്പിച്ചു മോരിൽമുക്കി ഉഴിഞ്ഞു വിയർപ്പിക്കുക. ഈ ത്രിഫലാദികൾ അരച്ചു മോരിൽകലക്കി സേ

എലികടിച്ചാൽ ഉടനെ ആ കടിച്ച ആശയത്തിലും അതിന്റെ പുറവും നെയ്യുപുരട്ടി പൂച്ചയെക്കൊണ്ടു നക്കിക്കുക. പിന്നെ മൂന്നാദിവസം മൂന്നുസന്ധ്യകളും ഇതേവിധം പൂച്ചയെക്കൊണ്ടു നക്കിക്കുക എന്നാൽ വിഷം ശമിക്കും.

൩൭. പ്രലേപഃ സ്യാത്തു വാതാരിശല്ലകീകപിത്ഥജൈഃ । ഗൈരികപിനിശാഭിസ്തു നഖദന്തവിഷേ ഹിതഃ ॥

വാതംകൊല്ലിയും പൂളയൊലിയുംകൂടെ കഷായംവെച്ച ജലംകൊണ്ടു ധാരചെയ്യുകയോ കാവിമണ്ണും മഞ്ഞളും മരമഞ്ഞളുംകൂടെ അരച്ചുപുരട്ടുകയോ ചെയ്താൽ എലി മാന്തുകയാലോ അതിന്റെ പല്ലു തട്ടുകയാലോ ഉണ്ടായ വിഷം ശമിക്കും.

൩൮. പിബേൽ ക്ഷൌദ്രസിതായുക്തം ചൂർണ്ണം ചന്ദ്രസുവർണ്ണയോഃ । സ്യാൽ സ്ഥാവരവിഷബാധാന്തസന്താനൈകശിവാകരഃ ॥

സ്ഥാവരവിഷം അകത്തു പെട്ടാൽ ആദ്യം ചെറുപൊടിതേനും പഞ്ചസാരയുംചേർത്തു സേവിക്കുക. എന്നാൽ അകത്തു ദഹിക്കാതെ കിടക്കുന്നവിഷം ഛർദ്ദിച്ചുപോകും. പിന്നെ തേനും പഞ്ചസാരയുംചേർത്തു സ്വർണ്ണപ്പൊടിയും സേവിക്കുക. എന്നാൽ വിഷബാധ തീരെ ശമിക്കും.

൩൯. തിലമദ്യദിവാസ്വപ്നവ്യായാമാതപമൈഥുനം കോപം തൈലം കുലത്ഥാംശ്ച വിഷാർത്തോ വർജ്ജയേൽസദാ.

വിഷബാധയുള്ളവൻ എള്ള് മദ്യം പകലുറക്കം ശരീരായാസം വെയിൽകൊള്ളുക സ്ത്രീസേവ ദ്വേഷ്യപ്പെടുക എണ്ണ ശീലിക്കുക മുതിര കൂട്ടുക ഇതുകളെ ഒരുകാലവും ചെയ്തുപോകരുത്.

ഇതി വൈദ്യമനോരമായാം
ഏകവിംശതിതമഃ പടലഃ.

## അഥ ദ്വാവിംശതിതമഃ പടലഃ

### രസായനവാജീകരണാധികാരഃ.

൧. മമ സത്യപ്രതിജ്ഞേയം ശ്രൂയതാം ശൃണുത പണ്ഡിതാഃ
പഥ്യായാഃ സദൃശം കിഞ്ചിൽ കുത്രചിന്നൈവ വിദ്യതേ.

പ്രഭാവംകൊണ്ടു കടുക്കയോടു സമമായി മറ്റൊരൌഷധവുമില്ലെന്നു തീൎച്ചപ്പെടുത്തി പറയാം. ഇതു് എല്ലാററിലും ശ്രേഷ്ഠമെന്നു സാരം.

൮. പത്ഥ്യാശീ വ്യായാമീ സ്ത്രീഷു ജിതാത്മാ നരോ നീരോഗീ സ്യാൽ । യദി മനസാ വചസാ വാ ദ്രുഹ്യതി നിത്യം ന ഭൂതേഭ്യഃ.

പത്ഥ്യമായ ആഹാരത്തെ ശീലിക്കുകയും ശരീരബലത്തിന്നു തക്കവണ്ണം വ്യായാമം ചെയ്യുകയും അതിയായ സ്ത്രീസേവ ചെയ്യാതിരിക്കുകയും മനസ്സുകൊണ്ടും വാക്കുകൊണ്ടും യാതൊരു ജീവികൾക്കും ദ്രോഹം ചെയ്യാതിരിക്കുകയും ചെയ്യുന്നവന്നു ഒരിക്കലും രോഗബാധയുണ്ടാവുകയില്ല.

൯. ത്രിഫലാഭോജിനഃ പുംസഃ പത്ഥ്യാന്നമിതഭോജിനഃ । രോഗാ ഭവന്തി നിൎവ്വീൎയ്യാ വിപ്രാ ഇവ നിരഗ്നയഃ.

പതിവായി ത്രിഫല സേവിക്കുകയും പത്ഥ്യമായി ഭക്ഷണം കഴിക്കുകയും ചെയ്യുന്നവന്നു രോഗങ്ങൾ സംഭവിക്കയില്ല. സംഭവിച്ചാൽതന്നെ അവറ്റുകൾക്കു് അതാതുകൾക്കുള്ള ശക്തിയുണ്ടാവുകയുമില്ല.

൧൦. ഛിന്നാത്തു ശാല്മലിതരോരസ്യ സംസ്ഥാപ്യ ജീവതഃ ! ആദായ ഭക്ഷയേൽ പത്ഥ്യം ക്ഷീരാശീ വിജ്വരോ ഭവേൽ.

പൂളമരം വെട്ടി പൊത്തുണ്ടാക്കി അതിൽ കുട്ടിപ്പൊട്ടിച്ചു കടുക്ക നിറച്ചുവെച്ചു് ഒരു കടുക്കയും നരാവുവന്നാൽ അതെടുത്തു ഭക്ഷിച്ചു പാൽ സേവിച്ചാൽ ജ്വരം നശിക്കും.

൧൧. ആമലകീഫലചൂൎണ്ണം ക്ഷൌദ്രേണാജ്യേന വാ സായം । ലീഢം മാസാദ്ദൃക്ശ്രുതിമേധാബുദ്ധ്യഗ്നിസംജനനം.

നെല്ലിക്കാപ്പൊടി തേനിലോ നെയ്യിലോ കുഴച്ചു രാത്രി സേവിച്ചാൽ ഒരുമാസം കഴിയുമ്പോഴക്കും കണ്ണു് ചെവി ബുദ്ധി ജഠരാഗ്നി ഇതുകൾക്കെല്ലാം നല്ല ശക്തിയുണ്ടാകും. യൌവനം ക്ഷയിക്കുകയുമില്ല.

൧൨. ചൂൎണ്ണം ധാത്ര്യഭയാക്ഷാണാം നീലീം വാ നളദാനപ ലീഢ്വാ കാലേഷു നീരോഗീ ഹവിൎഗ്ഗുളമധുക്രമാൽ(൧) പത്ഥ്യംധാ

ിമുസ്തകവിളംഗലോഹാഗ്നയഃ ക്രമാദ്വൃദ്ധാഃ । ചൂർണ്ണീകൃതാ ലീഢാഃ ക്ഷൌദ്രേണ സമസ്തരോഗഹരാഃ.

ത്രിഫലപ്പൊടി രാവിലെ നെയ്യിലും അമരിയില അരച്ചുണക്കിപ്പൊടിച്ച പൊടി ശക്കരചേൎത്തു വയിന്നേരവും രാമച്ചം പൊടിച്ച പൊടി തേനിൽ ചേൎത്ത് അത്താഴത്തിന്നശേഷവും സേവിച്ചാലും, കടുക്ക നെല്ലിക്ക മുത്തങ്ങാക്കിഴങ്ങ് വിഴാലരി അകില് കൊടുവേലിക്കിഴങ്ങ് ഇവ ക്രമവൃദ്ധങ്ങളാക്കിയെടുത്തു പൊടിച്ച പൊടി തേനിൽ ചാലിച്ചു സേവിച്ചാലും സകല രോഗങ്ങളും ശമിക്കും.

൮. പ്രാതഃ കാലേ ധാത്രീം ഭുക്ത്വാ പത്ഥ്യാം രാത്രൌ ചാക്ഷം നിത്യം । ഖാദൻ സൎവ്വാൻ വ്യാധീൻ ജിത്വാ ജീവേന്മൎത്ത്യോ യാവച്ചന്ദ്രഃ.

രാവിലെ ഒരു നെല്ലിക്കയും ഊണകഴിഞ്ഞാൽ ഒരു കടുക്കയും രാത്രി ഒരു താന്നിക്കയും പതിവായി ശീലിച്ചാൽ അനേകകാലം സുഖമായി ജീവിച്ചിരിക്കാം.

൯. ലൌഹേ പാത്രേ ലിപ്താം പത്ഥ്യാം ലിഢ്വാ പ്രാതൎന്ന്യൂഷ്യ സൎപ്പിഃ ക്ഷൌദ്രം । വ്യാധീൻ ജിത്വാ സമായികൢന്നിത്യം ദേഹം നിസ്സന്ദേഹം.

കടുക്ക അരച്ച് ഇരുമ്പുപാത്രത്തിൽ തേച്ചുണക്കി രാത്രി സേവിക്കുകയും രാവിലെ നെയ്യും തേനും കഴിക്കുകയും ചെയ്താൽ രോഗങ്ങളെല്ലാം നശിക്കുകയും ശരീരത്തിന്ന നല്ല സ്ഥിരതയുണ്ടാവുകയും ചെയ്യും.

൧൦. മാധവമധുഗുളസൈന്ധവസിതോപലാനാഗരൈഃ പൃഥക്പത്ഥ്യാ । ശിശിരാദിഷൾസ്വൃതുഷു വ്യാധിചയം വിജയതേ നൃണാം.

കടുക്ക ശിശിരാദി ആറു ഋതുക്കളിൽ മാധവമദ്യം തേൻ ശക്കര ഇന്തുപ്പ് കൽക്കണ്ടം ചുക്ക് ഇവകളിൽ ഓരോന്നിൽ ചേൎത്തു കഴിച്ചാൽ വ്യാധിസമൂഹങ്ങളെല്ലാം ശമിക്കും.

൧൧. കുഷ്ഠചൂൎണ്ണം സമധ്വാജ്യം പ്രത്യൂഷേ പ്രപിബന്നരഃ । സുഗന്ധസുന്ദരവപുശ്ചിരം ജീവേദനാമയഃ.

കൊട്ടം ഉണക്കിപ്പൊടിച്ച പൊടി തേനും നെയ്യുംകൂട്ടിക്കുഴച്ചു രാവിലെ പതിവായി സേവിച്ചാൽ ശരീരത്തിന്ന സൌരഭ്യ

ആരോഗ്യവും ദീർഘായുസ്സും വേണമെന്ന് ഇച്ഛിക്കുന്നവൻ രാത്രി ഇടത്തുപുറം ചെരിഞ്ഞു കിടക്കുകയും കിടക്കയിൽനിന്നെഴുനീല്ക്കുമ്പോൾ വലത്തുപുറം തിരിഞ്ഞ് എഴുനീല്ക്കുകയും വേണം.

൧൮. പിപ്പല്യാസ്യ ശൃതം മൂലഫലപല്ലവവല്ക്കലൈഃ । ക്ഷീരം ശ്വേതാസിതോദ്ഭവം പീതം രേതോവിവർദ്ധനം.

അരയാലിന്റെ വേര് കായ തളിര് തൊലി ഇവകളിട്ടു കുറുക്കിയ പാലിൽ നെയ്യും പഞ്ചസാരയുംചേർത്തു സേവിച്ചാൽ ശുക്ലവൃദ്ധിയുണ്ടാകും.

൧൯. ശതാവരികല്ക്കികായാഃ പാത്രം പയസാ വിപാകമശ്നീയാൽ । പ്രാതസ്തരാംഗനാനാം ശതമപി ഗച്ഛേദപൂർവ്വവദ്ഗാത്രാ.

വെളുത്ത പൂവുള്ള മലയാമുക്കിയുടെ ഇല പാലിൽ പുഴുങ്ങി വററിച്ചു രാവിലെ പതിവായി ശീലിച്ചാൽ രാത്രി നൂറു സ്ത്രീകളോടുകൂടെ സുരതം ചെയ്താലും ക്ഷീണിക്കയില്ല.

൨൦. മാഷാക്ഷതാശ്വഗന്ധാതിലമുസലീനാം ക്രമേണ ഭാഗാഃ സ്യുഃ । സപ്ത നവൈകൈകം ദ്വേ സർപ്പിഷി പചിതാഃ പരം വൃഷ്യാഃ.

ഉഴുന്ന് ഏഴുഭാഗം മലര് ഒമ്പതുഭാഗം അമുക്കുരം ഒരുഭാഗം നിലപ്പനക്കിഴങ്ങ് രണ്ടുഭാഗം എള്ള് ഒരുഭാഗം എല്ലാംകൂടെ നെയ്യിൽ വറുത്തു കഴിച്ചാൽ അത്യന്തം ശുക്ലവൃദ്ധികരമാകുന്നു.

൨൧. ചൂർണ്ണം വിദാര്യാ ബഹുശഃ സ്വരസേനൈവ ഭാവിതം । ക്ഷൌദ്രസർപ്പിർയ്യുതം ലീഢ്വാ പ്രമദാശതമൃച്ഛതി.

പാൽമുതുക്കിൻകിഴങ്ങ് അരച്ചുണക്കിയ പൊടി പാൽമുതുക്കിൻ കിഴങ്ങ് ഇടിച്ചുപിഴിഞ്ഞ നീരിൽ ഭാവനം ചെയ്തെടുത്തു തേനും നെയ്യും ചേർത്തു ശീലിച്ചാൽ എത്ര സ്ത്രീകളെ പ്രാപിച്ചാലും ക്ഷീണിക്കയില്ല. ഈ പൊടി എത്രപ്രാവശ്യം ഭാവനം ചെയ്യുമോ അത്രയും ഗുണപ്രദമാകുന്നു.

൨൨. ഉദകം ശാല്മലീമൂലാൽ സ്രവണീതാൽ ഗളിതം ഘടേ । ശോഷിതം സതിലം ഖാദേൽ കേവലം വാ വൃഷായതേ.

പൂളവേരിന്മേൽ വെട്ടി മുറിവുണ്ടാക്കി അതിന്റെ ചുവട്ടിൽ ഒരു കുടം വെക്കുക. എന്നാൽ ആ വേരിന്മേൽനിന്നു വാർന്നുവരുന്ന വെള്ളം ഈ കുടത്തിൽ വീഴും. അതെടുത്തു കുറുക്കി വററി

ച്ച് ഉണക്കിപ്പൊടിച്ച് പഞ്ചസാരയും കൂട്ടി കഴിച്ചാൽ കാളയെപ്പോലെയുള്ള വീര്യശക്തിയുണ്ടാകും. ആ ജലം അങ്ങിനെതന്നെ സേവിച്ചാലും മതി.

൨൬. ശൃംഗാടശേധ സ്വയംഗുപ്താവീരണേ ഘൃതം പ്രം ശ്ലൻ । മധുകാഗധികാസഹിതം സശർക്കരം ഭവതി രതിമല്ലഃ.

നെയ്യിൽ പച്ചിലിട്ടു പാലും ശതാവരിരസവും ചേർത്തു കല്ലത്തിന് ഇരട്ടിമധുരവും തിപ്പലിയും അരച്ചുകലക്കി കാച്ചി പഞ്ചസാര ചേർത്തു സേവിച്ചാൽ പുരുഷൻ രതിമല്ലനായിത്തീരും.

൨൭. കംകേഹിയായ ശകലീകൃതമൂത്രപൂരകം തദൈവ ശാല്മലിരസാഗ്ലിതോദകേന । സംഭാവിതം ദിനമുഖേ പരതൈര ചഖാദേൻ വൃദ്ധോപി ഭവതി തരുണാങ്കചക്രവർത്തി.

ആവണക്കിൻവേര് കഴുകി ചെറുതാക്കി നുറുക്കി ഒരു കുടത്തിലിട്ട് ആ കുടത്തിൽ പൂളവെള്ളം (൨൨-ാം ശ്ലോകപ്രകാരം) വാറ്റിയെടുത്തടച്ചുവെച്ച് ആ ഔഷധം രാവിലെയും സൂര്യാസ്തമയത്തും സേവിച്ചാൽ വൃദ്ധനായവന്നുകൂടെ സ്ത്രീസേവയിൽ അതിയായ സാമർത്ഥ്യമുണ്ടാകും.

൨൮. അധുനാ ശിവപാദസേവകേന പൃഥഗശേഷാ സകലാഗമാർത്ഥരൂപാ । രചിതാ 'ഭിഷജാം മനോരമാ' ജനുഷാം രോഗസമാപ്ത്യേ സമാപ്താ.

ശിവഭക്തനായ എന്നാൽ ഇപ്പോൾ സകല വൈദ്യശാസ്ത്രങ്ങളുടേയും സാരഭൂതമായ ഈ വൈദ്യമനോരമ ഉണ്ടാക്കപ്പെട്ടു. ഇതു വൈദ്യന്മാർക്ക് അത്യന്തം ഉപകാരപ്രദമാകുന്നു. ഇതിൽ മനുഷ്യർക്കുണ്ടാകുന്ന രോഗങ്ങൾക്കുള്ള ചികിത്സകളെല്ലാം പറഞ്ഞിട്ടുണ്ട്. അങ്ങിനെയുള്ള വൈദ്യമനോരമ ഇപ്രകാരം അവസാനിപ്പിക്കുന്നു. ഇതുകൊണ്ടു വൈദ്യന്മാർ സന്തോഷിക്കട്ടെ.

ഇതി വാചസ്പതി ടി. സി. പരമേശ്വരശർമ്മണാ കൃതായാം
വൈദ്യമനോരമാവ്യാഖ്യായാം
ദ്വാവിംശതിതമഃ പടലഃ.

# ശുഭമസ്തു.